931
ജൂലൈ 18, 1993
വില: 5 രൂപ

# കലാകൗമുദി



## കവർ സ്റേറാറി



## റിപ്പോർട്ട്



## ലേഖനം



## നോവലെററ്



## കവിത



## കഥ



## നോവൽ



## ജീവചരിത്രം





**മുഖചിത്രം**

കിഷോരി അമോങ്കർ

## കരുണാകരനും സ്മാർത്ഥവിചാരവും

പിഴച്ചുപോയ താത്രിക്കുട്ടി സ്മാർത്തവിചാരത്തിൽ പറഞ്ഞതെല്ലാം സത്യമായിരുന്നു. അതുപോലെ ഹർഷമേത്ത പറയുന്നതും സത്യമായി മാറുമോ?

ഹർഷദ്മേത്തയെ സ്മാർത്ഥവിചാരത്തിന് വിധേയയായ ''സാധനത്തി''നോട് ഉപമിച്ച കരുണാകരൻെറ ഉപമയ്ക്ക് അറം തട്ടാതിരുന്നാൽ മതിയായിരുന്നു. കൊല്ലങ്ങൾക്കു മുമ്പ്, മൊറാർജിദേശായി പ്രധാനമന്ത്രിയായിരുന്ന കാലത്ത് ''ട്രോജൻ കുതിരകളുടെ സഹായം'' എനിക്ക് വേണ്ടായെന്ന പദപ്രയോഗം നടത്തിയത് ഇന്നും നമ്മുടെ ഓർമ്മയിൽ വരുന്നുണ്ട്. കേന്ദ്രമന്ത്രിസഭയ്ക്ക്, കമ്മ്യൂണിസ്ററുകാരുടെ സഹായം വേണോ, വേണ്ടയോ എന്നതിനെ പരാമർശിച്ചായിരുന്നു ആ പ്രയോഗം. പ്രതിയോഗികൾ കൂടി ബഹുമാനിച്ച പ്രയോഗം. അതേ പ്രധാനമന്ത്രി അന്നത്തെ ഇന്ദിരാപക്ഷക്കാരനായ രാഷ്ട്രപതി, പാർലമെൻറ് പാസ്സാക്കിയ ഒരു ബില്ല് ആവശ്യത്തിലധികം സമയം ഓഫീസിൽ വച്ച് താമസിപ്പിച്ചപ്പോൾ "Sign OR Resign" എന്ന് ഫോണിൽ രാഷ്ട്രപതിയോട് പറഞ്ഞ വാക്കുകളും ഇപ്പോൾ സൗകര്യത്തിൽ ഓർമ്മ വരുന്നു. കൈയടി നേടിയ പ്രയോഗങ്ങൾ തന്നെയാണവ. നെഹ്റു മുസ്ലിം ലീഗിനെ ''ചത്ത കുതിരയുടെ വാല്'' എന്ന് പ്രയോഗിച്ചതും ഇന്നും എല്ലാവരും ഓർമ്മിക്കുന്നു. സർ വിൻസ്ററൺ ചർച്ചിൽ മഹാന്മാഗാന്ധിയെ ''അർദ്ധനഗ്നനായ ഫക്കീർ'' എന്ന് വിശേഷിപ്പിച്ചപ്പോൾ പ്രതിയോഗിയായ ഗാന്ധിജിപോലും പുഞ്ചിരിച്ചു.

ഈയിടെ അയോദ്ധ്യയിൽ തർക്കമന്ദിരം കർസേവകർ തകർത്തുകളഞ്ഞപ്പോൾ നമ്മുടെ ഉപരാഷ്ട്രപതി കെ.ആർ.നാരായണൻ ''ഗാന്ധിജിയുടെ വധത്തിനുശേഷം വന്നുചേർന്ന ഏറ്റവും വലിയ ദുരന്തം'' എന്ന് വിശേഷിപ്പിക്കുകയുണ്ടായി. മേൽപ്പടി സംഭവങ്ങൾക്ക് ഉത്തരവാദികളായ രാഷ്ട്രീയ പാർട്ടികളായാലും വ്യക്തികളായാലും എല്ലാവരുംതന്നെ ഈ വിശേഷ




ണങ്ങളെ, പരാമർശങ്ങളെ മൗനംപൂശിയ താലം കാട്ടി സ്വീകരിച്ചിരുന്നു; ഏററുവാങ്ങി അടങ്ങിനിന്നിരുന്നു. എല്ലാ അർത്ഥത്തിലും ആ പ്രയോഗങ്ങളൊക്കെ തന്നെ അതിസമർത്ഥങ്ങളായിരുന്നു. അപ്രതിഹതങ്ങളുമായിരുന്നു.

എന്നാൽ വിവാദപുരുഷനായ ഹർഷദ്മേത്തയെ ഭ്രഷ്ട് കൽപ്പിച്ച ''സാധന''ത്തോട് ഉപമിച്ച കരുണാകരശൈലിക്ക് ലേശം പാളിച്ച പററിപ്പോയിരിക്കുന്നു. എന്തേ നമ്മുടെ മുഖ്യമന്ത്രിക്ക് ഇങ്ങനെയും ഒരു തെററ് പററാൻ കാരണം. നരസിംഹറാവു രാജിവയ്ക്കുന്ന പക്ഷം അടുത്ത പ്രധാനമന്ത്രിപദം ലഭിച്ചേക്കാമെന്ന് പത്രത്തിൽ പേരുവന്ന കരുണാകരനും കൂടിയാണിതെന്ന് പ്രത്യേകം പ്രസക്തമാകുന്നു. തെററു പററിയതിലെ കാര്യവും വിശദീകരിക്കാം.

ലോകൈകസുന്ദരിയായ ഒരന്തർജ്ജനം (താത്രിക്കുട്ടി) വ്യഭിചാരിണിയായി പോയി. അന്ന് ബ്രാഹ്മണാചാരപ്രകാരം സ്മാർത്ഥ വിചാരം നടത്തണം. സ്മാർത്ഥവിചാരത്തിൻെറ നടപടിക്രമത്തിനിടയിൽ സാധനത്തിന് (സ്മാർത്ഥവിചാര വിധേയയായ സ്ത്രീക്ക് സാധനം എന്നാണ് പറയുക) പറയുവാനുള്ളത് പറയാം. ഒരു വെള്ള ശീലയ്ക്കു പിന്നിലിരുന്ന് ഓതിക്കന്മാരുടെ ചോദ്യങ്ങൾക്ക് ഉത്തരം നൽകാം, നൽകണം– അങ്ങനെ അന്ന് സ്മാർത്ഥ വിചാരത്തിന് വിധേയയായ സാധനം തന്നെ പ്രാപിച്ചവരുടെ പേരുകൾ വഴിക്ക്, വഴിക്ക് പറയുവാനാരംഭിച്ചു. പരിപാവനതയുടെ ഈററില്ലത്തിൽ അഞ്ചാംപുരയുടെ ചായ്പ്പിൽ വച്ച് തന്നെ കയറിപ്പിടിച്ച ആദ്യത്തെ ഓതിക്കൻ നമ്പൂതിരിയുടെ പേരും, തുടർന്ന് ഒന്നു രണ്ട് പേരും പുറത്തു പറഞ്ഞതോടെ സ്മാർത്ഥവിചാരക്കാരായ വൈദികർക്ക് മതിയായി. അവർ തരിച്ചിരിക്കുന്നു എന്ന് മനസ്സിലാക്കിയ ആ സാധുസ്ത്രീ വീണ്ടും ചോദിച്ചുവത്രെ! ചരിത്രപ്രസിദ്ധമായ ഒരു ചോദ്യം. ''ഇനിയും പേര് വേണോ'' എന്ന്. ''വേണ്ട മതി!, മതി! നിർത്തു.'' എന്നായിരുന്നു പ്രധാന വൈദികപ്രമാണിയുടെ പ്രഖ്യാപനം. അടുത്ത പേർ ഈ വൈദിക പ്രമാണിമാരുടേതായിരിക്കും എന്നതാണ് അതിലുൾക്കൊണ്ടിരിക്കുന്ന ഏറെ രസം. ഭ്രഷ്ട് കല്പിക്കാൻ അധികാരമുള്ളവർ തന്നെ വ്യഭിചരിച്ചാൽത്തന്നെ, ആ സ്ത്രീ ഭയന്നും, കുററത്തിൽനിന്നും തന്നെ മുക്തമാക്കുമെന്ന പ്രതീക്ഷയിലും പേര് പുറത്തു പറയുകയില്ല എന്നായിരുന്നു അവരുടെ വിശ്വാസം. അത് താത്രിക്കുട്ടിയായ സാധനം താളം തെററിച്ചു. സ്മാർത്ഥവിചാരമെന്ന കപട നാടകം നിർത്തിവയ്പിച്ചു ആ താത്രിക്കുട്ടി. ചരിത്രത്തിൽ ചിലത് ചിലപ്പോൾ അങ്ങനെയൊക്കെ നടക്കും. കൊക്കിനു വെച്ചത് കുളക്കോഴിക്ക് കൊള്ളും. അല്ലെങ്കിൽ എല്ലാവരേയും എല്ലാവർക്കും കബളിപ്പിക്കാനാവില്ലെന്ന സത്യം നിലവിൽ വരും. നമുക്കൊക്കെക്കൂടി ഒന്ന് പ്രാർത്ഥിക്കാം. ഹർഷദ്മേത്ത താത്രിക്കുട്ടിയെപ്പോലെ കൂടുതൽ പേരുകൾ പുറത്തു പറയാതിരിക്കട്ടെ! കേട്ടിടത്തോളം മതിയായിരിക്കുന്നു. സ്മാർത്ഥവിചാരത്തിന് വിധേയയായ താത്രിക്കുട്ടിയോട് ഹർഷദ്മേത്തയെ ഉപമിച്ച കരുണാകരശൈലിക്ക് അറംപററാതിരിക്കട്ടെ! അറം തട്ടുകയാണെങ്കിൽ, ഹർഷദ്മേത്ത സത്യമാണ് പറയുന്നത് എന്നു തെളിയുകയാണെങ്കിൽ തീർച്ചയായും ഏററവും നല്ല രാഷ്ട്രീയ ഉപമ നമ്മുടെ മുഖ്യമന്ത്രി കരുണാകരൻേറതായിരിക്കും; നമുക്കു അഭിമാനിക്കാം.

**പുഴക്കാട്ടിരി കുട്ടിശങ്കരമേനോൻ**
അമ്പിളിക്കലാനിലയം
വീട് നമ്പർ: 340
മിഷൻ ക്വാർട്ടേഴ്സ് റോഡ്
തൃശൂർ.

## ഗുരു ശ്രീനാരായണ

ശ്രീനാരായണ കൾച്ചറൽ സൊസൈററിയുടെ 'ഗുരു ശ്രീനാരായണ' എന്ന കഥാചിത്രത്തിൻെറ പ്രാരംഭ പ്രവർത്തനങ്ങൾ ആരംഭിച്ചുകഴിഞ്ഞിട്ടുണ്ട്. . ഗുരുവിൻെറ ജീവിതം, ആ കാലഘട്ടത്തിൻെറ സവിശേഷത, സാമൂഹ്യപ്രക്ഷോഭങ്ങൾ എന്നിവയെല്ലാം ഈ ചിത്രത്തിൽ പുനരാവിഷ്കരിക്കുന്നുണ്ട്. എഴുതപ്പെട്ട ധാരാളം സാമഗ്രികൾ ഇക്കാര്യത്തിലുണ്ടെങ്കിലും ഗുരുവിൻെറ ആദ്യകാലഘട്ടം മിക്കവാറും ഇപ്പോഴും അജ്ഞാതമാണ്. ഈ പ്രവർത്തനത്തിന് സഹായകമെന്നു തോന്നുന്ന വിവരങ്ങൾ വായനക്കാർക്കുണ്ടെങ്കിൽ അത് ചലച്ചിത്രനിർമ്മാണത്തെ സഹായിക്കുന്ന ഘടകമായിരിക്കും. വായിച്ചറിവ്, പറഞ്ഞുകേട്ടറിവ്, പഴയ ഫോട്ടോകൾ, പഴയ കത്തുകൾപോലുള്ള രേഖകൾ എന്നിവയെല്ലാം വിലപ്പെട്ട കാര്യങ്ങളായിരിക്കും. ആ ചരിത്രഘട്ടത്തിലേക്കും പ്രക്ഷോഭത്തിലേക്കും വെളിച്ചം വീശാവുന്ന ഈ അറിവുകൾ ഞങ്ങൾക്കയച്ചുതന്ന് സഹായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. അയയ്ക്കേണ്ട വിലാസം: ഭാസുരേന്ദ്രബാബു, പി.എഫ്. ക്വാർട്ടർ No: 8, പട്ടം പി.ഒ, തിരുവനന്തപുരം-4

## കലാകാരന്മാരുടെ 'ഹു ഈസ് ഹു'

ഇന്നു ജീവിച്ചിരിപ്പുള്ള പ്രശസ്തരായ കേരള കലാകാരന്മാരുടേയും കലാകാരികളുടേയും ലഘു ജീവചരിത്രക്കുറിപ്പുകളടങ്ങുന്ന ഒരു 'ഹു ഈസ് ഹു' തയ്യാറാക്കാൻ കേരള കലാമണ്ഡലം ഉദ്ദേശിക്കുന്നു. കലാകാരന്മാരോ, കലാകാരികളോ കഴിയുന്നത്ര വിവരങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടും പേരും, മേൽവിലാസവും, ജനനത്തീയതിയും ചേർത്തുകൊണ്ടും ഒരു വിവരണവും പാസ്പോർട്ട് സൈസിലുള്ള രണ്ടു ഫോട്ടോകളും താഴെപ്പറയുന്ന മേൽവിലാസത്തിൽ അയച്ചുതരാനപേക്ഷ.

സെക്രട്ടറി, കേരള കലാമണ്ഡലം, ചെറുതുരുത്തി–679531, തൃശ്ശൂർ ജില്ല.



നരേന്ദ്രൻ



# അടിയന്തരാവസ്ഥയ്ക്ക് വിഫലശ്രമം

പ്രതിസന്ധി നേരിടാൻ ദേശീയ അടിയന്തരാവസ്ഥ! അങ്ങനെയൊരു നടപടി കൈക്കൊള്ളാൻ നരസിംഹറാവു ഗവൺമെൻറിനെ നിർബന്ധിപ്പിക്കുന്നതിനായി റേസ്കോഴ്സ് കോംപ്ളക്സിലെ പ്രമുഖർ ചേർന്നൊരു ഗൂഢാലോചന ആവിഷ്ക്കരിച്ചിരുന്നു. തൻെറ പിന്നാമ്പുറത്തു നടക്കുന്ന ഈ ഗൂഢാലോചനയെപ്പററി നരസിംഹറാവു അറിഞ്ഞിരുന്നേയില്ല. സ്വതന്ത്രമായ നിയമോപദേശം തേടി, നടപടിയുമായി മുന്നോട്ടു നീങ്ങാനുള്ള തത്രപ്പാടിലായിരുന്നു ഇതിൻെറ ശില്പികൾ. പക്ഷെ നരസിംഹറാവു അറിഞ്ഞ ഉടൻതന്നെ അത് പാടേ നിരാകരിക്കുക മാത്രമല്ല ചെയ്തത്, പ്രതിസന്ധിയെ രാഷ്ട്രീയമായി നേരിടാനുള്ള തൻെറ ഉറച്ച തീരുമാനം വ്യക്തമാക്കുകയും ചെയ്തു.

മുൻ ഇൻറലിജൻസ് ചീഫ് എം.കെ.നാരായണനെ ഡൽഹിയിലേക്ക് വിളിച്ചുവരുത്തിയത് ഇതിനാണോ എന്നറിയില്ല. ഹർഷദ്മേത്ത സംഭവത്തെ കൈകാര്യം ചെയ്യുന്നതിന് അവലംബിക്കേണ്ട മാർഗ്ഗങ്ങൾ ചർച്ച ചെയ്യാനായിരുന്നു അദ്ദേഹം ക്ഷണിക്കപ്പെട്ടത്. പക്ഷെ ഇൻറലിജൻസ് ഏജൻസികളിലെ സീനിയർ ഉദ്യോഗസ്ഥന്മാർക്ക് അദ്ദേഹത്തിൻെറ ആഗമനം രുചിച്ചില്ല. അവർ ഓരോ പ്രതിബന്ധം ഉയർത്താൻ തുടങ്ങിയതോടെ നാരായണൻ നിശ്ശബ്ദനായി മദ്രാസിലേക്കു മടങ്ങി.

നിസ്സഹായമായ അവസ്ഥയാണിപ്പോൾ. അത്തരമൊരു പതനത്തിൽ തീവ്ര നടപടികളെപ്പററി ആലോചിക്കുക സ്വാഭാവികമാണ്. അലഹബാദ് ഹൈക്കോടതി വിധിയെത്തുർടന്നുണ്ടായ സ്ഥിതിവിശേഷവുമായാണ് ഇപ്പോഴത്തെ പ്രതിസന്ധി താരതമ്യം ചെയ്യപ്പെടുന്നത്. പക്ഷെ ഇപ്പോഴത്തെ ദേശീയ സ്ഥിതിവിശേഷം ശരിക്കും മനസ്സിലാക്കാൻ റേസ്കോഴ്സിലുള്ളവർക്ക് കഴിഞ്ഞിട്ടില്ല. അടിയന്തിരാവസ്ഥ ഏർപ്പെടുത്താൻ ഗൂഢാലോചന നടത്തിയവർ വിജയിച്ചിരുന്നുവെങ്കിൽ, രാഷ്ട്രത്തിനുമാത്രമോ, ഭരണവ്യവസ്ഥിതിക്കുതന്നെ മാരകമായ പരിക്കേൽക്കുമായിരുന്നു. കോൺഗ്രസ്സിനെ അത് പിളർക്കുമായിരുന്നു. കേന്ദ്രമന്ത്രിസഭയിൽ കലാപം ഉണ്ടാകുമായിരുന്നു. അടിയന്തരാവസ്ഥാ വീരന്മാരായ വി.സി.ശുക്ളയെപ്പോലുള്ളവർ ഒരുപക്ഷെ അതിനോട് യോജിച്ചേനെ. എന്നാൽ ഫക്റുദ്ദീൻ അലി അഹമ്മദല്ല ശങ്കർ ദയാൽശർമ്മ എന്ന് ഗൂഢാലോചനക്കാർ ഓർത്തതേയില്ല.

എല്ലാത്തിനുമുപരി, ഇത്തരമൊരു നടപടി സ്വീകരിക്കാനുള്ള കരുത്ത് നരസിംഹറാവുവിന് ഇല്ലായെന്നതാണ്. വിശ്വാസ്യത നെല്ലിപ്പടിയിലെത്തുകയും, ഭരണം നിശ്ചലമാവുകയും ചെയ്തിരുന്ന സാഹചര്യത്തിൽ, അടിയന്തരാവസ്ഥ ഏർപ്പെടുത്താനൊന്നും കഴിയില്ല. രഹസ്യ ഏജൻസികൾ ഉൾപ്പെടെ ഭരണകൂടത്തിൻെറ എല്ലാ തുറകളിലും ബി.ജെ.പിക്കാരും ആർ.എസ്.എസ്സുകാരും വിപുലമായി കയറിക്കൂടിയിട്ടുണ്ട്. ഏതു നടപടിയേയും തകർക്കാൻ അവർക്ക് കഴിയുന്നതേയുള്ളൂ.

ഹർഷദ്മേത്തയേയും, നരസിംഹറാവു ഗവൺമെൻറിൻെറ വിമർശകരേയും ഒററയടിക്ക് നിശ്ശബ്ദരാക്കാനാകുമെന്നായിരുന്നു ഗൂഢാലോചനക്കാരുടെ കണക്കുകൂട്ടൽ. അയോദ്ധ്യാപ്രശ്നവും അതോടെ അവസാനിപ്പിക്കാം. ഭരണഘടനയെ സസ്പെൻറു ചെയ്താൽ, ബി.ജെ.പിയേയും ആർ.എസ്.എസ്സിനേയും കൈകാര്യം ചെയ്യാനും എളുപ്പമാണല്ലോ! പക്ഷെ അത്യന്തം വിഷമം പിടിച്ച ഈ നടപടി ആര് നടപ്പാക്കും? പൊലീസ് സേനയ്ക്ക് അതിനുള്ള കരുത്തില്ല. ഭരണകൂടത്തിൻെറ തീരുമാനങ്ങളൊന്നും നടപ്പാകാത്ത സ്ഥിതിയാണ് ഇന്നുള്ളത്. ഭാഗ്യത്തിന്, ഗൂഢാലോചനക്കാർക്ക് വേണ്ടത്ര പിന്തുണ കിട്ടാതെപോയി.

കുഴഞ്ഞുമറിഞ്ഞുകിടക്കുന്ന ഇന്നത്തെ സ്ഥിതിവിശേഷത്തിന് പ്രധാന കുററക്കാരൻ നരസിംഹറാവു തന്നെയാണ്. രണ്ടുകൊല്ലം മുമ്പ് പ്രധാനമന്ത്രിയായ നരസിംഹറാവു ഇന്നേവരെ അനുവർത്തിച്ചുവന്നിരുന്ന നയം ബി.ജെ.പിയെ നിറുത്തുകയെന്നതായിരുന്നു. അധികാരത്തിൽ തുടരാൻ ബി.ജെ.പിയുടെ കൂട്ടു വേണമെന്ന് അദ്ദേഹം കരുതുന്നു. ഇടതുപക്ഷക്കാരേയും ജനതാദളിനേയും അദ്ദേഹം വിശ്വസിക്കുന്നില്ല. ചന്ദ്രസ്വാമിയെപ്പോലുള്ളവരുടെ വലയത്തിൽ കഴിയുന്ന അദ്ദേഹം സഹമന്ത്രിമാരെ അകററിനിറുത്തുക മാത്രമല്ല തീരുമാനങ്ങൾ ഏകപക്ഷീയമായി നടപ്പാക്കുകയും ചെയ്യുന്നു. മുമ്പെന്നത്തേക്കാളും കോൺഗ്രസ് പാർട്ടി ദുർബലമാണിപ്പോൾ. തകർച്ചയുടെ സൂചനകളാണ് അതിൽ. പ്രധാനമന്ത്രിയും കോൺഗ്രസ് പ്രസിഡൻറു


ശേഷം 14-ാം പേജിൽ




കടപ്പാട്: ടൈംസ് ഓഫ് ഇന്ത്യ





എം.പി.നാരായണപിള്ള

# വിദ്യാഭ്യാസം കൊണ്ടുള്ള ആപത്ത്

കഴിഞ്ഞ ഒരമ്പതുവർഷത്തെ ചരിത്രമെടുത്താൽ ഒരാൾ ജീവിതമാരംഭിക്കുന്ന പ്രായത്തിൽ ശരാശരി ഒരു പത്തുവർഷത്തിന്റെ വർദ്ധനവുണ്ടായിട്ടുണ്ട്.

ജോലികിട്ടുന്ന ശരാശരി പ്രായം—കിട്ടുന്നത് അപൂർവമാണെങ്കിൽ തന്നെ—ഇരുപതിൽ നിന്ന് മുപ്പതായി. കല്യാണം കഴിക്കുന്ന പ്രായവും ആനുപാതികമായി വർദ്ധിച്ചു. കുട്ടികളുടെ രക്ഷകർത്താവായിമാറുന്ന പ്രായം കൂടി.

സർക്കാരുദ്യോഗമാണെങ്കിൽ, ജോലിയിൽ പ്രവേശിക്കുന്നതിനും പെൻഷനാകുന്നതിനുമിടയ്ക്കുള്ള കാലയളവ് പണ്ടത്തെ അപേക്ഷിച്ച് ഒരു പത്തുവർഷമെങ്കിലും കുറഞ്ഞു. ഈ മാറ്റം മനസ്സിലാക്കി ഉദ്യോഗങ്ങൾക്കുള്ള പ്രായപരിധി 24 വയസ്സിൽനിന്ന് മുപ്പത്തിനാലോ നാല്പത്തിനാലോ ആക്കി ഉയർത്തിയിരിക്കുന്നു. അതായത് ഒരാളുടെ ജീവിതത്തിലെ ഉല്പാദനക്ഷമമായ വർഷങ്ങൾ ഇരുപത്തഞ്ചു ശതമാനം കുറഞ്ഞു.

ഇതു നല്ലതാണോ?

ഏതു സമൂഹത്തിന്റെയും പുരോഗതി നിശ്ചയിക്കുന്നത് അതിനകത്തെ അംഗങ്ങൾ ചെയ്യുന്ന മൊത്തം ജോലിയാണല്ലോ. അതെന്തു പണിയായാലും മൊത്തം ഒരായുഷ്കാലത്ത് ചെയ്യുന്ന പണി കുറയാൻ തുടങ്ങിയാൽ സമൂഹത്തിന്റെ പുരോഗതി സ്തംഭിക്കും.

ജീവിതത്തിലെ ഉല്പാദനക്ഷമമായ വർഷങ്ങളുടെ സംഖ്യ ഏറ്റവും കുറഞ്ഞിരിക്കുന്ന, പ്രദേശങ്ങളിലൊന്ന് കേരളമാണ്. പത്തു വയസ്സിൽ ശിവകാശിയിലെ തീപ്പെട്ടി കമ്പനിയിൽ പ്രവേശിക്കുന്ന പയ്യൻ അമ്പതുവർഷം ജോലിചെയ്യുമ്പോൾ മുപ്പതുവയസ്സിൽ സർക്കാരുദ്യോഗത്തിൽ പ്രവേശിക്കുന്ന അഭ്യസ്തവിദ്യനായ മലയാളി 25 വർഷം ജോലി ചെയ്യുന്നു.

തീപ്പെട്ടിക്കമ്പനിയിലോ പടക്കമുണ്ടാക്കുന്ന കമ്പനിയിലോ ചായക്കടയിലോ ജോലിയിൽ പ്രവേശിക്കുന്ന കുട്ടിയുടെ പുറത്ത് സമൂഹമോ സർക്കാരോ വീട്ടുകാരോ കാര്യമായ ഇൻവസ്റ്റ്മെന്റ് ഒന്നും നടത്തിയിട്ടില്ല. അതേസമയം ബിരുദാനന്തര യോഗ്യത നേടുന്ന അഭ്യസ്തവിദ്യന്റെ പുറത്തെ നിക്ഷേപം എത്രയാണെന്ന് കണക്കുകൂട്ടി നോക്കുക. 25 വയസ്സുവരെയുള്ള വിദ്യാഭ്യാസത്തിന്റെ ചെലവു മാത്രമല്ല; മുപ്പതുവയസ്സിൽ ജോലി കിട്ടുന്നതുവരെ വഹിച്ച ചെലവുകളൊക്കെ കണക്കിലെടുക്കണം.

മൊത്തം നിക്ഷേപത്തിന് അഭ്യസ്തവിദ്യനായ ഉദ്യോഗസ്ഥൻ കൊണ്ടുവരുന്ന ലാഭവിഹിതം എത്രശതമാനമാണ്. ബാങ്ക് പലിശ കൊണ്ടുവരുന്നുണ്ടോ? പ്രത്യേകിച്ചും വിലക്കയറ്റം അഡ്ജസ്റ്റ് ചെയ്ത് ശരിയായി കണക്കുണ്ടാക്കാൻ തുടങ്ങിയാൽ.

ഇൻവസ്റ്റ്മെന്റും അതിന്റെ റിട്ടേൺ എന്ന അടിസ്ഥാനത്തിൽ മനുഷ്യജീവികളുടെ ബാലൻസ്ഷീറ്റെടുക്കാൻ തുടങ്ങിയാൽ നേരത്തെ വിദ്യാഭ്യാസം അവസാനിപ്പിച്ച് കുട്ടിക്കാലത്ത് തന്നെ ചായക്കടയിൽ മേശതുടയ്ക്കാൻ കയറി ജീവിതമാരംഭിക്കുന്ന പയ്യനിൽ നിന്നാണ് സമൂഹത്തിന് മുടക്കുമുതലിനുള്ള റിട്ടേൺ കിട്ടുന്നത്. ഉന്നത വിദ്യാഭ്യാസം നേടുന്നവരിൽ ബഹുഭൂരിപക്ഷവും നെഗറ്റീവ് റിട്ടേണാണ് കൊണ്ടുവരുന്നത്.

> **വിദ്യാഭ്യാസം ഒരു ബിസിനസ്സാണ്. കുട്ടികൾക്ക് നല്ല ഉടുപ്പു വാങ്ങിക്കൊടുക്കുന്ന പോലാണ് നല്ല വിദ്യാഭ്യാസം കൊടുക്കുന്നതും. സാധനം വാങ്ങുന്നയാളാണ് വില കൊടുക്കേണ്ടത്. നാട്ടുകാരല്ല. അപ്പോൾ പാവപ്പെട്ടവരെന്തുചെയ്യുമെന്ന ചോദ്യം വരും. അവർ പാവപ്പെട്ടവരാകാനുള്ള കാരണം അവരുടെ പണം പിരിച്ച് ഉന്നതവിദ്യാഭ്യാസം പോലുള്ള പരിപാടികൾക്കായി ദുർവിനിയോഗം ചെയ്തതല്ലേ?**

അങ്ങിനെയാണെങ്കിൽ ഒരു പരിധിയിലപ്പുറമുള്ള വിദ്യാഭ്യാസം സമൂഹത്തിന്റെ സാമ്പത്തിക പുരോഗതിക്കും തടസമല്ലേ സൃഷ്ടിക്കുന്നത്? നഷ്ടത്തിലോടിക്കൊണ്ടിരിക്കുന്ന ഏകാംഗപൊതുമേഖലകളല്ലേ ഉന്നതവിദ്യാഭ്യാസം നേടിക്കഴിഞ്ഞവരധികവും?

സ്റ്റേറ്റിന്റെ—എല്ലാത്തരം ഭരണകൂടങ്ങളും എന്ന അർത്ഥത്തിൽ—ഉത്തരവാദിത്വം എല്ലാ മനുഷ്യരോടും ഒരുപോലാണ്. ഈ തത്വം ഒട്ടും പ്രയോഗത്തിൽ വരുത്താത്തത് വിദ്യാഭ്യാസത്തിന് വേണ്ടി പണം ചെലവഴിക്കുമ്പോഴാണ്. കോളേജ് വിദ്യാഭ്യാസത്തിന് വേണ്ടി ഖജനാവിൽ നിന്ന് ചെലവാക്കുന്ന പണം എല്ലാവരുടേയുമാണ്. എന്നാൽ മൊത്തം യുവാക്കളിൽ നാലിലൊന്നിനുപോലും അത് കിട്ടുന്നില്ല. ഉന്നതവിദ്യാഭ്യാസമാണെങ്കിൽ പത്തിലൊന്നിനുപോലും കിട്ടുന്നില്ല. ഈ ഒരു ന്യൂനപക്ഷത്തിനുവേണ്ടി ഖജനാവിലെ പണം ചെലവാക്കാമോ?

വിദ്യാഭ്യാസത്തിന്റെ പുറത്ത് കെട്ടിച്ചമച്ചിരിക്കുന്ന വികാരപരമായ കഥകളൊക്കെ മാറ്റിയാൽ ബാക്കിയെന്താണുള്ളത്? ഒരു മനുഷ്യന്റെ വരുമാനം വർദ്ധിപ്പിക്കാനുള്ള പരിശീലനം മാത്രമാണത്. പത്തുപാസായയാളെക്കാൾ വലിയ വരുമാനം എഞ്ചിനീയർക്കും ഡോക്ടർക്കും പി.എച്ച്ഡിക്കാരനുമുണ്ടാകുന്നു. പത്തു പാസ്സായവനെക്കാൾ വലിയ ജീവിതനിലവാരമവർക്ക് നേടാൻ പറ്റുന്നു.

സ്വന്തം ജീവിതനിലവാരം വർദ്ധിപ്പിക്കാനുള്ള ശ്രമങ്ങളുടെ ചെലവ് അവനവൻ തന്നെ വഹിക്കേണ്ടേ? അത് കോടിക്കണക്കിന് പാവങ്ങളുടെ പുറത്ത് കെട്ടിവയ്ക്കുന്നത് ശരിയാണോ? പ്രത്യേകിച്ചും ഉന്നത വിദ്യാഭ്യാസം നേടാൻ കഴിയാത്ത നികുതിദായകരുടെ പുറത്ത്.

ഈ വഴിക്കാലോചിക്കുമ്പോൾ ക്യാപ്പിറ്റേഷൻ ഫീസിനെതിരായുള്ള സുപ്രീംകോടതി വിധി നമുക്ക് ന്യായീകരിക്കാൻ പറ്റുമോ? മെഡിക്കൽ കോളേജിലെയും എഞ്ചിനീയറിംഗ് കോളേജിലെയും വിദ്യാഭ്യാസം "മൗലികാവകാശമായി" കണ്ട സുപ്രീംകോടതി ഈ വിദ്യാഭ്യാസത്തിന്റെ പുറത്ത് പാവപ്പെട്ട നികുതിദായകൻ പണം ചെലവാക്കേണ്ടി വരുന്നു എന്നകാര്യം വിസ്മരിച്ചു. അതുപോലെതന്നെ, കുറച്ചധികം പണമുള്ളവർക്ക് വിദേശത്തുപോയി പഠിക്കാനും അവസരമുണ്ടെന്നകാര്യം. പത്തുലക്ഷത്തിന്റെ സ്ഥാനത്ത് അമ്പതുലക്ഷം മുടക്കാൻ തയാറുള്ളവരെ തടയാൻ—പ്രത്യേകിച്ചും വിദേശനാണയത്തിന്റെ നിയന്ത്രണങ്ങൾ കുറഞ്ഞുകൊണ്ടിരിക്കുന്ന ഇക്കാലത്ത്—സാദ്ധ്യമാണോ?

വിദ്യാഭ്യാസം ഒരു ബിസിനസ്സാണ്. കുട്ടികൾക്ക് നല്ല ഉടുപ്പുവാങ്ങിക്കൊടുക്കുന്നപോലാണ് നല്ല വിദ്യാഭ്യാസം കൊടുക്കുന്നതും. സാധനം വാങ്ങുന്നയാളാണ് വില കൊടുക്കേണ്ടത്. നാട്ടുകാരല്ല. അപ്പോൾ പാവപ്പെട്ടവരെന്തുചെയ്യുമെന്ന ചോദ്യം വരും. അവർ പാവപ്പെട്ടവരാകാനുള്ള കാരണം അവരുടെ പണം പിരിച്ച് ഉന്നതവിദ്യാഭ്യാസം പോലുള്ള പരിപാടികൾക്കായി ദുർവിനിയോഗം ചെയ്തതല്ലേ?





പ്രമോദ്



# ആകാശ ജാലകത്തിലൂടെ ഒരു വിപ്ലവം

**എന്റർടെയിൻമെന്റ് വ്യവസായത്തിലുള്ള പല വമ്പൻമാരും സാറ്റലൈറ്റ് ചാനലുകൾക്ക് ശ്രമിക്കുകയാണ്. തമിഴിലെയും ഹിന്ദിയിലെയും പല പേരുകളും സജീവമായി രംഗത്തുണ്ട്. ദരിദ്രനാരായണൻമാരുടെ എണ്ണം കൂടുകയാണെങ്കിലും അറിവിന്റെ കാര്യത്തിൽ ദാരിദ്ര്യം പാടില്ലല്ലോ. മൻമോഹൻസിംഗ് തുടങ്ങിവച്ച കൺസ്യൂമർ വിപ്ളവത്തിന് ഈ ചാനലുകൾ ഗതിവേഗം പകരുന്നു. ഫ്രാൻസിലെയും ജർമ്മനിയിലെയും മൊത്തം ജനസംഖ്യയേക്കാൾ വലിപ്പമുള്ള ഇന്ത്യൻ മദ്ധ്യവർഗ്ഗത്തിന് ധനികലോകത്തെ കൺസ്യൂമർ ഉല്പന്നങ്ങളെക്കുറിച്ചുള്ള അറിവ് പുതിയ സ്വപ്നങ്ങളാകുന്നു.**

ഇന്നലെവരെ ദൂരദർശന്റെ ബോറൻ പരിപാടികൾ കണ്ടുമടുത്ത ഭാരതീയന് ഇന്ന് ചാനലുകൾ ജാഥയായി എത്തുമ്പോൾ ഇരിക്കാൻ നല്കാനിടമില്ല. ഇന്നലെവരെ കണ്ടിരുന്ന മനംമടുപ്പിക്കുന്ന ഒരു സർക്കാർ ചാനലിന്റെ സ്ഥാനത്ത് അവന് തിരഞ്ഞെടുക്കാൻ ഇന്ന് പത്തിലേറെ ചാനലുകളുണ്ട്.

മലർക്കെ തുറന്നുകിടക്കുന്ന ആകാശത്തിലൂടെ വാർത്താപ്രക്ഷേപണ വകുപ്പിലെ മുട്ടാളന്മാർക്കു പിടികൊടുക്കാതെ ഈ പരിപാടികൾ ഒന്നിനു പിറകെ ഒന്നായി ഒരു കിനാവിലെന്നപോലെ നമ്മുടെ ടി.വിയിലൂടെ ഒളിഞ്ഞുനോക്കുന്നു. ബി.ബി.സി, സ്റ്റാർ പ്ളസ്, എം.ടി.വി, പ്രൈം സ്പോർട്സ്, സി.ടി.വി, എ.ടി.എൻ... അതും രാപകൽ വ്യത്യാസമില്ലാതെ. തീർന്നില്ല ചാനലുകളുടെ പെരുമഴ. അടുത്ത ഒരുകൊല്ലത്തിനകം ഇനിയും വരുന്നുണ്ട് കുറഞ്ഞത് ഒരു പത്തു ചാനലുകൾ കൂടി. ദൂരദർശനെ മാത്രം മുന്നിൽക്കണ്ടു നിർമ്മിക്കപ്പെട്ട പല സെററുകൾക്കും അഴിച്ചുപണി വേണ്ടിവന്നേക്കും. കാരണം ഇത്രയേറെ ചാനലുകളെ ഉൾക്കൊള്ളാൻ വേണ്ടയിടം ഇവയ്ക്കുള്ളിലില്ല. ആരെങ്കിലും ഓർത്തോ ഇത്രവേഗം ഇങ്ങനെയൊരു ധാരാളിത്തം ഇവിടെ എത്തുമെന്ന്?

ഹംലോഗും, രാമായണവും, മഹാഭാരതവും ശരാശരി ഇന്ത്യാക്കാരന്റെ സ്വീകരണമുറി സജീവമാക്കിയിരുന്ന കാലം കഴിഞ്ഞിരിക്കുന്നു. കാവിയണിഞ്ഞ രാമന്റെ സ്ഥാനത്ത് ഇന്ന് അർദ്ധനഗ്നരായ നപുംസകരൂപങ്ങളുടെ വിളയാട്ടമാണ്. ഇന്ന് അമേരിക്കക്കാരൻ 'ഓപ്രാ വിൻഫ്രി ഷോ' (നമ്മുടെ പ്രിതിഷ് നന്ദി ഷോ മാതിരി അമേരിക്കയിലെ ഏറ്റവും ജനപ്രിയമായ ഒരു ടാക്ഷോ—മലയാളത്തിൽ അഭിമുഖം) കാണുന്ന അതേസമയം നമ്മളും അതു കാണുന്നു. യാങ്കിപ്പിള്ളേർ എം.ടി.വി കണ്ട് അരക്കെട്ട് ചുഴററുമ്പോൾ നമ്മുടെ നാടൻ സായിപ്പന്മാരും അവരോടൊപ്പം ചേരുന്നു. ലണ്ടനിലെ സായിപ്പിനോടൊപ്പം നമ്മളും കാണുന്നുണ്ട് സൊമാലിയയിലെ പട്ടിണിപ്പാവങ്ങളെ—ബി.ബി.സി വേൾഡ് സർവീസിൽ. തീർന്നില്ല സാന്താ ബാർബറായും ബോൾഡ് ആൻഡ് ബ്യൂട്ടിഫുളും (അമേരിക്കയിലെ പോപ്പുലറായ സോപ്പ് ഓപ്പറകൾ—ദൂരദർശന്റെ ഭാഷയിൽ സീരിയലുകൾ) സായിപ്പിന്റെ മാത്രം കുത്തകയല്ല. മറിച്ച് രാജസ്ഥാനിലെയും ഹരിയാനയിലെയും ഗ്രാമീണരുടെവരെ പ്രിയപ്പെട്ട 'സീരിയലുകളാണിവ'. ഇന്ത്യയിലെ മണിരത്നമാർക്കും, പരസ്യചിത്ര നിർമ്മാതാക്കൾക്കും അവശ്യം വേണ്ട ഉത്തേജനം പകരുന്നു ഒരിക്കലും നിലയ്ക്കാത്ത എം.ടി.വി പ്രവാഹം. ഒപ്പം കേരളത്തിലെവരെ കൗമാരപ്രായക്കാർക്ക് ഫാഷനു വേണ്ട ലേറസ്ററ് ഐഡിയയും പകരുന്നു. ഇംഗ്ളീഷ് നേരേചൊവ്വേ മനസ്സിലാകാത്ത നാട്ടിൻപുറത്തുകാരനും സുഖിക്കുന്നുണ്ട് അർദ്ധനഗ്നരായ (അതോ മുക്കാൽ നഗ്നരോ?) എം.ടി.വി താരങ്ങളുടെ അരകൊണ്ടുള്ള അരിയാട്ടൽ.

ഇന്ത്യയുടെ ഇൻഫർമേഷൻ രംഗത്തെ മഹാവിപ്ളവമാണ് ഈ സാററലൈററ് ചാനലുകൾ. തലമുറകൾ തമ്മിലുള്ള വിടവ് ഒററയടിക്ക് പത്തുമടങ്ങോളം പെരുപ്പിക്കുന്ന മഹാവിപ്ളവം! ആരുമറിയാതെയാണ് ആകാശംവഴിയെത്തിയ ഈ പ്രക്ഷേപണപൂരം പൊട്ടിപ്പുറപ്പെട്ടത്. അതും വർണ്ണചിത്രങ്ങൾക്കുവേണ്ടി 1982 വരെ (അതുവരെ കേരളീയന് ടി.വി ഒരദ്ഭുതമായിരുന്നു എന്നും ഓർക്കുക) കാത്തിരിക്കേണ്ടി വന്ന ദൂരദർശൻ എന്ന സർക്കാർ പരസ്യപ്രക്ഷേപണ മാധ്യമം സ്വപ്നത്തിൽപ്പോലും നിനച്ചിരിക്കാത്ത സമയത്ത്.

1990 വരെ ദൂരദർശൻതന്നെയായിരുന്നു നമ്മുടെ ടി.വി പ്രക്ഷേപണരംഗത്തെ കുത്തക. ഇതിനിടെ മെട്രോ നഗരങ്ങൾക്ക് കൂടുതൽ ബോറടി വിളമ്പാൻ ഓരോ ചാനൽകൂടെ സമ്മാനിക്കുകയും, പലപ്പോഴും ഈ നാലു ചാനലുകളെയും ഉപഗ്രഹം വഴി ബന്ധിപ്പിച്ച്



വിദേശസദ്യ

മെട്രോ നെററ്‌വർക്ക് സംഘടിപ്പിക്കുകയും ചെയ്തപ്പോൾ മഹാനഗരവാസികൾക്ക് രണ്ടു ദേശീയ ചാനലുകൾ ലഭ്യമായി (നാഷനൽ നെററ്‌വർക്ക്, മെട്രോ നെററ്‌വർക്ക്). പ്രധാന ചാനലിൻെറ ദൈർഘ്യം കുറഞ്ഞ ഒരു ഡ്യൂപ്ളിക്കേററായി ഈ ചാനൽ. ഇടയ്ക്ക് വീഡിയോമാസികകൾ ഒരു സമാന്തര സംവിധാനത്തിനുള്ള ശ്രമം നടത്തിയെങ്കിലും അത് പണക്കാരൻെറ സ്വീകരണമുറിയിൽ മാത്രമൊതുങ്ങി.

## സി.എൻ.എൻ ഒരുക്കിയ വിപ്ളവം

**ഈ** അവസരത്തിലാണ് ഗൾഫ്‌യുദ്ധം പൊട്ടിപ്പുറപ്പെടുന്നത്. നമ്മുടെ പ്രക്ഷേപണരംഗവുമായി പുലബന്ധംപോലും പ്രത്യക്ഷത്തിൽ കല്പിക്കാനാവാത്ത ഈ യുദ്ധമാണ് ദൂരദർശനെതിരെ ആദ്യത്തെ വെല്ലുവിളി ഉയർത്തിയത്. പഞ്ചനക്ഷത്ര ഹോട്ടലുകളിലെ താമസക്കാരും ധനികരും സി.എൻ.എൻ എന്ന ആഗോളപ്രശസ്തമായ അമേരിക്കൻ ടി.വി ചാനലിലൂടെ ഗൾഫ് യുദ്ധത്തിൻെറ ''തത്സമയ സംപ്രേഷണം'' ഒരദ്ഭുതംപോലെ കണ്ടു. ഉപഗ്രഹംവഴി എത്തിയിരുന്ന ഈ സിഗ്നലുകൾ ടി.വി ചിത്രങ്ങളാകുന്ന പ്രക്രിയ അന്ന് വളരെ ചെലവേറിയതായിരുന്നു. എങ്കിലും ഇന്ത്യയിൽ ദൂരദർശൻ അല്ലാതെ മറെറാരു ചാനൽ, അതും ലോകത്തെ ഏററവും നിലവാരം കല്പിക്കപ്പെടുന്ന ന്യൂസ് ചാനൽ, അതിബൃഹത്തായ ഉപഗ്രഹ ചാനലുകളുടെ ലോകത്തിന് വാതിൽ തുറക്കുകയായിരുന്നു സി.എൻ.എന്നിൻെറ തത്സമയ സംപ്രേഷണം. ഇന്ത്യയ്ക്കുള്ളിൽ പ്രക്ഷേപണം സർക്കാർ കുത്തകയായിരിക്കെ, വീഡിയോ മാഗസിനുകൾക്കുപോലും സെൻസർഷിപ്പ് വേണ്ടിയിരിക്കെ, സി.എൻ.എൻ കാണുന്നതു തടയാൻ സർക്കാരിന് കഴിയുമായിരുന്നില്ല. മലർക്കെ തുറന്നുകിടക്കുന്ന ആകാശജാലകത്തിലൂടെ കടന്നുവരാൻ അദൃശ്യമായ ടി.വി തരംഗങ്ങൾക്ക് ആരുടെയും ഔദാര്യം വേണ്ടല്ലോ?

കാററുള്ളപ്പോൾ തൂററുക എന്നു പറയുന്നതുപോലെ വലിയ നഗരങ്ങളിലെ മിടുക്കന്മാർ ഉടൻതന്നെ തങ്ങളുടെ കേബിൾ നെററ്‌വർക്കിൽ (ഇതിനുമുമ്പുതന്നെ പല ഹൗസിംഗ് കോളനികളിലും ഫ്ളാററുകളിലും വി.സി.ആർ ഉപയോഗിച്ച് വരിക്കാരുടെ വീടുകളിൽ സിനിമ പ്രദർശിപ്പിക്കുന്ന സമ്പ്രദായം കേബിൾ എന്ന പേരിൽ നിലവിൽ വന്നിരുന്നു) സി.എൻ.എൻ ചാനൽ ഉൾപ്പെടുത്താൻ തുടങ്ങി. ഒരു ഡിഷ് ആൻറിനയും, റിസീവറും സ്ഥാപിച്ച് അവർ യുദ്ധത്തിൻെറ ലൈവ് ടെലികാസ്ററ് വിളമ്പി. അപ്പോഴേക്കും യുദ്ധവും തീർന്നു. സി.എൻ.എന്നും സിഗ്നലുകളും ശക്തി കുറഞ്ഞതായി. പക്ഷേ, സി.എൻ.എൻ നല്കിയത് സാററലൈററ് ചാനലുകളുടെ സ്വപ്നസമാനമായ സാധ്യതകളായിരുന്നു. കടുത്ത സ്റ്റേറ്റ് വിലക്കുകൾ നിലവിലുള്ള ഇന്ത്യയിൽ ഒരു തനി അമേരിക്കൻ ചാനലിന് അനുവാദമില്ലാതെ കടന്നുവരാൻ കഴിയുമെന്ന പുതിയ അറിവും, മണ്ഡീഹൗസിലെ ഉദ്യോഗസ്ഥന്മാർക്ക് ഓർക്കാപ്പുറത്ത് കിട്ടിയ ഇരുട്ടടിയും.

## ഹച്ച് വിഷൻെറ രംഗപ്രവേശം

**ഏ**താണ്ടിതേ സമയം ഹോങ്കോങ്ങിലെ ഹച്ച് വിഷൻ കമ്പനി വിളയാട്ടത്തിനൊരുങ്ങുകയായിരുന്നു. വിശദമായ മാർക്കററ് സർവേയുടെ പശ്ചാത്തലത്തിൽ, ഫലപ്രദമായ മാർക്കററിംഗ് ടെക്നിക്കുകളുപയോഗിച്ച് ഈ കമ്പനിയുടെ ഉടമസ്ഥതയിലുള്ള സ്ററാർ ടി.വി. ഹോങ്കോങ്ങിൽനിന്ന് പ്രക്ഷേപണമാരംഭിച്ചു. പൂർണ്ണമായും പരസ്യവരുമാനം മാത്രം ലാക്കാക്കി, 38 രാജ്യങ്ങളെ പിടിയിലൊതുക്കുന്ന ഏഷ്യാസാററ് എന്ന ഉപഗ്രഹത്തിലൂടെ 600 ദശലക്ഷം ഡോളർ ചെലവാക്കി അഞ്ചു ചാനലുകളിലൂടെ ആകാശത്തേക്ക് പരിപാടികൾ വാരിയെറിയുമ്പോൾ സ്ററാർ



നിരവധി ചാനലുകൾക്ക് ഇടം നൽകുന്ന ടി.വി. സെറ്റുകൾ

ടി.വിയുടെ പ്രധാന. ലക്ഷ്യം കേബിൾ ഓപ്പറേറ്ററായിരുന്നു. ഉപഗ്രഹത്തിനും, പ്രേക്ഷകനും ഇടയ്ക്കുള്ള സാങ്കേതികത കൈയാളുന്നത് ഈ മാന്ത്രികനാണല്ലോ. സ്ററാർ ടി.വി. പ്രക്ഷേപണമാരംഭിച്ചാൽ മാത്രം പോരാ, പരസ്യം ലഭിക്കണമെങ്കിൽ അത് ആളുകൾ കാണണം. അതിന് കൂടുതൽ പ്രേക്ഷകരിലേക്ക് ഈ പരിപാടികളെത്തിക്കാൻ നാടെങ്ങും കേബിൾ ഓപ്പറേറ്റർമാരുടെ സഹായം വേണം. ആകാശത്തിൽനിന്നും സൗജന്യമായി കിട്ടുന്ന പരിപാടികളാണെങ്കിലും ഈ ചില്ലറ വില്പനക്കാരൻെറ പിന്തുണയില്ലെങ്കിൽ കച്ചവടം മുടങ്ങും. കാണാനാളില്ലെങ്കിൽ കോടികൾ ചെലവാക്കി ഒരുക്കുന്ന ഈ പ്രക്ഷേപണപൂരത്തിന് ഏതു വ്യവസായി ജാമ്യം നില്ക്കും?

ഇവിടെ അഞ്ചു കാര്യങ്ങളാണ് സ്ററാറിനെ സഹായിച്ചത്.

ഒന്ന് – ദൂരദർശൻ പകരുന്ന അസഹ്യമായ ബോറടിയും, പുതിയ കൺസ്യൂമർ സംസ്കാരത്തിൻെറ ഫലമായി 'അറിയാനുള്ള' ആർത്തിയും.

രണ്ട് – തികച്ചും മത്സരമില്ലാത്ത കമ്പോളം. അതിശക്തമായ മാർക്കററിംഗ് പിന്തുണ.

സ്ററാർ ടി.വിയുടെ, ലോകമെങ്ങും പ്രിയപ്പെട്ട പരിപാടികളുള്ള അഞ്ചു ചാനലുകളുടെ പാക്കേജ്.

സി.എൻ.എന്നുമായി താരതമ്യപ്പെടുത്തുമ്പോൾ സ്ററാർ ടി.വിക്കുള്ള സാങ്കേതിക മേന്മ സി.എൻ.എന്നിന് 12–18 വരെ അടി വ്യാസമുള്ള ഡിഷ് ആൻറിന വേണ്ടപ്പോൾ സ്റ്റാറിന് 8–12 അടി വരെയുള്ള ആൻറിന മതി, അതും ഒററ ഡിഷിൽ അഞ്ചു ചാനലുകളും.

## സ്റ്റാർ ടി.വിയുടെ വളർച്ച

**സ്ററാ**ർ ടി.വിയുടെ, വളർച്ച അതിശീഘ്രമായിരുന്നു. മഹാനഗരങ്ങളിൽനിന്നും, ചെറുപട്ടണങ്ങളിലേക്കും, ഗ്രാമങ്ങളിലേക്കും ഫലപ്രദമായ മാർക്കററിംഗ് വിദ്യകളുടെ തണലിൽ ഇതു പടർന്നു. ബി.ബി.സി വാർത്താവായനക്കാരും, എം.ടി.വിയിലെ ഡിസ്ക് ജോക്കിമാരും, സോപ്പ് ഒപ്പറാ താരങ്ങളും ഇന്ത്യയിൽ സെലിബ്രിററികളായി. രണ്ടുലക്ഷം രൂപയിൽനിന്ന് ഡിഷ് റിസീവർ സെററിൻെറ വില കുത്തനെ ഇടിയാൻ തുടങ്ങി. ഇന്ന് ദില്ലിയിലെ സർദാർജി നിർമ്മിക്കുന്ന ആൻറിന 7000 രൂപയ്ക്കു താഴെ വാങ്ങാൻ കിട്ടും.

സ്ററാർ ടി.വിയുടെ വിജയത്തെത്തുടർന്ന് എൻ.ആർ.ഐ സംരംഭമായ എ.ടി.എൻ രംഗത്തെി. പ്രധാനമായും സിനിമയുമായി ബന്ധമുള്ള പരിപാടികളും, പഴയ സീരിയലുകളുമാണ് ഈ ചാനൽ വിളമ്പുന്നത്. ഇതിനകംതന്നെ ഇരുന്നൂറോളം ഹിന്ദിസിനിമകളുടെ പ്രക്ഷേപണാവകാശം എ.ടി.എൻ വാങ്ങിക്കഴിഞ്ഞുവത്രേ. പക്ഷേ സ്ററാർ ടി.വിയുടെ മുന്നിൽ നേരേ ചൊവ്വേ നിവർന്നു നിൽക്കാൻപോലും ഈ ഏഷ്യൻ ടെലിവിഷൻ നെററ്‌വർക്കിന് കഴിയുന്നില്ല. ഇവിടെയും സ്ററാർ ടി.വിയുടെ ജനപ്രിയമായ അഞ്ചു ചാനൽ പാക്കേജ് കേബിൾ ഓപ്പറേറ്റർമാർക്കും, കാഴ്ചക്കാർക്കും വ്യവസായികൾക്കും (പരസ്യപ്രക്ഷേപണത്തിന്) പ്രിയപ്പെട്ടതാകുന്നു. എ.ടി.എൻ ലഭിക്കണമെങ്കിൽ ഡിഷ് ആൻറിനയുടെ ദിശ മാറേറണ്ടതുണ്ട്. കാരണം സ്ററാറും എ.ടി.എനും രണ്ടു ഉപഗ്രഹങ്ങളിലൂടെയാണ് പ്രക്ഷേപണം നടത്തുന്നത്. (ചില ഓപ്പറേറ്റർമാർ സി.എൻ.എൻ, എ.ടി.എൻ, സ്ററാർ എന്നിവ പ്രത്യേകം ഡിഷുകൾ ഉപയോഗിച്ച് നൽകുന്നുണ്ട്.)

## സീ ടി.വിയും സ്ററാറും

**പ**ക്ഷേ എ.ടി.എൻ പരാജയപ്പെട്ടിടത്ത്(?) പുതിയ ഹിന്ദി ചാനൽ സീ ടി.വി ഒരു വൻ വിജയമായി. ഈ വിജയത്തിന് പ്രധാന കാരണം സീയുടെ സ്ററാർ ടി.വിയുമായുള്ള ചങ്ങാത്തമാണ്. സീ ടി.വി പ്രക്ഷേപണം നടത്തുന്നത് സ്ററാർ ടി.വിയുടെതന്നെ ഒരു ട്രാൻസ്പോണ്ടറിലൂടെയാണ്. (ഉപഗ്രഹത്തിൽ സിഗ്നലുകൾ സ്വീകരിച്ച് വിതരണം ചെയ്യുന്ന ഒരു സാങ്കേതിക സംവിധാനം.) ഇതുകാരണം സ്ററാർ ടി.വിയുടെ പ്രേക്ഷകരൊക്കെ സീ ടി.വിയുടെയും പ്രേക്ഷകരായി. കേബിൾ ഓപ്പറേറ്റർമാർക്ക് പുതിയ വരിക്കാരെ ലഭിക്കയും ചെയ്തു. ഇന്ന് സീ ടി.വിയുടെ പരിപാടികൾ അത്യന്തം ജനപ്രിയങ്ങളാണ്. അമേരിക്കൻ സ്റൈറലിലുള്ള ടാക്ക് ഷോസ്, സോപ്പ് ഓപ്പെറാകൾ, വിനോദ് ദുവ, പ്രീതിഷ് നന്ദി തുടങ്ങിയവരുടെ വാർത്താപരിപാടികൾ തുടങ്ങിയവ ഈ ചാനലിൻെറ പ്രചാരത്തിന് സഹായം പകരുന്നു.

ഇതൊക്കെ കണ്ടിട്ടും പ്രസംഗിച്ചു നടക്കാനല്ലാതെ ഒന്നും ചെയ്യാൻ കഴിയാത്ത അജിത് പാഞ്ജാ (മുൻ വാർത്താവിതരണ പ്രക്ഷേപണ വകുപ്പുമന്ത്രി)യുടെ സ്ഥാനത്ത് കെ.പി. സിംഗ് ദിയോ എന്ന രാജകുമാരൻ വരുന്നത് ഇത്തരുണത്തിലാണ്. ഉപഗ്രഹ ചാനലുകളുടെ അതിപ്രസരത്തിൽ നഷ്ടപ്പെടുന്ന ദൂർദർശൻ പ്രേക്ഷകരുടെ എണ്ണവും, പാശ്ചാത്യ സംസ്കാരത്തിൻെറ അമിത സ്വാധീനവും, പുതിയ ബജററിൽ ദൂരദർശൻെറ ധനസഹായം 80 ശതമാനത്തിൽനിന്ന് 20 ആയി വെട്ടിക്കുറച്ചതും കച്ചവടപരമായും ആശയപരമായും ദൂരദർശനേയും ഈ ഉപഗ്രഹ യുദ്ധത്തിലേക്കു വലിച്ചിഴച്ചു. തോൽപ്പിക്കാനാവാത്തിടത്ത് ഒപ്പം ചേരുക എന്നാണല്ലോ. ഫലം–ദൂരദർശൻെറ ആദ്യത്തെ ഉപഗ്രഹ ചാനൽ നാല് മെട്രോ നഗരങ്ങളിൽ മാത്രം ലഭ്യമായിരുന്ന (മെട്രോ ചാനൽ എന്ന പേരിൽ) രണ്ടാം ചാനലുകളെ കൂട്ടിയോജിപ്പിച്ച് വേണ്ടത്ര മസാലയും ചേർത്ത് ഇൻസാററ് ഒന്ന് ബിയിലൂടെ ദേശീയ ഉപഗ്രഹ ചാനലായി പ്രക്ഷേപണം തുടങ്ങി. ഇന്ന് സ്ററാർ ടി.വിയോളം ജനപ്രിയമാണ് ഈ ചാനൽ. സിനിമാ പരിപാടികളെയും സിനിമാതാരങ്ങളെയും തകർപ്പൻ സീരിയലുകളെയും കുത്തിനിറച്ച ഈ ചാനലുകളിലേക്ക് പരസ്യ കമ്പനികൾ ഓടിയെത്തി. ദൂരദർശൻ പരാജയപ്പെട്ടിടത്ത് മെട്രോചാനൽ വിജയമായി. ഇന്ന് മെട്രോ നഗരങ്ങൾക്കു പുറമേ ഇന്ത്യയുടെ മററ് ഭാഗങ്ങളിലും കേബിൾ ഓപ്പറേറ്റർമാർ ഈ സദ്യ നൽകുന്നുണ്ട്. മേട്രോ ചാനലിലെ 'സൂപ്പർഹിററ് മുക്കാബല' സ്ററാർ ടി.വിയിലെ എം.ടി.വിയോളം ജനപ്രിയമാണ്. മാത്രമല്ല ഈ പരിപാടിയിലൂടെ ഇന്ത്യയിൽ ആദ്യമായി വീഡിയോ ജോക്കികളും പ്രശസ്തരാകാൻ തുടങ്ങി.

## ദൂരദർശൻെറ നാല് ചാനലുകൾ

**ഇ**ത് ഇതുവരെയുള്ള ചരിത്രം. വരാനിരിക്കുന്നത് ചാനലുകളുടെ കുത്തൊഴുക്കാണ്. ആഗസ്ററ് പകുതിയോടെ ദൂരദർശൻെറ



ദൂരദർശൻെറ സ്ഥിരം പരിപാടി

തന്നെ നാലു ചാനലുകളും (ഇൻസാററ് II ബിയുടെ ട്രാൻസ്പോണ്ടറുകൾ ഉപയോഗിച്ച്) പിന്നീട് ഈ വർഷാവസാനത്തോടെ സ്ററാർ ടി.വിയുടെ അഞ്ചു ചാനലുകളും ഇന്ത്യയിൽ കാണാനാവും. ദൂരദർശൻെറ ചാനലുകൾ പൂർണ്ണമായും കച്ചവടത്തിനാണ്. അക്കാര്യം അവർ പരസ്യപ്പെടുത്തുകയും ചെയ്തു കഴിഞ്ഞു. സ്പോൺസർമാർക്ക് ഈ ചാനലിൽ സ്ളോട്ടുകൾ വാങ്ങി പരിപാടികൾ പ്രക്ഷേപണം ചെയ്യാം–നാഷണൽ നെററ് വർക്കിലും, മെട്രോ നെററ് വർക്കിലും പരിപാടികൾ സ്പോൺസർ ചെയ്യുന്നപോലെ.

സ്ററാർ ടി.വിയുടെ അഞ്ചു ചാനലുകളും ഒരു പുതിയ സങ്കേതമുപയോഗിച്ചാണ് പ്രക്ഷേപണം ചെയ്യുക–ഡിജിററൽ കംപ്രഷൻ. അതായത് ഒരേ ട്രാൻസ്പോണ്ടറിലൂടെ, ഒരു ചാനലിൻെറ സ്ഥാനത്ത്, അഞ്ചു ചാനലുകളുടെ സിഗ്നലുകൾ ഡിജിററലൈസ് ചെയ്ത് (കംപ്യൂട്ടറിൻെറ ഉള്ളിൽ ശേഖരിക്കാനായി ഡിജിററൽ ഡാററയാക്കി മാററുന്നതുപോലെ), തമ്മിൽക്കലർത്തി ഒററ ചാനലാക്കി മാററി പ്രക്ഷേപണം ചെയ്യുന്നു. ഡിഷ് ആൻറിന ഉപയോഗിച്ച് ഈ സിഗ്നലുകൾ സ്വീകരിക്കുമ്പോൾ ഇവ കംപ്രസ് ചെയ്ത് ഒററ ചാനലിൻെറ രൂപത്തിലായിരിക്കും. ഇതിനെ പിന്നീട് ഒരു ഡീകോഡർ സംവിധാനമുപയോഗിച്ച് അഞ്ചു ചാനലുകളുടെ സിഗ്നലുകളായി വേർതിരിക്കയും, പിന്നീട് ഡീ–ഡിജിററലൈസ് ചെയ്ത് ടി.വി സിഗ്നലുകളാക്കി മാററുകയും ചെയ്യുന്നു. ഫലം ഒററ ചാനലിൻെറ ഉപഗ്രഹ ലഭ്യതയുപയോഗിച്ച് അഞ്ചു ചാനലുകൾ പ്രക്ഷേപണം ചെയ്യുക. ചിലവോ ഒററ ചാനൽ പ്രക്ഷേപണം ചെയ്യാനുള്ളതു മാത്രവും.

പക്ഷേ ഇവിടെ ഒരു പ്രശ്നമുദിക്കുന്നു. കംപ്രസ് ചെയ്ത ഡിജിററൽ സിഗ്നലുകളെ വേർപെടുത്തുന്ന (ഡീ കോഡർ) ഉപകരണവും അതിൻെറ സാങ്കേതികതയും പ്രക്ഷേപകൻെറ കൈയിൽ (ഇവിടെ സ്ററാർ ടി.വി ഉടമ ഹച്ച് വിഷൻ കമ്പനി) മാത്രമേ ഉണ്ടാവൂ. ഈ ഉപകരണമില്ലെങ്കിൽ നമുക്ക് ഈ അഞ്ചു ചാനലുകളിലേയും ഒരു ചിത്രംപോലും ലഭ്യമാവില്ല. ഈ ഡീകോഡറിന് നമുക്ക് സ്ററാർ ടി.വിയെ സമീപിക്കേണ്ടിവരും. ഉപകരണത്തിന് വാടകയും നൽകേണ്ടിവരും. മറെറാരു തമാശ, ഇത് കൃത്രിമമായി നമുക്ക് നിർമ്മിക്കാൻ സാധ്യമല്ലയെന്നതാണ്. സ്ററാർ ടി.വിയുടെ അഞ്ചു ചാനലുകൾക്ക് മാസം പത്തു ഡോളറാണ് (300–ലേറെ രൂപ) വാടക. ഒരു ചാനലിന് 60 രൂപ. കേബിൾ ഓപ്പറേറ്റർക്കു കിട്ടുന്ന പുതിയ വരിക്കാരുടെ എണ്ണവുമായി തട്ടിച്ചുനോക്കുമ്പോൾ ഇത് തുച്ഛമാണ്. അയാൾക്ക് ഒരേ ആൻറിനയിലൂടെതന്നെ നിലവിലുള്ള അഞ്ചു ചാനലുകൾ ഉൾപ്പെടെ പത്തു ചാനലുകൾ ഒററയടിക്ക് നൽകാനാവുന്നു.

ഇവിടെയും തീരുന്നില്ല. കാണാൻ പോകുന്ന പ്രക്ഷേപണപൂരം. എൻറർടെയിൻമെൻറ് വ്യവസായത്തിലുള്ള പല വമ്പൻമാരും സാററലൈററ് ചാനലുകൾക്ക് ശ്രമിക്കുകയാണ്. തമിഴിലെയും ഹിന്ദിയിലെയും പല പേരുകളും സജീവമായി രംഗത്തുണ്ട്. ദരിദ്രനാരായണന്മാരുടെ എണ്ണം കൂടുകയാണെങ്കിലും അറിവിൻെറ കാര്യത്തിൽ ദാരിദ്ര്യം പാടില്ലല്ലോ. മൻമോഹൻസിംഗ് തുടങ്ങിവച്ച കൺസ്യൂമർ വിപ്ളവത്തിനും ഈ ചാനലുകൾ ഗതിവേഗം പകരുന്നു. ഫ്രാൻസിലെയും ജർമ്മനിയിലെയും മൊത്തം ജനസംഖ്യയേക്കാൾ വലിപ്പമുള്ള ഇന്ത്യൻ മദ്ധ്യവർഗ്ഗത്തിന് ധനികലോകത്തെ കൺസ്യൂമർ ഉൽപ്പന്നങ്ങളെക്കുറിച്ചുള്ള പുതിയ അറിവ് പുതിയ സ്വപ്നങ്ങൾ പകരുന്നു. ഉപയോഗിക്കാനായില്ലെങ്കിലും കണ്ടെങ്കിലും സായൂജ്യമടയാമെന്ന് നഗരങ്ങളാൽ വളയപ്പെട്ട നമ്മുടെ ഗ്രാമവാസികളും കരുതുന്നു.





എ. സജീവൻ

# മറെറാരു കുതിരവട്ടം

മലബാറിൽ ഒരു സർവ്വകലാശാല സ്ഥാപിക്കാൻ പാടുപെട്ട സി.എച്ച്. മുഹമ്മദ് കോയ ജീവിച്ചിരുന്നെങ്കിൽ നാണക്കേടുകൊണ്ട് ഈ നാട്ടിൽ നിന്ന് ഓടിപ്പോയേനെ.

അത്രയ്ക്കുണ്ട് അദ്ദേഹത്തിൻെറ ''മാനസസന്താന''ത്തിൻെറ കേമത്തം. നാണക്കേടിൽ നിന്നു നാണക്കേടിലേക്കു കൂപ്പുകുത്തിയ ഒരു സർവ്വകലാശാല ജന്മം നൽകിയെന്നതു മാത്രമായിരിക്കും സി.എച്ചിൻെറ ജീവിതത്തിലെ തെറ്റ്.

കാലിക്കറ്റ് സർവ്വകലാശാല എന്നു തീർത്തു പറയേണ്ട. അതിനുമുമ്പേ കേൾക്കുന്നവൻ ചിരിക്കും. മുഖംവിടർന്ന ചിരിയല്ല. ചുണ്ടു കോട്ടിയുള്ള പരിഹാസച്ചിരി.

കാലിക്കറ്റ് സർവ്വകലാശാലയുടെ ജൂബിലിയാഘോഷം അവസാനിക്കാറായിരിക്കുന്നു. ഒരുവർഷം മുമ്പ് ആഘോഷത്തിനു തിരികൊളുത്തുമ്പോൾ പഴയതെറ്റെല്ലാം മറന്ന് ക്ളീൻ സ്ളേറ്റിൽ തുടങ്ങാമെന്നായിരുന്നു അധികൃതരുടെ വാക്കുകൾ.

ഇപ്പോൾ ഏതാണ്ടു 'ക്ളീൻ' ആയിരിക്കുന്നു. ഇതുവരെ മാർക്കുദാനവും രാഷ്ട്രീയവടംവലിയും മറ്റുമൊക്കെയായിരുന്നു പ്രശ്നങ്ങൾ. ജൂബിലി വർഷം അവസാനിക്കുന്നതിനുമുമ്പു തന്നെ പുതിയൊരു ബിരുദം കൂടി കാലിക്കട്ട് സർവ്വകലാശാല സമ്പാദിച്ചെടുത്തിരിക്കുന്നു.

മര്യാദയ്ക്കൊരു പരീക്ഷപോലും നടത്താനാകാത്ത സർവ്വകലാശാല!!

ലിംകാ ബുക്ക് ഒഫ് വേൾഡ് റിക്കാർഡ്സ് കാലിക്കറ്റ് സർവ്വകലാശാലയ്ക്ക് ഒരു ലോകറിക്കാർഡ് അനുവദിച്ചുകൊടുത്തിട്ടു കാലമേറെയായിട്ടില്ല. ''പരീക്ഷ നടത്താതെ ബിരുദം നൽകുന്ന ലോകത്തിലെ ഏക സർവ്വകാശാല'' എന്ന് ഇംഗ്ളീഷിൻെറ 'എ.ബി.സി' അറിയുന്നവനൊക്കെ വായിച്ചാൽ മനസ്സിലാകുന്നരീതിയിൽ അവർ എഴുതി.

അച്ചടിച്ചു ലോകം മുഴുവൻ വിതരണം ചെയ്തു. പിന്നീടു കാലിക്കറ്റ് സർവ്വകലാശാല പ്രതിഷേധം പ്രകടിപ്പിച്ചുവെന്നും ലിംക മാപ്പു പറഞ്ഞെന്നുമൊക്കെ പത്രത്തിൽ വാർത്തവന്നു. പക്ഷേ മലയാള പത്രം വായിക്കുന്നവരല്ലല്ലോ ലോകത്തെങ്ങുമുള്ളവർ.

ഇനിയിപ്പോൾ പുതിയൊരു ലോകറിക്കാർഡിനു കൂടി വഴിയായി. ഒന്നല്ല ഒട്ടേറെ ലോകറിക്കാർഡുകൾക്ക് സാധ്യതയുണ്ട്.

ഒരേ പരീക്ഷ തുടരെ തുടരെ ആറു പ്രാവശ്യം മാറ്റിവയ്ക്കുന്ന സർവ്വകലാശാല. പരീക്ഷാ തലേന്നു പരീക്ഷാ കേന്ദ്രങ്ങളും പരീക്ഷകളും മാറ്റി വിദ്യാർത്ഥികളുടെ ക്ഷമപരിശോധിക്കുന്ന സർവ്വകലാശാല. നടത്തിയ പരീക്ഷകൾ തുടരെ തുടരെ റദ്ദു ചെയ്യുകയും വീണ്ടും വീണ്ടും നടത്തുകയും ചെയ്യുന്ന സർവ്വകലാശാല. ചോദ്യപേപ്പറുകൾ പാതിയയച്ചും തീരെ അയയ്ക്കാതെയും പുതിയ പരിഷ്കാരം ഏർപ്പെടുത്തിയ സർവ്വകലാശാല–എന്നിങ്ങനെ റിക്കാർഡുകൾക്ക് കുറവുണ്ടാകില്ല.

ഒരു പക്ഷേ അദ്ഭുതങ്ങളുടെ പട്ടികയിലേക്കുമുണ്ടാകും രണ്ടിനം. ഒന്ന് ഹാൾടിക്കറ്റ് ഇല്ലാത്തവർക്കും പരീക്ഷയെഴുതാൻ അവസരം കൊടുത്ത അധികാരികളുടെ ഉത്തരവാണ്. പരീക്ഷാകുഴപ്പമുണ്ടായ സ്ഥലങ്ങളിൽ പരീക്ഷയെഴുതിയവർക്ക് പൂർണ്ണ സംതൃപ്തിയില്ലെങ്കിൽ വെള്ളക്കടലാസിൽ സാക്ഷ്യപ്പെടുത്തിയ അപേക്ഷ നൽകിയാൽ പരീക്ഷയ്ക്കിരിക്കാൻ അനുമതി നൽകാമെന്ന ഉത്തരവാണ് രണ്ടാമത്തേത്.

ഈ രണ്ടുത്തരവുകളും ചില്ലിട്ടു സൂക്ഷിക്കണം.

ഇളംതലമുറയുടെ ഭാവികൊണ്ടു പന്തുകളി നടത്തിയവരുടെ തലവെട്ടുന്ന നിയമം ഇന്ത്യയിൽ ഉണ്ടായിരുന്നെങ്കിൽ കാലിക്കറ്റ് സർവ്വകലാശാലയിൽ പലരുടെയും തലകൾ നിലത്തുകിടന്നുരുളുമായിരുന്നു.

അത്രയ്ക്കു 'ഗംഭീര'മായാണ് ഒന്നാംവർഷ ബിരുദപരീക്ഷകൾ നടത്തിയത്.

മേയ് 12നു തുടങ്ങാനിരുന്ന ഈ പരീക്ഷകൾ അഞ്ചുവട്ടം മാറ്റിയാണ് ജൂൺ 9നു നടത്താൻ അധികൃതർ തീരുമാനിച്ചപ്പോൾ ഇനിയെങ്കിലും ഇത്തരം പരീക്ഷണം ഉണ്ടാകില്ലെന്നു വിദ്യാർത്ഥികൾ വിശ്വസിച്ചുപോയി. പ്രാഗത്ഭ്യത്തിൻെറ പാരമ്യത്തിൽ നില്ക്കുന്നവർ കാണിക്കുന്ന കടുംകൈക്ക് അതിരുണ്ടാകുമെന്ന് ആരും ധരിക്കുമല്ലോ.

എന്നാലതു ''വിദ്യാർത്ഥി പരീക്ഷണ പരീക്ഷ''യുടെ തുടക്കം മാത്രമായിരുന്നു. ജൂൺ 9നു നടക്കേണ്ട പരീക്ഷയുടെ ഹാൾടിക്കറ്റ് പല കലാലയങ്ങളിലുമെത്തുന്നത്. ജൂൺ 8ന് ഉച്ചയ്ക്കും വൈകീട്ടും രാത്രിയിലുമൊക്കെ. അതിൽത്തന്നെ പലർക്കും ഹാൾടിക്കറ്റില്ല.

ജൂൺ 7 മുതൽ ഹാൾടിക്കറ്റു കൊടുക്കുമെന്ന ഔദ്യോഗിക അറിയിപ്പുവിശ്വസിച്ച് രണ്ടു ദിവസം വായനയും പഠിപ്പും നിർത്തി ഓടിയെത്തിയ വിദ്യാർത്ഥികൾക്ക് ഇത്രയേ പഠിക്കാൻ കഴിയൂ എന്നില്ലേ. എന്നിട്ടും പലരും വൈകിക്കിട്ടിയ ഹാൾടിക്കറ്റുമായി നിശബ്ദരായി സ്ഥലംവിട്ടു. കിട്ടാത്തവർ വിധിയെ പഴിച്ചും പോയി.

ഒരിടത്തു മാത്രമാണ് വിദ്യാർത്ഥികൾക്ക് ക്ഷമയുടെ പിടിവിട്ടത്. കോഴിക്കോട് ഗവൺമെൻറ് ആർട്സ് ആൻറ് സയൻസ് കോളേജിൽ. അവിടെ ഈവനിംഗ് കോളേജുകൾക്ക് ഹാൾ ടിക്കറ്റുമായി വാഹനം വരുന്നത് പരീക്ഷാ തലേന്നിൻെറ 'ഈവനിംഗിൽ'.

രാത്രി ഹാൾടിക്കറ്റു വാങ്ങിപ്പോയി പിറ്റേന്നുകാലത്ത് 9.30നു നടക്കേണ്ട പരീക്ഷയെഴുതാൻ വരാൻ പ്രയാസമാണെന്നും അതിനടുത്ത ദിവസം മലയോര ബന്താണെന്നും അതിനാൽ രണ്ടുദിവസം പരീക്ഷമാറ്റിവയ്ക്കണമെന്നും വിദ്യാർത്ഥികൾ താണുകേണഭ്യർത്ഥിച്ചു. കോളേജ് പ്രിൻസിപ്പാളും സർവ്വകലാശാലയിൽ നിന്നെത്തിയ ഉദ്യോഗസ്ഥരും സർവ്വകലാശാലാ അധികൃതരോട് കാര്യം പറഞ്ഞു.

പക്ഷേ വിദ്യാർത്ഥികൾക്കുമുന്നിൽ തോറ്റുകൊടുക്കുകയോ? അതിൽപ്പരമൊരു നാണക്കേടുണ്ടോ? പരീക്ഷ മാറ്റിവയ്ക്കുകയില്ലെന്നു ശഠിച്ചെന്നു മാത്രമല്ല പൊലീസിനെ വിളിക്കാനാണ് അധികൃതർ നിർദ്ദേശിച്ചത്.

സ്വാഭാവികമായും വിദ്യാർത്ഥികൾ പരീക്ഷാചോദ്യക്കടലാസുകൾ റാഞ്ചി ഓടി. കേരളത്തിലെ—ഒരു പക്ഷേ ഇന്ത്യയിൽത്തന്നെ സർവ്വകലാശാലാ ചരിത്രത്തിൽ ആദ്യസംഭവം! അതോടെ ഒരു ദിവസത്തെയല്ല രണ്ടുദിവസത്തെ മുഴുവൻ പരീക്ഷകളും മൂന്നാം ദിവസത്തെ ഒരു പരീക്ഷയുമാണ് മാറ്റിവയ്ക്കേണ്ടിവന്നത്.

രണ്ടുദിവസത്തെ ഇടവേളയ്ക്കിടയിലെങ്കിലും കാര്യം ഭംഗിയാകുമെന്നു 'വിവരമില്ലാത്ത ജനം' ധരിച്ചു. ജൂൺ 11നു പരീക്ഷയാരംഭിച്ചപ്പോൾ പരീക്ഷ അക്ഷരാർത്ഥത്തിൽ കുളംതോണ്ടിയിരുന്നു.

അവസാനവേളയിൽ 12 പരീക്ഷാകേന്ദ്രങ്ങൾ മാറ്റിയതിനാൽ പരീക്ഷ നടക്കുമ്പോഴും വിദ്യാർത്ഥികൾ സ്ഥലമന്വേഷിച്ച് ബസ്സിലും ഓട്ടോയിലും പരക്കം പായുകയായിരുന്നു. ഹാൾടിക്കറ്റില്ലാത്തവർ പരീക്ഷാ കൺട്രോളറെ ഘരാവോ ചെയ്യാൻ പോയി.

മലബാർ ക്രിസ്ത്യൻ കോളേജ് പോലുള്ള കോളേജുകളിൽ ഒരു ബഞ്ചിൽ നാലും അഞ്ചും പേർ ഇരുന്നാണ് പരീക്ഷയെഴുതിയത്. പലയിടത്തും ചോദ്യപേപ്പർ പാതി മാത്രം. ചിലയിടത്തു തീരെയില്ല. ട്രെയിനിംഗ് കോളേജിൽ ചോദ്യപേപ്പർ മാറിയതിനെ തുടർന്ന് യഥാർത്ഥ ചോദ്യകടലാസുകൾക്കായി പരീക്ഷകർ കാറെടുത്തുപോയി.

കാരപ്പറമ്പ ഹൈസ്കൂളിൽ എല്ലാമൊരുക്കിയിട്ടും 300 വിദ്യാർത്ഥികൾ പരീക്ഷയെഴുതാനെത്തിയില്ല. ഇത്രയും കുട്ടികൾ ചേളന്നൂർ എസ്.എൻ. കോളേജിലാണ് പരീക്ഷയെഴുതാൻ ചെന്നത്. പരീക്ഷാകേന്ദ്രം തലേന്നു മാറ്റിയ വിവരം വിദ്യാർത്ഥികളെ അറിയിക്കണ്ടേ?

ഇങ്ങനെ ഓരോ ദിവസവും കുഴപ്പങ്ങൾ. പറഞ്ഞാൽ തീരില്ല. എല്ലാ ദിവസവും പല പരീക്ഷകളും നടത്തി റദ്ദുചെയ്തു. ചോദ്യപേപ്പർ കിട്ടാത്ത കുട്ടികൾ കിട്ടിയവരുടേതു കീറിയെറിഞ്ഞു.

ഇതാ ഏറ്റവുമൊടുവിൽ ജൂലായ് 8നു നടത്താനായി മാറ്റിവച്ച ബി.എ.രണ്ടാംവർഷ പരീക്ഷയും എട്ടാം പ്രാവശ്യം മാറ്റിയിരിക്കയാണ്. ജൂൺ 24നു നടത്തേണ്ട പരീക്ഷ ജൂലായ് 8ലേക്കു മാറ്റിയവിവരം ഇടപ്പള്ളിയിലെ പരീക്ഷാകേന്ദ്രത്തിൽ കൃത്യസമയത്ത് അറിയിച്ചില്ല. മാറ്റിവച്ച പരീക്ഷ അവർ നടത്തി. ചോദ്യപേപ്പർ ഔട്ടായി. ഇനി പുതിയ ചോദ്യക്കടലാസ് അച്ചടിക്കണം.

നാണക്കേടിന് ഇനി ഉദാഹരണം വേണോ. എന്നിട്ടും എന്തായി? കാര്യമായൊന്നും സംഭവിച്ചില്ല എന്ന ഭാവത്തോടെ അധികൃതർ കസേരയിൽ ഇരിക്കുന്നു.

പി.വി.സിയെക്കൊണ്ട് അന്വേഷണം നടത്തി. സിൻഡിക്കേറ്റ് ഉപസമിതിയെക്കൊണ്ട് വിശദമായ അന്വേഷണം നടത്തി. പരീക്ഷാ കൺട്രോളറെ അവധിയിലയച്ചു. നാല് ഉദ്യോഗസ്ഥരെ സസ്പൻറ് ചെയ്തു. പതിമൂന്നുപേർക്കെതിരെ അച്ചടക്ക നടപടിയാരംഭിച്ചു. ജുഡീഷ്യൽ അന്വേഷണത്തിനും ഉത്തരവിട്ടു.

ഇതൊക്കെ പോരെ എന്നായിരിക്കും. എന്നാൽ കാലിക്കറ്റ് സർവ്വകലാശാലയിലെ മാർക്കുദാന സംഭവത്തിൻെറ അനുഭവം വച്ചുപറയട്ടെ. എന്തൊക്കെ അന്വേഷണം നടന്നാലും വേണ്ടപ്പെട്ടവർ സുന്ദരമായി കൈകഴുകി പതിവുപോലെ കസേരയിൽ തുടരും. ഒന്നും സംഭവിച്ചില്ലെന്നമട്ടിൽ. ഒന്നും സംഭവിക്കുകയുമില്ല.





ഗോപിനാഥ്, ഹോങ്കോംഗ്

# സ്വപ്നഭൂമി തേടി



അമേരിക്കൻ തീരത്തെത്തിയ ചൈനീസ് കുടിയേറ്റക്കാർ

ഈയടുത്ത കാലംവരെ ഹോങ്കോംഗ് ആയിരുന്നു, ചൈനാക്കാരായ അനധികൃത കുടിയേററക്കാരുടെ സ്വപ്നഭൂമി. അവിടെ വന്നടിഞ്ഞിരുന്ന ആയിരക്കണക്കിന് കുടിയേററക്കാർ വൻകരയിലേക്ക് തിരിച്ചയയ്ക്കപ്പെടുകയുമായിരുന്നു. ക്രിമിനൽ സംഘങ്ങളുണ്ടാക്കി അവയെ നയിച്ചുകൊണ്ട് പലരും ഹോങ്കോംഗിൽ തങ്ങി. ഒട്ടേറെപ്പേർ അവിടത്തെ തൊഴിൽമേഖലയിലേക്ക് ആഗിരണം ചെയ്യപ്പെട്ടു. അവരിൽ ചിലർ കോടീശ്വരന്മാരായി.

എന്നാൽ, ഇപ്പോൾ ശ്രദ്ധ യു.എസ്സിലേക്കാണ് തിരിഞ്ഞിരിക്കുന്നത്. ഹോങ്കോംഗ് പ്രതീക്ഷിച്ചപോലത്തെ സ്വർഗ്ഗമല്ല, ഇനിമേൽ. അല്ലെങ്കിലും, 1997-ൽ ബെയ്ജിംഗ് ആ ഭൂപ്രദേശം തിരിച്ചേറെടുക്കാൻ പോകുന്നതിനാൽ പണ്ടത്തെപ്പോലൊന്നുമാവില്ല ഇനിയത്തെ നാളുകൾ. അതുമല്ല, സാമ്പത്തിക മാന്ദ്യവും മററനവധി പ്രശ്നങ്ങളുമുണ്ടെങ്കിൽക്കൂടി യു.എസ്സുതന്നെയാണ് അവസരങ്ങളുടെ നാട്. ചൈനയിൽനിന്ന് യു.എസ്സിലേക്ക് ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന അനധികൃത കുടിയേററത്തിൻെറ തോതുവച്ചു നോക്കുമ്പോൾ യു.കെ.യിലേക്കും മദ്ധ്യപൂർവ്വദേശങ്ങളിലേക്കുമൊക്കെയുള്ള മനുഷ്യക്കയററുമതിയിൽ ഇന്ത്യാക്കാരുടെ അല്ലെങ്കിൽ മലയാളികളുടെ പങ്ക് തീരെ നിസ്സാരമാവുന്ന നിലയിലാണ്.

ചൈനാവൻകരയിൽനിന്നുള്ള ആദ്യത്തെ ആൾപ്രവാഹത്തിനു നിമിത്തമായത് 1986-ലെ പൊതുമാപ്പു കുടിയേററാനുമതിയാണ്. 1989 ജൂൺ 4-ാം തീയതിയിലെ ടിയാനെൻമെൻ സ്ക്വയർ അടിച്ചമർത്തലിനുശേഷം, യു.എസ്സിൽ 1990 ഏപ്രിൽ 11-ാം തീയതിക്കുമുൻപ് ഉണ്ടായിരുന്ന ചൈനാക്കാർക്ക് സുരക്ഷിതമായ അഭയസങ്കേതം വാഗ്ദാനം ചെയ്തുകൊണ്ടുള്ള പ്രസിഡൻറ് ജോർജ്ജ് ബുഷിൻെറ ഉത്തരവാണ് മറെറാരു ആളൊഴുക്കിനു പ്രേരകമായത്. 1991-ൽ മാത്രമായി ഒരുലക്ഷം പേരിലെത്തിക്കഴിഞ്ഞിരുന്ന കുടിയേററ പ്രവാഹം കഴിഞ്ഞ വർഷമായപ്പോൾ പ്രതിമാസം 2500 എന്ന കണക്കിൽ ചുരുങ്ങുകയാണുണ്ടായത്.

കഴിഞ്ഞവർഷം സെപ്തംബർ മുതൽ

പുതിയൊരു വേലിയേററം തുടങ്ങി. കൂടുതൽ വലിയ ബോട്ടുകളും കൂടുതൽ അനധികൃത കുടിയേററക്കാരും. തിക്കിത്തിരക്കും ഭീകരമാം വിധം ദുരിതമയമായ ജീവിതസാഹചര്യങ്ങളുമാണ് സ്നേക് ബോട്ടുകളിലെങ്കിലും വൻതുകകളാണ് 'പാമ്പിൻപത്തികൾ' ഈടാക്കുന്നത്. (മനുഷ്യക്കയററുമതിക്കാർ പാമ്പിൻപത്തികളെന്നും കള്ളക്കടത്തിലേർപ്പെട്ടിരിക്കുന്ന ബോട്ടുകൾ സ്നേക് ബോട്ടുകൾ എന്ന പേരിലുമാണ് തദ്ദേശീയമായി അറിയപ്പെടുന്നത്.) നിയമവിരുദ്ധമായി കുടിയേറുന്ന ഒരാൾക്ക് 20,000 മുതൽ 30,000 വരെ ഡോളറാണ് കള്ളക്കടത്തു കരാറുകളനുസരിച്ച് കൊടുക്കേണ്ടി വരിക. സാധാരണയായി യു.എസ്സിലുള്ള ബന്ധുക്കളാൽ സ്പോൺസർ ചെയ്യപ്പെട്ടവനായിരിക്കും അനധികൃത കുടിയേററക്കാരൻ. 'കാർഗോ' ഇറക്കിക്കഴിഞ്ഞാലുടൻ പണം കൊടുക്കാൻ പ്രാപ്തിയുയള്ളവർ തന്നെയാണോ സ്പോൺസർമാർ എന്ന കാര്യം കള്ളക്കടത്തു സംഘങ്ങൾ മുൻകൂർ പരിശോധനകൾ നടത്തി സ്വയം ബോദ്ധ്യപ്പെട്ടിരിക്കും. ''ബാങ്കുകളെക്കാളും താണ വീഴ്ചാനിരക്കാണ് കള്ളക്കടത്തുകാർക്ക്— ഏതാണ്ട് 5 ശതമാനം''— ഒരു യു.എസ്. ചൈനാടൗൺ അഭിഭാഷകൻ അഭിപ്രായപ്പെടുന്നു.

ഫുജിയൻ പ്രവിശ്യയിലെ ഫുത്ഷൗ പ്രദേശമാണ് കള്ളക്കടത്തിൻെറ കേന്ദ്രസ്ഥാനം. തെക്കുകിഴക്കനേഷ്യയിലെ ചൈനീസ് ജനസംഖ്യയിൽ ഭൂരിഭാഗത്തെയും ഉൾക്കൊള്ളുന്ന ഒരു കുടിയേററ പാരമ്പര്യമാണ് ആ പ്രദേശത്തിനുള്ളത്. മിങ് രാജവംശാനുയായികളുടെ കോട്ടകൊത്തളമായിരുന്ന ആ പ്രദേശത്തിന് 350 വർഷംവരെ പിന്നോക്കം നീളുന്ന നിഗൂഢതയുടെ ഒരു പാരമ്പര്യമാണുള്ളത്. ചരിത്ര പ്രാക്തനതയും ആധുനികതയും ഇവിടെ തോളോടുതോളുമ്മി നില്ക്കുന്നു. ഫുജിയൻ പ്രവിശ്യയിലൂടെ നിങ്ങൾ സഞ്ചരിക്കുകയാണെങ്കിൽ, പാശ്ചാത്യ സ്യൂട്ടണിഞ്ഞുനിന്ന് പാടത്ത് പണിയെടുക്കുന്ന കർഷകരെ കാണുന്നത് അസാധാരണമൊന്നുമാവില്ല. ഒരു കുടുംബാംഗം വിദൂരസ്ഥലത്തുനിന്ന് ആ കർഷകർക്ക് പണം അയച്ചുകൊടുക്കുന്നുണ്ടെന്നതിൻെറ വ്യക്തമായ സൂചനയാണത്. കുടിയേററക്കാരാലുള്ള ഈ അഭിവൃദ്ധി കുടിയേററത്തെ നിരുത്സാഹപ്പെടുത്തിയിട്ടില്ല. നേരെമറിച്ചാണ് സ്ഥിതി.

ഫുത്ഷൗ പ്രദേശത്തുനിന്ന് കഴിഞ്ഞ ദശകത്തിൽ യു.എസ്സിൽ കുടിയേറി പാർപ്പുറപ്പിച്ചിട്ടുള്ള പതിനായിരക്കണക്കിനു നിയമവിരുദ്ധ കുടിയേററക്കാരിൽ ബഹുഭൂരിപക്ഷവും തങ്ങളുടെ ഭാവിയെ വെറും കൈകൾകൊണ്ട് കെട്ടിപ്പടുക്കുന്ന കർഷകവിഭാഗത്തിൽ പെട്ട ശുദ്ധഗതിക്കാരും പാരമ്പര്യബദ്ധരുമായ കഠിനപ്രയത്നക്കാരാണ്. ചിലരൊക്കെ ശരിക്കുമുള്ള അഭയാർത്ഥികളാണെന്നിരിക്കിലും കൂടുതൽ പേരും സാമ്പത്തികാവസരങ്ങളുടെ സൈറൻ വിളികൾ കേട്ട് കുതിച്ചെത്തിയവരാണ്. അമേരിക്ക കെട്ടിപ്പടുക്കാൻ സഹായമരുളിയ കുടിയേററക്കാരാണവർ. ഇതിലുമേറെ അദ്ധ്വാനശീലരെ സങ്കല്പിക്കുക പ്രയാസകരം. വൻ കടബാദ്ധ്യതകളുമായി യു.എസ്സിൽ എത്തിച്ചേരുന്ന അവർ എത്രതന്നെ ചൂഷണാത്മകമായിക്കൊള്ളട്ടെ, കിട്ടുന്ന ഏതു പണിയും ഏല്ക്കും. വാർത്താപത്രങ്ങളിലെ സ്ഥിതിവിവരക്കണക്കുകൾക്ക് വെളിപ്പെടുത്താൻ പലതുമുണ്ട്. രണ്ടു വർഷംമുമ്പ് അനധികൃത കുടിയേററക്കാരിലൊരുവന് ഭക്ഷണവും താമസസൗകര്യവും കഴിഞ്ഞ് ആയിരം ഡോളർ പ്രതിമാസ ശമ്പളമായി ഒരു റെസ്റേറാറൻറിലെ പണിക്കു ലഭിച്ചിരുന്നു. ഇന്ന് അയാൾക്ക് അതേ പണിക്ക് 700 ഡോളർ കിട്ടിയാൽ മഹാഭാഗ്യം. ഒരു ചൈനീസ് തട്ടുകടയിൽ ആഴ്ചയിൽ നൂറു മണിക്കൂർ പണിയെടുക്കുന്ന അയാൾ സ്വന്തമായൊരു റെസ്റേറാറൻറ് തുറക്കുന്നതിനെക്കുറിച്ച് സ്വപ്നം കണ്ടുകൊണ്ട് നാളുകൾ തള്ളിനീക്കുന്നു. രാഷ്ട്രീയാഭയത്തിനുള്ള അയാളുടെ അപേക്ഷ നടപടിക്കായി കെട്ടിക്കിടക്കവേ താല്ക്കാലികമായൊരു വർക്ക് പെർമിററാണ് അയാൾക്ക് അനുവദിച്ചു കിട്ടിയിട്ടുള്ളത്. മാസത്തിൽ ഏതാണ്ട് 15 ഡോളറാണ് അയാൾ ചെലവാക്കുന്നത്—ചൈനാക്കാരനായ അനധികൃത കുടിയേററക്കാരൻെറ മുഖമുദ്രകളായ ചെലവുചുരുക്കലിനും അല്പ വ്യയത്തിനും നല്ലൊരു ഉദാഹരണം. ഏതാനും വർഷങ്ങൾക്കുള്ളിൽ ഏതെങ്കിലും തരത്തിലുള്ള സാമ്പത്തിക സ്വാശ്രയത്വം നേടാനുള്ള യത്നത്തിലാണ് അയാൾ.

രാജ്യാന്തരമായി വിലകുറഞ്ഞ അദ്ധ്വാനം കയററി അയയ്ക്കുന്ന നിയമവിരുദ്ധ പ്രവർത്തനത്തിലേർപ്പെടുന്നവർ അന്തർദ്ദേശീയ ചൈനീസ് കുററവാളി സംഘങ്ങളുടെ അതിദ്രുത വ്യാപനത്തിനാവശ്യമായ ധനസഹായവും നല്കുന്നുണ്ട്. മയക്കുമരുന്നു കള്ളക്കടത്ത്, ക്രെഡിററ് കാർഡ് കബളിപ്പിക്കൽ, വേശ്യാവൃത്തി, ചൂതുകളി, പിടിച്ചുപറി, കൊലപാതകം തുടങ്ങിയവയാണ് ആ ക്രൈം സിൻഡിക്കേററുകളുടെ തൊഴിലുകൾ. ''പരിശോധനാവിധേയമായ ഓരോ (ചൈനീസ്) കള്ളക്കടത്തു സംഘത്തിലും ഏഷ്യൻ കുററവാളികളുടെ സംഘടിതമായ പങ്കാളിത്തമുള്ള''തായാണ് കുററാന്വേഷണ സംബന്ധമായ യു.എസ് സെനററ് സബ് കമ്മിററിയുടെ റിപ്പോർട്ട്.

ഇററാലിയൻ മാഫിയയുടെയും കൊളംബിയൻ ഡ്രഗ് കാർട്ടലുകളുടെയും വരവിനുശേഷം ഏററവും ഗുരുതരമായ വെല്ലുവിളി ഉയർത്തുകയാണ് ചൈനീസ് ക്രൈം സിൻഡിക്കേററുകൾ. ചൈനീസ് ട്രയാഡുകളുടെയും (രഹസ്യ സമൂഹങ്ങൾ) ടോങ്ങുകളുടെയും (ഒരു സാമൂഹിക ഒരുമയായി ആരംഭിച്ച മറെറാരു ചൈനീസ് സംഘടനാരൂപം) ഗാങ്ങുകളുടെയും കൂനാംകുരുക്ക് അഴിച്ചുകടക്കാൻ യു.എസ് ഫെഡറൽ ഏജൻറുകൾക്കും പ്രാദേശിക ഏജൻസികൾക്കും കഴിയാതെയായിട്ടുണ്ട്. വൻ കള്ളക്കടത്തു തട്ടിപ്പിൻെറ പിറകിലെ കുടിലബുദ്ധികളെ പിടികൂടുന്നതിലോ അനധികൃത കുടിയേററക്കാരുടെ പ്രവാഹം തടയാനോ ഇമിഗ്രേഷൻ ആൻഡ് നാച്വറലൈസേഷൻ സർവ്വീസിന് യാതൊന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല. തങ്ങളെയും ചൈനീസ് സമുദായത്തിൻെറ വലിയൊരു പങ്കിനെയും മററ് വംശീയ വിഭാഗങ്ങളിൽനിന്ന് ഒററപ്പെടുത്തി നിർത്താൻ ചൈനീസ് ഗാങ്ങുകൾക്ക് സാധിച്ചിരിക്കുന്നു. ട്രയാഡ് ബോസ്സുകളെക്കുറിച്ചു സംസാരിക്കുന്നത് അപകടകരമാണ്; അവരെ എതിർക്കുന്നവർ നിഷ്ഠുരം പുറത്താക്കപ്പെടുന്നു.

അനധികൃതമായ ഏതു കുടിയേററപ്രവാഹവും ഒരു പൂരിതാവസ്ഥയിൽ എത്തിയേ നിർവാഹമുള്ളൂ. ഒരുവർഷം മുമ്പ്, യു.എസ്സിലെ ചൈനീസ് സമുദായങ്ങൾക്ക് ഇനിയുമധികം തൊഴിലാളികളെ ഉൾക്കൊള്ളാനാവാത്ത സ്ഥിതിയായി.

നിയമവിരുദ്ധമായി അവ്വിധം കുടിയേറുന്ന ഒരാൾ കള്ളക്കടത്തുകാർക്ക് 30,000 ഡോളർ വരെ കൊടുക്കേണ്ടതായി വരുന്നു. അടച്ചു തീർക്കാനാവാത്ത കടമയായി അതങ്ങനെ നിലനില്ക്കും. സാധാരണയായി യു.എസ്സിലുള്ള ബന്ധുക്കളാവും ജാമ്യക്കാർ. അങ്ങനെ കുടിയേറുന്നവരിൽ മിക്കവരും കടുത്ത അഗ്നിപരീക്ഷയിലൂടെ കടന്നുപോവുകയും വല്ലപാടും ഉപജീവനത്തിനുള്ള വക തേടുകയും കടം വീട്ടാൻ പാടുപെടുകയും ചെയ്യുന്നു. കടം വീട്ടിത്തീർക്കാൻ കഴിയാത്തവർ കുററവാളി സംഘങ്ങളിൽ കൈയാളുകളായി ചെന്നു കൂടുന്നു.

ചൈനയിലേക്കുള്ള തിരിച്ചുപോക്ക് എന്നത് നടക്കാത്ത കാര്യം. കടുത്ത ശിക്ഷകളാണ് നാട്ടിൽ മടങ്ങിച്ചെല്ലുന്നവർക്കായി കാത്തിരിക്കുന്നത്. വൻ ഡെപ്പോസിററ് തുക തിരികെ നല്കാനോ കള്ളക്കടത്തു കരാർ റദ്ദു ചെയ്യാനോ 'പാമ്പിൻപത്തികൾ' (കള്ളക്കടത്തുകാർ) കൂട്ടാക്കില്ല എന്നതാണ് അതിലേറെ കഷ്ടം. ''എനിക്കിവിടെ (യു.എസ്) എത്താനായി എൻെറ കുടുംബം എത്രമാത്രം ത്യാഗമനുഭവിച്ചെന്നോ!'', ഒരു കുടിയേററക്കാരൻ നെടുവീർപ്പിട്ടു.

ഹോങ്കോംഗിൽ നിയമവിരുദ്ധ കുടിയേററക്കാരെ പിടികൂടാനായി പൊലീസ് ഐഡൻറിററി കാർഡ് പരിശോധന ഒരു പതിവാക്കിയിരിക്കുന്നു. അനധികൃതമായി കുടിയേറുന്ന ചൈനാക്കാരുടെ സംസാരത്തിൻെറ ഈണം പ്രകടമായും വ്യത്യസ്തമാണ്. ഹോങ്കോംഗ് തെരുവുകളിൽ ഒരുവിധത്തിലും പൊരുത്തപ്പെടാനാവാതെ വിഷമിച്ച് അലഞ്ഞുതിരിയുന്ന കുടിയേററ ചൈനാക്കാർ വളരെ എളുപ്പം മററുള്ളവരുടെ ശ്രദ്ധയിൽ പെടുന്നു. ഹോങ്കോംഗിൽനിന്ന് വിഭിന്നമായി അമേരിക്കയിലാകട്ടെ, ഇത്തരം പരിശോധനകൾ നിയമാനുസൃതമായി കണക്കാക്കപ്പെടാറില്ല. അമേരിക്കക്കാർ പലർക്കും അനധികൃത കുടിയേററക്കാരനായെത്തുന്ന ചൈനാക്കാരൻ മറേറതൊരു ചൈനാക്കാരനെയുംപോലെത്തന്നെയാണ്.





സ്റ്റാഫ് ലേഖകൻ

# കുരുടന്മാരുടെ ആനക്കാഴ്ച

നിങ്ങളുടെ നാട്ടിലെ ഒരു പാലം അകാലത്തിൽ പൊളിഞ്ഞു വീണാൽ അതന്വേഷിക്കാൻ ആരെയാണ് നിയോഗിക്കുക? സിവിൽ എൻജിനീയർമാരെയോ, കോൺട്രാക്ടർമാരെയോ, പൊലീസുകാരെയോ അതോ രാഷ്ട്രീയക്കാരെയോ?

ഇപ്പോഴത്തെ നാട്ടുനടപ്പനുസരിച്ചാണെങ്കിൽ, രാഷ്ട്രീയക്കാരെ ഉൾപ്പെടുത്തിയുള്ള ഒരു കമ്മിറ്റിയാവും അന്വേഷണം നടത്തുക. അതിൽ കോൺട്രാക്ടർമാരും പേരിന് പൊലീസുകാരുമുണ്ടാവും. എൻജിനീയർമാരെ ഏതായാലും ഉൾപ്പെടുത്തുകയില്ല. ഇത്തരമൊരു കമ്മിറ്റി കൊടുക്കുന്ന റിപ്പോർട്ടിൻെറ 'വില' ഊഹിക്കാവുന്നതേയുള്ളൂ, സാംഗത്യവും.

ഇന്ത്യാചരിത്രത്തിലെ ഏറ്റവും വലിയ സാമ്പത്തികതട്ടിപ്പിനെക്കുറിച്ച് അന്വേഷിക്കാൻ ഇന്ത്യാഗവൺമെൻറ് നിയോഗിച്ച സംയുക്ത പാർലമെൻററി സമിതിയുടെ(ജെ.പി.സി) കരടുറിപ്പോർട്ടു കണ്ടപ്പോഴാണിതോർത്തത്. സാങ്കേതികവൈദഗ്ദ്ധ്യം വളരെ വിപുലമായ തോതിൽ അവശ്യംവേണ്ട ഒരു കേസിൽ, രാഷ്ട്രീയക്കാർ മാത്രമുൾപ്പെട്ട ഒരു സമിതി അന്വേഷണം നടത്തിയാൽ എന്തെല്ലാം വിഡ്ഢിത്തങ്ങൾ സംഭവിക്കാമോ അതെല്ലാം ഇവിടെയും സംഭവിച്ചു. രാംനിവാസ്മിർധ മുതൽ താഴോട്ടുള്ള ജെ.പി.സി അംഗങ്ങളുടെ വിശ്വാസ്യതയോ ഉദ്ദേശ്യശുദ്ധിയോ ചോദ്യം ചെയ്യുകയല്ലിവിടെ. മറിച്ച്, ജെ.പി.സി നൽകിയ കരടുറിപ്പോർട്ടിലെ നിഗമനങ്ങളും ഈ കേസിൻെറ പശ്ചാത്തലവും തമ്മിലുള്ള പ്രകടമായ പൊരുത്തക്കേടാണിവിടെ പ്രസക്തമായിരിക്കുന്നത്.

കടപ്പത്രകുംഭകോണം സാധ്യമാക്കിയ അന്തരീക്ഷമാണല്ലോ ഇതു സംബന്ധിച്ച ഏതൊരന്വേഷണത്തിൻെറയും ഭൂമികയാകേണ്ടത്. അതനുസരിച്ചാൽ, മൂന്നുഹേതുക്കളാണ് ഇവിടെ പ്രത്യക്ഷപ്പെടുക: (1) തീരെ കുറഞ്ഞ പലിശയ്ക്ക് ഗവൺമെൻറിന് യഥേഷ്ടം വായ്പകൊടുക്കാൻ ബാങ്കുകൾ ഇവിടെ നിർബന്ധിതരായിരുന്നു. രാഷ്ട്രീയ താല്പര്യത്തിന് പൊതുധനം വഴിതിരിച്ചുവിടുക എന്ന പ്രക്രിയയ്ക്കുള്ള പകരം വാക്കാണ് ഈ ബാങ്കുവായ്പയെന്ന് ആർക്കാണറിയാത്തത്?

**ജെ.പി.സിയുടെ റിപ്പോർട്ടുകളുടെ ഫലമായി മേത്തമാരും മാർഗബന്ധുക്കളും ശിക്ഷിക്കപ്പെട്ടേക്കാം. കുറേ ബാങ്കുജീവനക്കാർ ഇരുമ്പഴിയെണ്ണിയേക്കാം. ധനമന്ത്രിക്ക് ചീത്തപ്പേരുണ്ടായേക്കാം. എന്നാൽ, കേസിൻെറ ആധാരപശ്ചാത്തലമായ ജീർണ്ണ രാഷ്ട്രീയവ്യവസ്ഥ യാതൊരു കോട്ടവുമില്ലാതെ പുലരുകതന്നെ ചെയ്യും. പുതിയ മേത്തമാർക്കും മാർഗബന്ധുക്കൾക്കും അവരുടെ രാഷ്ട്രീയ ബന്ധുക്കൾക്കും വീണ്ടും വീണ്ടും ജന്മമേകിക്കൊണ്ട്.**

(2) ഈ പണം എങ്ങനെ വിനിയോഗിക്കപ്പെടുന്നു എന്നതിനെപ്പറ്റി യാതൊരു പരസ്പരധാരണയുമില്ലായിരുന്നു.

(3) മെഴുകുതിരിക്ക് രണ്ടറ്റത്തുനിന്നും തീകൊളുത്തിയിട്ട്, അതൊരിക്കലും എരിഞ്ഞടങ്ങില്ല എന്ന വിചാരത്തിൽ പ്രവർത്തിക്കുക.

ഈ മൂന്നുഘടകങ്ങൾക്കും ഉത്തരവാദികൾ നമ്മുടെ നേതാക്കളാണെന്ന് ആർക്കുമറിയാം. ഈ ചെയ്തിയുടെ ഫലമായിട്ടാണ്, കടപ്പത്രകുംഭകോണത്തിനുള്ള അവസരമൊരുക്കിയതെന്നുമറിയാം. എന്നിട്ടും, ഇതുസംബന്ധിച്ച് അന്വേഷണത്തിന് ആരെയാണ് ഗവൺമെൻറ് നിയോഗിച്ചത്?

പൊതുമേഖലാ ബാങ്കുകളും മറ്റു പൊതുമേഖലാ സ്ഥാപനങ്ങളും നഷ്ടക്കച്ചവടമാണെന്നും അതുകൊണ്ട് എത്രയുംവേഗം ലാഭക്ഷമത കാട്ടണമെന്നും വിധിന്യായമെഴുതിയ അതേ രാഷ്ട്രീയക്കൂട്ടമാണ്, അവർ പറഞ്ഞവഴി സ്വീകരിച്ച ബാങ്കുകളെ തട്ടിപ്പുസംഘങ്ങളായി ഇപ്പോൾ വിധിച്ചിരിക്കുന്നത്. ജെ.പി.സിക്ക് യഥാർത്ഥത്തിൽ ആത്മാർത്ഥതയുണ്ടായിരുന്നെങ്കിൽ, ബാങ്കുകൾ ഈ വളഞ്ഞവഴി സ്വീകരിക്കാൻ നിർബന്ധിതമായി തീരുകയാണുണ്ടായതെന്ന് പറയില്ലായിരുന്നോ? ബാങ്കുകൾ തട്ടിപ്പുകാരോ, മാനേജുചെയ്യാനുള്ള അറിവില്ലാത്തവരോ ആയതുകൊണ്ടല്ല, മറിച്ച്, ഗവൺമെൻറിൻെറ കുത്സിതവൃത്തികളെ തീറ്റിപ്പോറ്റാനും മറ്റുമായി നിലവിലുള്ള പ്രവർത്തന പശ്ചാത്തലത്തിൽ നിന്നുകൊണ്ടുതന്നെ ലാഭക്ഷമത കാട്ടാൻ നിർബന്ധിതരായതുകൊണ്ടാണ് അവർ കുറുക്കുവഴികൾ സ്വീകരിച്ചത്. ഈ കുറുക്കുവഴി അവർക്ക് കാട്ടിക്കൊടുക്കുകയാണ് ഹർഷദ്മേത്തയും ദലാലുമാരും മറ്റും ചെയ്തത്--അതിലവർക്കും കിട്ടി ലാഭലക്ഷങ്ങൾ.

എന്നാൽ ജെ.പി.സിയുടെ റിപ്പോർട്ടിൽ ബാങ്കുകളെയും ബ്രോക്കർമാരെയും 'നിരീക്ഷണപരാജയത്തിന്' ധനകാര്യമന്ത്രിയെയും തലങ്ങും വിലങ്ങും പഴിപറയുന്നു. ഇക്കൂട്ടരുടെ തരവഴികൾക്ക് പശ്ചാത്തലമൊരുക്കിയ രാഷ്ട്രീയ വ്യവസ്ഥിതിയെപ്പറ്റി കമാന്നു മിണ്ടുന്നുമില്ല. ഇവിടെയാണ് ജെ.പി. സിയുടെ നിഗമനങ്ങൾ ഉപരിതല സ്പർശിയും ബാലിശവുമായിപ്പോവുന്നത്.

മറ്റൊന്ന്, ഈ ജെ.പി.സിയിലെ ഒരൊറ്റ അംഗത്തിനുപോലും സാമ്പത്തികകാര്യ വൈദഗ്ദ്ധ്യത്തിൻെറ കണികപോലുമില്ലെന്നതാണ്. അതുണ്ടായിരുന്നെങ്കിൽ ഇത്തരമൊരു പിള്ള റിപ്പോർട്ട് അവർ പടച്ചുവിടുമായിരുന്നില്ലല്ലോ. സംശയമുണ്ടെങ്കിൽ ജെ.പി.സിയുടെ ഈ നിർദ്ദേശങ്ങൾ കേൾക്കൂ.

(1) സെക്യൂരിറ്റികളുടെ ഫോർവേഡ് മാർക്കറ്റ് ഇടപാടുകളിൽ ബ്രോക്കർമാരെ പ്രവേശിപ്പിക്കരുത്.

(2) സെക്യൂരിറ്റി ഇടപാടുകളിൽ തങ്ങളുടെ ലാഭത്തുകകൾ നിക്ഷേപിക്കാൻ വിദേശ ബാങ്കുകളെ അനുവദിക്കരുത്.

(3) അധികഫണ്ടുകൾ കൂടുതൽ ലാഭത്തിനായി മറ്റുവഴികളിൽ വിനിയോഗിക്കുന്നതിൽ നിന്ന് പൊതുമേഖലാസ്ഥാപനങ്ങളെ വിലക്കുക.

ഇത്തരം പമ്പരവിഡ്ഢിത്തങ്ങൾ പബ്ളിക് ഫൈനാൻസിൻെറ ക ഖ ഗ എങ്കിലുമറിയുന്നവർ എഴുന്നെള്ളിക്കില്ല. സെക്യൂരിറ്റി കൈമാറുമ്പോൾ ഇടപാട് ബാങ്കുകൾ തമ്മിലാണ് നടത്താറ്. എന്നാൽ ഒരു ബാങ്കിന് തങ്ങളുടെ

ലികിഡിറ്റി പ്രശ്നം മറ്റൊരു ബാങ്കിനെ അറിയിക്കുന്നത്, മാൽസര്യം കൂടുതലുള്ള ബാങ്കിംഗ് മേഖലയിൽ ആരോഗ്യകരമാവില്ല. അതുകൊണ്ടുകൂടിയാണ് സെക്യൂരിറ്റി കൈമാറ്റത്തിന് ഒരു രഹസ്യപ്രകൃതം കല്പിച്ചു വച്ചിരിക്കുന്നത്. ഈ സാഹചര്യത്തിൽ ഇടനിലക്കാരുടെ സഹായം കൂടിയേകഴിയൂ. അതിനാണ് ലൈസൻസും രജിസ്ട്രേഷനും നൽകി സെക്യൂരിറ്റി ബ്രോക്കർമാരെ സർക്കാരു വച്ചിരിക്കുന്നത്. ഈ ബ്രോക്കർമാർക്ക് ഫോർവേഡ് ഡീലുകളിൽ സ്ഥാനം നൽകരുതെന്ന് പറയുമ്പോൾ പിന്നെങ്ങനെ ഡീൽ നടത്തണമെന്നു ജെ.പി.സി പറയുന്നില്ല.

വിദേശബാങ്കുകളും പൊതുമേഖലാസ്ഥാപനങ്ങളും തങ്ങളുടെ മിച്ചഫണ്ടുകൾ(ലാഭം) കമ്പോളത്തിൽ വിനിയോഗിച്ചുകൂടാ എന്നു പറയുന്ന ഫാസിസം ഒരു ജനാധിപത്യ രാഷ്ട്രത്തിലെ നിയമനിർമ്മാണസഭയിൽ നിന്ന് പിറന്ന ഒരു സമിതിക്ക് ചേർന്നതല്ല. മാത്രമല്ല; ഇന്ത്യാഗവൺമെൻറിൻെറ പുതിയ ധനനയത്തിൻെറ അടിസ്ഥാനഫലകങ്ങൾ ഇളക്കുന്ന പ്രവൃത്തികൂടിയാവുമത്. നിങ്ങളുടെ കയ്യിൽ ചെലവെല്ലാം കഴിച്ചുള്ള മിച്ചത്തുക എങ്ങനെ വിനിയോഗിക്കണമെന്ന് നിശ്ചയിക്കുവാൻ നിങ്ങൾക്ക് മാത്രമാണ് സ്വാതന്ത്ര്യം. ജെ.പി.സിക്കോ പാർലമെൻറിനോ കോടതിക്കോ പോലും അതിൽ കാര്യമില്ല. രാംനിവാസ്മിർധ തൊട്ട് ഹർഷദ്മേത്ത വരെയുള്ളവർക്ക് ഈ സ്വാതന്ത്ര്യമുണ്ട്.

പൊതുമേഖലാസ്ഥാപനങ്ങൾ ഏതുവിധവും പൂട്ടി സീലുവച്ച്, അവിടെ സ്വകാര്യ കുത്തകകളെ പ്രതിഷ്ഠിക്കാൻ ഗവൺമെൻറ് സർവ്വാത്മനാ ശ്രമിക്കുമ്പോൾ, ഈ സ്ഥാപനങ്ങൾ അവയുടെ ലാഭഫണ്ടുകൾ കൂടുതൽ ലാഭക്ഷമതയ്ക്കായി ഉപയോഗിക്കുന്നതു തടയണമെന്ന് പറയുകവഴി, പൊതുമേഖലാ സ്ഥാപനങ്ങളെ നന്നാക്കുകയല്ല, ഭംഗ്യന്തരേണ നശിപ്പിക്കുകയാണ് ജെ.പി.സി ചെയ്യുന്നത്. കോൺഗ്രസംഗങ്ങൾ മാത്രമായിരുന്നു ഈ കമ്മിറ്റിയിലെങ്കിൽ ഇതൊക്കെ ഗവൺമെൻറ് നയത്തിൻെറ ഭാഗമായുള്ള അനുരൂപമായ നിർദ്ദേശങ്ങളാണെന്ന് കരുതാമായിരുന്നു. എന്നാൽ ഗവൺമെൻറുനയത്തെ എതിർക്കുന്ന കക്ഷികൾ കൂടി അംഗങ്ങളായ ഒരു സമിതി ഈവക അസംബന്ധങ്ങൾ പുലമ്പുന്നത്, സമിതിയംഗങ്ങൾക്ക് ഈ വിഷയത്തിലുള്ള വിവരക്കേടു കൊണ്ടുമാത്രമാണെന്ന് കരുതേണ്ടിയിരിക്കുന്നു.

'സിസ്റ്റംസ് ഫെയിലർ' എന്നു ബാങ്ക് സ്കാമിനെ ന്യായീകരിച്ച ധനമന്ത്രിയെ ഉറക്കം തൂങ്ങിയെന്ന് പരിഹസിക്കാൻ വിരുതു കാട്ടിയ ജെ.പി.സിയെ മേല്പറഞ്ഞ അസംബന്ധങ്ങളുടെ പശ്ചാത്തലത്തിൽ എന്തുപേരിട്ടാണ് വിളിക്കേണ്ടത്? ധനമന്ത്രി ഉറക്കം തൂങ്ങുകയോ ഉറക്കം നടിക്കുകയോ ആണു ചെയ്തത്. ജെ.പി.സിയാകട്ടെ ഉണർന്നിരുന്നുകൊണ്ട് ബോധമില്ലായ്മ കാട്ടുന്നു. എന്താണിതിൻെറയൊക്കെ അർത്ഥം?

തട്ടിപ്പിൽ പങ്കാളികളായ പ്രതികളെ ശിക്ഷിക്കരുതെന്നല്ല ഇവിടെ വിവക്ഷ. വ്യക്തികളെ ശിക്ഷിച്ചതുകൊണ്ട് അവരുടെ ഹീന പ്രവൃത്തിക്കു കളമൊരുക്കിയ വ്യവസ്ഥിതിമാറുന്നില്ല. ഇന്ത്യയിലെ ബാങ്കുകളെ തങ്ങളുടെ കൂത്തരങ്ങായിമാറ്റുന്ന രാഷ്ട്രീയക്കാരുടെ നയങ്ങൾ മാറ്റാൻ ജെ.പി.സിക്ക് എന്തു ശുപാർശയുണ്ട്? പരിഹാസ്യമായ തുച്ഛരപ്പലിശയ്ക്ക് പൊതുധനം ബാങ്കുകളിൽ നിന്ന് വലിച്ച്, രാഷ്ട്രീയക്കളിക്കുപയോഗിക്കുന്ന ഔദ്യോഗിക തരവഴി മാറ്റാത്തിടത്തോളം കമ്പോളത്തിലെ കുറുക്കുവഴികൾ അവലംബിക്കാൻ ബാങ്കുകൾ നിർബന്ധിതരാവും. അല്ലെങ്കിൽ നഷ്ടം സഹിച്ച് അടച്ചുപൂട്ടണം.

എന്നാൽ രാഷ്ട്രീയതലത്തിലെ കയ്യിട്ടുവാരൽ നിർത്തലാക്കണമെന്ന് പറയാതെ കുറുക്കുവഴികൾ തേടരുതെന്ന് മാത്രം പറയുന്ന ജെ.പി.സി കുരുടന്മാരുടെ ആനക്കാഴ്ച പുനരവതരിപ്പിക്കുകയല്ലേ?

ഈ ജെ.പി.സിയുടെ റിപ്പോർട്ടുകളുടെ ഫലമായി മേത്തമാരും മാർഗബന്ധുക്കളും ശിക്ഷിക്കപ്പെട്ടേക്കാം. കുറേ ബാങ്കുജീവനക്കാർ ഇരുമ്പഴിയെണ്ണിയേക്കാം. ധനമന്ത്രിക്ക് ചീത്തപ്പേരുണ്ടായേക്കാം. എന്നാൽ, കേസിൻെറ ആധാരപശ്ചാത്തലമായ ജീർണ്ണ രാഷ്ട്രീയ വ്യവസ്ഥ യാതൊരു കോട്ടവുമില്ലാതെ പുലരുകതന്നെ ചെയ്യും. പുതിയ മേത്തമാർക്കും മാർഗബന്ധുക്കൾക്കും അവരുടെ രാഷ്ട്രീയബന്ധുക്കൾക്കും വീണ്ടും വീണ്ടും ജന്മമേകിക്കൊണ്ട്.

5-ാം പേജിൽനിന്നും തുടർച്ച

മായി തുടരുന്നതിനു പകരം ഒരു സ്ഥാനം കൈവിടണമെന്ന് നരസിംഹ റാവുവിനോട് ആവശ്യപ്പെട്ടിരുന്നെങ്കിലും, രണ്ടും കൈയിൽ വയ്ക്കാനാണ് അദ്ദേഹത്തെ ചുററിപ്പററി നിൽക്കുന്ന ഉപജ്ഞാപകവൃന്ദം നിർബന്ധിച്ചത്.

അയോദ്ധ്യാദുരന്തത്തിൻെറ പശ്ചാത്തലത്തിൽ ബി.ജെ.പിക്കെതിരെ ശക്തമായൊരു നിലപാടെടുക്കണമെന്ന് ആവശ്യപ്പെട്ടതിന്, നരസിംഹറാവുവും സഹപ്രവർത്തകരും അർജ്ജുൻ സിംഗിനെ കടിച്ചുകീറി. അതിനു മുൻപുതന്നെ ബാബറിപ്പള്ളി തകർക്കാൻ ബി.ജെ.പി തയാറെടുക്കുകയാണെന്ന ഇൻറലിജൻസ് ഏജൻസികളുടെ മുന്നറിയിപ്പുകളും നരസിംഹറാവു ഗൗരവമായി കണക്കിലെടുത്തിട്ടില്ല. എല്ലാം നടന്നുകഴിഞ്ഞപ്പോൾ നരസിംഹറാവു പറഞ്ഞത്, ബി.ജെ.പി തന്നെ വഞ്ചിച്ചുവെന്നാണ്. അയോദ്ധ്യാ ദുരന്താനന്തര സംഭവങ്ങൾ, നരസിംഹറാവുവിന് കൂടുതൽ വിഷമങ്ങൾ സൃഷ്ടിച്ചു. നേരത്തെ സഹായം നൽകിയിരുന്ന ബി.ജെ.പി അദ്ദേഹത്തിനെതിരായി. നരസിംഹറാവുവിനെ അപകീർത്തിപ്പെടുത്താനുള്ള പ്രചരണം അവിടെനിന്നാണ് തുടങ്ങുന്നത്. ഹർഷദ്മേത്ത രംഗത്തെത്തിയതോടുകൂടി, കെണി ഭംഗിയായി ഒരുക്കപ്പെട്ടു. ഒരുകോടിരൂപ കോഴക്കാര്യവും, പ്രധാനമന്ത്രിയുമായുള്ള കൂടിക്കാഴ്ചയുമെല്ലാം അങ്ങനെ നിരന്നു.

ഇക്കഴിഞ്ഞ ദിവസങ്ങളിലെല്ലാം ഹർഷദ് മേത്തയും തലസ്ഥാനത്തെ വൻകിടക്കാരുമായുള്ള ബന്ധം ബി.ജെ.പി സസൂക്ഷ്മം വീക്ഷിച്ചു വരികയായിരുന്നു. ഡൽഹിയിലെ ഹർഷദ് മേത്തയുടെ വിഹാരത്തെപ്പററി അംബാനിക്ക് എല്ലാമറിയാം. പ്രധാനമന്ത്രിയുടെയും മററു മന്ത്രിമാരുടെയും പ്രവർത്തനങ്ങൾ വീക്ഷിക്കാൻ നിരവധി പത്രപ്രവർത്തകരെയും പബ്ളിക് റിലേഷൻസുകാരെയും മാത്രമല്ല, നിരവധി എം.പിമാരെയും അംബാനി ഉപയോഗിച്ചിരുന്നു. അതുകൊണ്ട്, അംബാനിക്ക് എല്ലാ വിവരങ്ങളും ശേഖരിക്കാൻ സാധിച്ചു.

നരസിംഹറാവുവിൻെറ മുൻപിലുള്ള പോംവഴികൾ ഏതൊക്കെയാണ്. രാജിവയ്ക്കില്ലെന്നും, പ്രതിയോഗികളെ നേരിടുമെന്നും പറഞ്ഞ് ഒന്നു പതുങ്ങിനിൽക്കാനാണ് അദ്ദേഹത്തിൻെറ പ്ളാൻ. ഈയവസരത്തിൽ അദ്ദേഹം അധികാരം വിട്ടൊഴിഞ്ഞാൽ ഭരണകൂടത്തിലും പാർട്ടിയിലും കുഴപ്പമുണ്ടാകുമെന്നാണ് കരുതുന്നത്. എന്നാൽ അദ്ദേഹം തുടർന്നാലോ? കോൺഗ്രസ് കൂടുതൽ കുഴപ്പത്തിലാവും. ഹർഷദ്മേത്തയും മററുള്ളവരും കോഴയെപ്പററി നടത്തുന്ന പ്രചരണം അടുത്തൊന്നും അവസാനിക്കുകയില്ല. അത് നീണ്ടുപോകും.

## വരിസംഖ്യാനിരക്ക്

### വാർഷിക വരിസംഖ്യ

| | | |
|---|---|---|
| കലാകൗമുദി | : | രൂപ 260 |
| കഥ ദ്വൈവാരിക | : | രൂപ 104 |
| വെള്ളിനക്ഷത്രം സിനിമാവാരിക | : | രൂപ 260 |

(പോസ്റേറജ് സൗജന്യം)

### വിദേശത്തേക്കുള്ള വാർഷിക വരിസംഖ്യ

| | | |
|---|---|---|
| കലാകൗമുദി പോസ്റ്റേജ് ഉൾപ്പെടെ | : | രൂപ 1300 |
| കഥ ദ്വൈവാരിക പോസ്റ്റേജ് അടക്കം | : | രൂപ 650 |
| വെള്ളിനക്ഷത്രം സിനിമാവാരിക പോസ്റ്റേജ് അടക്കം | : | രൂപ 1300 |



സ്റ്റാഫ് ലേഖകൻ

# കുമിളുകളിൽ ചോര ചുവയ്ക്കുന്നു

ഒരിടത്തൊരിടത്ത് പണ്ട് പണ്ടൊരു അമ്മൂമ്മ. അമ്മൂമ്മയ്ക്ക് അഞ്ച് ആൺമക്കൾ. അമ്മൂമ്മയുടെ ആൺമക്കൾ അഞ്ചും അതിരാവിലെ കുമിൾ ശേഖരിക്കാൻ പോകും. ആനകേറാമലയിൽ ആള് കേറാമലയിൽ ആയിരം കാന്താരി പൂത്തുലഞ്ഞതു പോലെ കൊഴുത്തുരുണ്ട കുമിളുകൾ. അന്തിയാകുമ്പോൾ അഞ്ചു മക്കളും ചേർന്നു കൊണ്ടു വരുന്ന കുമിളുകൾ അന്തിച്ചന്തയിൽ കൊണ്ടുചെന്നു വിററു അമ്മൂമ്മയും മക്കളും അരവയർ നിറയ്ക്കും. ആഷാഢമാസത്തിലെ അവസാന നാളിൽ കുമിൾ പറിക്കാൻ പോയ അഞ്ചു മക്കളിൽ അഞ്ചാമൻ മാത്രം മടങ്ങി വന്നില്ല. അഞ്ചാമനായ പിഞ്ചുമകന് എന്തു പററി?

ഈ ചോദ്യമെടുത്തു നമുക്ക് വർത്തമാന കാലത്തിൻെറ ബ്ളാക്ക് ബോർഡിലെഴുതി നോക്കാം. ഉത്തരം എന്താണു കിട്ടുന്നതെന്ന് അറിയണമല്ലോ.

പോയ വസന്തകാലത്താണതു സംഭവിച്ചത്. ശാന്തസമുദ്രത്തിൻെറ വടക്കുപടിഞ്ഞാറൻ തീരത്തെ ഈർപ്പമുള്ള മൺതടങ്ങളിൽ തവിട്ടു നിറമുള്ള കുമിളുകൾ മുളച്ചുപൊന്തി. ആകാശത്തുനിന്ന് ധൂമ്രവർണ്ണമുള്ള ഒരു മേഘം പറന്നിറങ്ങിയതുപോലെ മണ്ണുനിറയെ കുമിളുകളുടെ പുണ്യകാലം. നല്ല രുചിയുള്ള കുമിളുകൾ. കുമിളുകളുടെ കാട്ടിൽ ഒരു വെടിയൊച്ച. ആ വെടിയൊച്ച കുമിളുകളെ മാത്രമല്ല വസന്തകാലത്തെയും ഉലച്ചു. തവിട്ടു നിറമുള്ള ചില കുമിളുകളുടെമേൽ ചോര തെറിച്ചുവീണു. കുമിൾ പറിക്കാൻ വന്ന ഒരുവൻെറ ചോരയാണ് വസന്തത്തിൻെമേൽ തെറിച്ചു വീണത്. അവനെ വെടിവച്ചു കൊന്നതും കുമിൾ പറിക്കാൻ വന്ന ഒരുവൻ തന്നെ.

കുമിൾ ശേഖരിക്കാൻ വരുന്നവരുടെ ചെറു ചെറു സംഘങ്ങൾ വസന്തകാലത്തോടൊപ്പം ശാന്തസമുദ്രത്തിൻെറ വടക്കുപടിഞ്ഞാറൻ തീരങ്ങളിൽ വന്നണയുന്നത് വർഷങ്ങളായുള്ള പതിവാണ്. ഈ വർഷവും അവരെത്തിയിരുന്നു. പക്ഷേ, ഇത്തവണ വിളവെടുപ്പുഗീതങ്ങൾ അവർ ആലപിച്ചില്ല. കഴിഞ്ഞവർഷം കുമിള് ശേഖരിക്കുന്ന സംഘങ്ങൾ തമ്മിൽ നടന്ന കലഹങ്ങളും വെടിവയ്പും മരണവും തലകുനിച്ചു നടക്കാൻ പ്രേരിപ്പിക്കുംവിധം ചിലരിലെങ്കിലും കുററബോധം നിറച്ചിരുന്നു. ഇത്തവണയും കുമിളുകൾ ശേഖരിക്കാൻ അവർ അലഞ്ഞുതിരിഞ്ഞു. എങ്കിലും ഭയമുണ്ടായിരുന്നു, എപ്പോഴാവും തീയുണ്ട ചീറി വരുന്നതെന്നു ആരറിഞ്ഞു. ദൈവത്തിൻെറ ദാനം സ്വീകരിക്കുന്നിടത്തും മരണത്തിനു വരാൻ ഇടമുണ്ടാക്കിക്കൊടുത്തത് പണക്കൊതി തന്നെയായിരുന്നു.

കഴിഞ്ഞ വർഷത്തെ വെടിവയ്പും മരണവും ഈ വർഷം ഓറിഗോൺ പൊലീസിനു കടുത്ത ജോലിഭാരം നല്കി. ഹൈവേകളിൽ പൊലീസ് പെട്രോളിംഗ് ശക്തമാക്കി. എന്നിട്ടും പണക്കൊതി മൂത്ത കുമിൾ കൊയ്ത്തു സംഘങ്ങൾ തമ്മിലുള്ള സംഘട്ടനങ്ങളും വെടിവയ്പുകളും നടന്നു. ഒരുവൻ കഷ്ടിച്ചാണ് മരണത്തിൽ നിന്നു തെന്നിമാറിയത്. എതിരാളി വച്ച വെടി അവൻെറ കാറിൻെറ കണ്ണാടിച്ചില്ല് തകർക്കുകയുണ്ടായി. വെടിവച്ചവൻ കാട്ടിലെവിടെയോ മറഞ്ഞുകളഞ്ഞു.

വസന്തകാലത്ത് ശാന്തസമുദ്രതീരങ്ങളിൽ മുളയ്ക്കുന്ന കുമിളുകൾ വെറും കുമിളുകളല്ല. പണം കായ്ക്കുന്ന മരങ്ങൾകൂടിയാണ്. യൂറോപ്പിലെയും ഏഷ്യയിലെയും ഭക്ഷണപ്രിയന്മാർ ഓറിഗോൺ വനങ്ങളിൽ മുളയ്ക്കുന്ന കുമിളിന് റാത്തലൊന്നിന് നൂറു ഡോളർ വരെ നല്കാൻ തയാറാണ്. മോറൽ, മാററ് സുതാക്ക്, ഷാൻറർലേ എന്നീ ഇനങ്ങളിൽപ്പെട്ട കുമിളുകൾക്ക് പൊന്നുവിലയാണ്. ഒരുവർഷം അഞ്ഞൂറു ലക്ഷം ഡോളറിൻെറ കുമിളുകളാണ് തീരപ്രദേശത്തെ കാടുകളിൽനിന്നു ശേഖരിക്കപ്പെടുന്നത്. കുമിൾ വിളയും കാടുകളിൽനിന്നു പുറത്തേക്കു പ്രവഹിക്കുന്ന ഭാഗ്യത്തിൻെറ കഥകൾ പണ്ടത്തെ ഗോൾഡ് റഷ്പോലെ കുമിൾ കൊയ്ത്തുകാരുടെ റഷ് സൃഷ്ടിച്ചിരിക്കുന്നു. അമേരിക്കൻ നഗരങ്ങളിലെ റൗഡി സംഘങ്ങളും തെക്കുകിഴക്കനേഷ്യയിൽനിന്നു വന്ന അഭയാർത്ഥികളും കുമിളുകൾ ചുരത്തുന്ന ഭാഗ്യത്തിൻെറ കഥകൾ കേട്ടു ശാന്തസമുദ്രതീരത്തെ ശാന്തികെടുത്താനെത്തുന്നു. ഒരുദിവസം പതിനായിരം ഡോളർ വരെ സമ്പാദിക്കുന്ന കുമിൾ ശേഖരണക്കാർ ഉണ്ടത്രെ.

നാലോ അഞ്ചോ ചതുരശ്ര മൈൽ ചുററളവുള്ള ഒരു സ്ഥലത്ത് ആയിരക്കണക്കിനാളുകളാണ് കുമിൾ ശേഖരിക്കാൻ ഇറങ്ങുന്നത്. അവരുടെ പിറകെ കുമിൾ വാങ്ങാൻ വരുന്ന കച്ചവടക്കാർ നിഴൽപോലെയുണ്ടാകും. ശേഖരിക്കുന്ന സ്ഥലത്തുവച്ചു കച്ചവടം നടന്നാൽ ലക്ഷക്കണക്കിനു ഡോളറാണ് കച്ചവടക്കാർക്കു ലാഭം കിട്ടുന്നത്. പക്ഷേ, നഗരങ്ങളിലെ ഇരുണ്ട തെരുവുകളിൽനിന്നെത്തുന്ന ശേഖരണക്കാരോട് കച്ചവടക്കാരുടെ തട്ടിപ്പ് പരിപാടി നടക്കില്ല. പലപ്പോഴും കച്ചവടക്കാരുടെ തലയ്ക്കുനേരെ കൈത്തോക്ക് ചൂണ്ടിക്കൊണ്ട് വിലകൂട്ടാൻ അവർ ആവശ്യപ്പെടാറുണ്ട്. കച്ചവടക്കാരാകട്ടെ, തങ്ങളുടെ രക്ഷയ്ക്കായി സ്വന്തം സുരക്ഷാഭടന്മാരെയും കൂട്ടിയാണ് വരുന്നത്. ചുരുക്കത്തിൽ ശാന്തസമുദ്രത്തിൻെറ വടക്കുപടിഞ്ഞാറൻ തീരത്ത് വസന്തമെത്തുന്നത് അസ്വസ്ഥതയുംകൊണ്ടാണ്.

ശാന്തസമുദ്രതീരത്തെ 'മഷ് റൂം റഷ്' കുമിളുകളുടെ വംശനാശത്തിനുതന്നെ കാരണമാകുമെന്നു മൈക്കോളജിസ്ററുകൾ ഭയപ്പെടുന്നു. തൂവൽസ്പർശം വേണ്ടിടത്താണ് പണക്കൊതിയന്മാർ ചവിട്ടി മെതിച്ചു നടക്കുന്നത്. കുമിളുകളുടെ വാസസ്ഥാനങ്ങൾക്ക് പീഡനമേല്ക്കുന്നത് പ്രകൃതിസ്നേഹികളെ കുറച്ചൊന്നുമല്ല വേദനിപ്പിക്കുന്നത്. ഷാൻററലേ, മാററ് സുതാക്കസ് വർഗ്ഗങ്ങളിൽപ്പെട്ട കുമിളുകൾക്ക് മുളയ്ക്കാൻ ശല്യമില്ലാത്ത കാടുകളാണു വേണ്ടത്. കാടുകൾക്കുള്ളിൽ തമ്പടിക്കുന്നവരുടെ അലക്ഷ്യജീവിതവും ഭയപ്പെടേണ്ടതാണ്. ഒരു ചെറിയ തീ പടന്നാൽ മാത്രം മതി മോറൽ വർഗ്ഗത്തിൽപ്പെട്ട കുമിളുകളുടെ വംശനാശത്തിന്. ശാന്തസമുദ്രതീരത്തെ 'മഷ് റൂം റഷ്' അവസാനിപ്പിച്ചില്ലെങ്കിൽ രുചി

**വസന്തകാലത്ത് ശാന്തസമുദ്രതീരങ്ങളിൽ മുളയ്ക്കുന്ന കുമിളുകൾ വെറും കുമിളുകളല്ല പണം കായ്ക്കുന്ന മരങ്ങൾ കൂടിയാണ്. യൂറോപ്പിലെയും ഏഷ്യയിലെയും ഭക്ഷണപ്രിയൻമാർ ഓറിഗോൺ വനങ്ങളിൽ മുളയ്ക്കുന്ന കുമിളിന് റാത്തലൊന്നിന് നൂറുഡോളർ വരെ നൽകാൻ തയാറാണ്.**

കരങ്ങളായ കുമിളുകൾ പലതും സസ്യശാസ്ത്ര പുസ്തകങ്ങളിലേക്ക് അന്യം നില്ക്കുകയാവും സംഭവിക്കുക.

## യുദ്ധക്കളങ്ങൾ അന്വേഷിച്ചലയുന്നവർ

അഫ്ഗാനിസ്ഥാനിലെ ഊഷരതടങ്ങളിൽ വിളഞ്ഞുനിന്നിരുന്ന കുലീനമായ സ്വാതന്ത്ര്യത്തെ ചവച്ചുതിന്നാൻ വന്നിറങ്ങിയ റഷ്യൻ കമ്മ്യൂണിസ്റ്റ് ഭൂതങ്ങളെ തുരത്താൻ ചില അറബി രാജ്യങ്ങൾ കുടത്തിൽനിന്നു തുറന്നുവിട്ട ഭൂതങ്ങൾ ഇപ്പോൾ തിരിച്ചു കുടത്തിൽ കയറാതെ തുറന്നുവിട്ടവരെതന്നെ ഭക്ഷിക്കാൻ നാവു ചുഴറ്റി നടക്കുന്ന കാഴ്ച കാണാൻ നല്ല രസമുള്ളതത്രേ. സിൽവ സ്ററാലൻ എന്ന അമേരിക്കൻ നടന്റെ വേഷപ്പകർച്ചയായ 'റാംബോ'യും മേല്പറഞ്ഞ ഭൂതങ്ങളും ചേർന്നു അഫ്ഗാനിസ്ഥാനിലെ കമ്മ്യൂണിസ്റ്റ് ഭരണത്തിനു അന്ത്യകൂദാശ നടത്തിയപ്പോൾ സുഖിച്ചവർക്ക് സുഖകരമായ ഒരു ഉറക്കം നൽകാൻ അമേരിക്കൻ നിർമ്മിത മയക്കുമരുന്നുകൾക്കുപോലും കഴിയുന്നില്ല. ഭൂതങ്ങൾക്ക് പാർക്കാൻ കുടംപണിതവരേയും ഭൂതങ്ങളുടെ സ്വൈരസഞ്ചാരത്തിനു കുടംതുറന്നവരേയും നോക്കി രണ്ടു കക്ഷികൾ ചിരിക്കുന്നു. ലിബിയയിലെ ഗദ്ദാഫിയും ഇറാക്കിലെ സദ്ദാം ഹുസൈനും.

കുരിശു യുദ്ധകാലത്ത് പുണ്യഭൂമി മോചിപ്പിക്കാൻ യൂറോപ്പിലെ ക്രൈസ്തവ രാഷ്ട്രങ്ങളിൽനിന്നു സന്നദ്ധ ഭടന്മാർ പോയതുപോലെയാണ് അഫ്ഗാനിസ്ഥാനെ ഗോത്രവർഗ്ഗ സ്വാതന്ത്ര്യത്തിലേക്ക് വീണ്ടെടുക്കാൻ മദ്ധ്യപൂർവ്വദേശ രാജ്യങ്ങളിൽനിന്നു യുദ്ധക്കലി ആവേശിച്ച യുവാക്കൾ വിദൂര ദേശത്തിലേക്ക് തിരിച്ചത്. കുരിശുയുദ്ധത്തിനു പോയവരിൽ കുറെ ചത്തു. കുറെ തിരികെ നാടുകളിലെത്തി. തിരികെ എത്തിയവർക്ക് ആദരവും വീരകഥകളുടെ പരിവേഷവും ലഭിച്ചുവെങ്കിൽ അഫ്ഗാനിസ്ഥാനിൽനിന്നു മടങ്ങിവന്നവരെ എതിരേററത് സംശയവും വെറുപ്പും നിറഞ്ഞ നോട്ടങ്ങളായിരുന്നു. അഫ്ഗാൻ യുദ്ധത്തിന്റെ ഫലസമാപ്തി ഗോത്രയുദ്ധമായതോടെ മദ്ധ്യപൂർവ്വ ദേശങ്ങളിൽനിന്നു ചെന്നവരെ വീരചക്രങ്ങൾ നൽകി ആദരിക്കാൻ ആരുമില്ലാതായി. സോവിയററ് യൂണിയനെതിരെയുള്ള പോരാട്ടം വിജയിച്ചതോടെ അവർ അനാഥരായി എന്നതാണ് വാസ്തവം. അനാഥരായ ആ പോരാളികൾ ഇന്നു ആഗ്രഹിക്കുന്നത് യുദ്ധം സമാപ്തികളില്ലാതെ നീണ്ടുപോയിരുന്നെങ്കിൽ എന്നാണ്. ഗോത്രയുദ്ധങ്ങളിൽ പങ്കെടുക്കാമെന്നുവച്ചാൽ ഗോത്രത്തലവന്മാർക്കു അവരെ വിശ്വാസവുമില്ല.

വിയററ്നാമിൽ യുദ്ധത്തിനു പോയി മടങ്ങിവന്ന അമേരിക്കൻ വാർ വെറ്ററന്മാർ ഹോളീവുഡ്ഡ് സിനിമയ്ക്ക് കുറെക്കാലം സാഹസിക പോരാട്ടങ്ങളുടെയും കുററബോധം കൊണ്ടു മനസ്സിനു സംഭവിച്ച കീഴ്മേൽ മറിയലുകളുടെയും സബ്ജക്ടുകളെങ്കിലും നൽകുകയുണ്ടായി. റാംബോ വീരന്റെ എന്നിഷ്ടം തന്നിഷ്ടം പോരുകൾക്ക് അഫ്ഗാൻ യുദ്ധത്തിനെ പശ്ചാത്തലമായി സ്വീകരിച്ചതിനപ്പുറം ഹോളീവുഡ്ഡ് ഒരു കാവ്യനീതിയും കാണിച്ചില്ല. അഫ്ഗാൻ വെറ്ററൻമാരെ ദുഷ്ട കഥാപാത്രങ്ങളാക്കി വേണമെങ്കിൽ അവർ നാളെ പടംപിടിക്കുകയും ചെയ്തെന്നുവരും. ഹോളീവുഡ്ഡ് അവരെ വില്ലന്മാരായി സ്വീകരിച്ചാലും ഇല്ലെങ്കിലും ശരി ഈജിപ്ഷ്യൻ സാഹസിക ചിത്രങ്ങളിൽ അവർക്ക് വില്ലന്മാരായി സ്ഥാനക്കയററം ലഭിക്കുമെന്നുള്ളത് തീർച്ചയാണ്. ആ തരത്തിലാണ് അഫ്ഗാനിസ്ഥാനിൽനിന്നു മടങ്ങിച്ചെന്ന യുദ്ധവീരന്മാർ നൈൽനദീതടത്തിന്റെ സ്വാസ്ഥ്യം കെടുത്തിയിരിക്കുന്നത്. അറബിരാജ്യങ്ങളിൽനിന്നു അഫ്ഗാനിസ്ഥാനിൽ യുദ്ധത്തിനു പോയിവന്ന വാർ വെറ്ററന്മാരെ 'അഫ്ഗാനിസ്' എന്നാണ് വിളിക്കുന്നത്. വെറുപ്പും അറപ്പും ഭയവും കലർന്ന ഒരുതരം മുദ്രയാണത്. അൾജീരിയ, ഈജിപ്ററ്, ടുണീഷ്യ, ജോർദാൻ എന്നീ രാജ്യങ്ങളിലെ ഭരണാധികാരികൾ ഒരിക്കൽ തങ്ങൾ വിദൂര യുദ്ധമുഖത്തേയ്ക്ക് പ്രോത്സാഹിപ്പിച്ചു പറഞ്ഞുവിട്ടവരെ ഇപ്പോൾ വല്ലാതെ ഭയക്കുന്നു. മുസ്ലിം മതമൗലിക രോഗത്തിന്റെ വിത്തുകൾ വിതയ്ക്കാൻ നിലങ്ങൾ ഒരുക്കുന്നത് അവരാണെന്നു അറബി ഭരണകൂടങ്ങൾ ആരോപിക്കുന്നു. മതമൗലികവാദികൾക്ക് യുദ്ധമുറകൾ ഓതിക്കൊടുത്ത് അട്ടിമറികൾക്ക് സൂത്രധാരത്വം വഹിക്കുന്നതും അഫ്ഗാനികൾ ആണെന്നു ഭരണാധികാരികൾ കുററപ്പെടുത്തുന്നു. ആടിയ കാലുകളും പാടിയ നാവുകളും വെറുതെ ഇരിക്കാത്തതുപോലെ യുദ്ധം ചെയ്തു ശീലിച്ച കൈകളുടെ തരിപ്പും തീരില്ലെന്നു തോന്നുന്നു. പുറംനാടുകളിൽ യുദ്ധവും യുദ്ധക്കളങ്ങളും ലഭിക്കാതെ ദാഹിച്ചുവലയുന്നവർ സ്വന്തം നാടുകളെ തന്നെ യുദ്ധക്കളങ്ങളാക്കുന്ന ട്രാജഡിയാണ് ഈജിപ്ററിലും മററും സംഭവിച്ചുകൊണ്ടിരിക്കുന്നത്. അസ്വസ്ഥതയുടെ നിലങ്ങൾ ഒരുക്കുകയും വിത്തെറിയുകയും ചെയ്യുന്നവരെ ഈജിപ്ററിൽ കഠിനമായി നേരിടാൻ തുടങ്ങിയിട്ടുണ്ട്. പുറംരാജ്യങ്ങളിൽ ചെന്നു സൈനിക പരിശീലനം നേടി മടങ്ങിവരുന്നവരെ ഇനി സ്വാഗതം ചെയ്യുക തൂക്കുമരങ്ങളാവും.

ഡസൻകണക്കിനു 'അഫ്ഗാനികൾ' ഇപ്പോൾ ജയിലറകളിലെത്തിക്കഴിഞ്ഞു. അവരിൽ ഇരുപത്തിയാറുപേർ സൈനിക കോടതിയിൽ വിചാരണ നേരിടുകയാണ്. അവരെ നോക്കി വിദേശ ടെലിവിഷൻ ക്യാമറകൾ കണ്ണുതുറക്കുമ്പോൾ അവർ വീരന്മാരെപോലെ കൈകൾ ഉയർത്തി അഭിവാദ്യം ചെയ്യുന്നു. അൾജീരിയ, ടുണീഷ്യ, ജോർദാൻ എന്നീ ദേശങ്ങളിലും 'അഫ്ഗാനികൾ' വളഞ്ഞുപിടിക്കപ്പെടുന്നു. അഫ്ഗാനിസ്ഥാനിലെ യുദ്ധത്തിനു സഹായമരുളാൻ ആവുന്നത്ര പണം സംഭാവന ചെയ്യാൻ പ്രജകളോടു പറഞ്ഞ സമ്പന്ന അറബി രാജ്യങ്ങൾ തങ്ങളുടെ വാക്കുകൾ ഇപ്പോൾ വീണ്ടെടുക്കുകയാണ്. അഫ്ഗാനിസ്ഥാനിലേക്ക് പണമൊഴുകുന്ന ഉറവിടങ്ങളെ ശാസനകൾ കൊണ്ടു അടയ്ക്കുന്നു.

അറബി രാജ്യങ്ങളിൽ നിന്നു അഫ്ഗാനിസ്ഥാനിലേക്കും വാതിലിനപ്പുറത്തെ പാകിസ്ഥാനിലേക്കും ചെന്ന അറബി സന്നദ്ധ ഭടന്മാരുടെ എണ്ണം ഇരുപതിനായിരത്തിനും മുപ്പതിനായിരത്തിനും മദ്ധ്യേ വരുമെന്നാണ് കണക്ക്. കുറെപ്പേർ റിലീഫ് ജോലികൾ ചെയ്തു, ചിലർ മുറിവേററവരെ ശുശ്രൂഷിക്കാൻ നിയോഗിക്കപ്പെട്ടപ്പോൾ മററു ചിലർ മതപഠനങ്ങൾ നടത്തി യുദ്ധക്കലി മൂപ്പിക്കുകയായിരുന്നു. ആയുധമെടുത്തു പോരാടിയവർ ആറായിരത്തിലധികംവരും. അവരിൽ ചിലർ സ്വതന്ത്ര യൂണിററായി നിന്നു യുദ്ധം ചെയ്തപ്പോൾ മററു ചിലർ അഫ്ഗാൻ സഹോദരന്മാരോടൊപ്പം ചേർന്നുനിന്നു യുദ്ധം ചെയ്തു. യുദ്ധമൊടുങ്ങി, റഷ്യൻ സൈന്യം പിൻവാങ്ങി, ശിബിരങ്ങൾ പൊളിച്ചു. എന്നിട്ടും ചോരയിൽ യുദ്ധക്കലിയുടെ അനുപാതം താഴാതെ നിന്നവരിൽ ചിലർ കാശ്മീർ താഴ്വരയിലേക്ക് നുഴഞ്ഞിറങ്ങി, മററു ചിലർ ആയുധവുമെടുത്തു ബോസ്നിയയിലെ യുദ്ധമുഖത്തേക്ക് യാത്രയായി. പല അറബി രാജ്യങ്ങളിലും അവിടത്തെ മതമൗലിക ശക്തികൾ അഫ്ഗാൻ വാർവെറ്ററന്മാരുടെ സേവനം തീർത്തും വേണ്ടാത്തവിധം അട്ടിമറി വിദ്യകളിൽ സ്വയം പര്യാപ്തത നേടിയെന്നതാണ് നേര്. എങ്കിലും അവിടെയെങ്ങാനും ഒരു നാടൻബോംബെങ്കിലും പൊട്ടിത്തെറിച്ചാൽ പഴി വീഴുന്നത് കുടങ്ങളിൽ കയറാതെ അലയുന്ന ആ ഭൂതങ്ങളുടെ മേൽ തന്നെയാവും എന്നതാണ് ഒരു ഫലിത സത്യം.

അഫ്ഗാനികൾ സ്വന്തം നാടുകളിലേക്ക് തിരികെ ചെന്നത് വെറും കയ്യോടെയായിരുന്നില്ല. അഫ്ഗാൻ മലഞ്ചെരിവുകളിൽ മൃതശരീരങ്ങൾക്കൊപ്പം ആയുധങ്ങളും ചിതറിക്കിടപ്പുണ്ടായിരുന്നു. സോവിയററ്, ചൈനീസ്, അമേരിക്കൻ നിർമ്മിത മരണവാഹിനികൾ മൃതദേഹങ്ങളെ തിന്നൊടുക്കുന്ന ശവംതീനി കഴുകൻമാർക്കും കുറുക്കന്മാർക്കും ആയുധം ഭക്ഷണമാകില്ലല്ലോ. അനാഥമായി കിടന്നിരുന്ന ആയുധങ്ങളിൽ നല്ലൊരു പങ്ക് കാശ്മീർ താഴ്വരയിലെ അസ്വാസ്ഥ്യ മേഖലകളിലെത്തി. മറെറാരു പങ്കും പെറുക്കിയെടുത്തുകൊണ്ടാണ് അഫ്ഗാനികൾ എന്നറിയപ്പെടുന്ന വാർ വെറ്ററന്മാർ സ്വന്തം ദേശങ്ങളിലെത്തിയത്. അവരിൽ പലരും ബോംബു നിർമ്മാണ കലയിൽ അമേരിക്കൻ ചാരഭടന്മാരിൽനിന്നു പരിശീലനം നേടിയവരായിരുന്നു. ബോംബെയിൽ പൊട്ടിത്തെറിച്ച ബോംബുകളുടെ പിതൃത്വം ഇവർക്കുള്ളതാണല്ലോ. മതമൗലികദേശങ്ങൾ ഭൂമിയിൽ സൃഷ്ടിക്കാൻ പ്രതിജ്ഞയെടുക്കാത്ത ചിലരുണ്ടായിരുന്നു. അവർ മദ്ധ്യപൂർവ്വദേശ നഗരങ്ങളിലെ ഇരുളിന്റെ മേഖലകളിൽ മുങ്ങുകയും ഓർഗനൈസ്ഡ് ക്രൈമിന്റെ ഉസ്താദുമാരായിത്തീരുകയും ചെയ്തു.



വിജു വി.നായർ



'വൈഭവ്' അപ്പാർട്ടുമെന്റിന്റെ നൂറ്റി മൂന്നാം നമ്പർ വീട് ഒരു ശ്രീകോവിലാണ്. സംഗീതനഭസ്സിലെ രണ്ടു ഗന്ധർവ്വ പ്രതിഷ്ഠകൾ ചൈതന്യമിയറ്റുന്ന തൃക്കോവിലകം. കിഷോരിയും അമ്മ മോഗുബായിയും. ഓർമ്മകൾ കോറിയ കൈവഴികൾക്കിടയിലൂടെ, നേർത്ത പരുത്തിത്തുണിയിൽ പൊതിഞ്ഞ മെലിഞ്ഞ ഒരുരൂപം നടന്നടുത്തു. ഉഷസ്സിന്റെ മുഖവും 'സാരോദിന്റെ' ഹൃദയവുമുള്ള ഒരാൾരൂപം. ഋജുവായ കൈപ്പടപോലെ ഹൃദയത്തിൽ ചന്ദ്രക്കലയെഴുതുന്ന ഒരമ്മ.

# വാഗ്ദേവിയുടെ പൊന്നേലസ്

കിഷോരി അമോങ്കർ ഒരു രാഗമാണ്. സ്വരജതികൾ പീലിതീർക്കും നാദധാരയുടെ ഹൃദയഹാരിയാം ഹാരരൂപമാണ്• രാഗമെന്ന, ഗ്രന്ഥശീലുകൊണ്ടല്ലിതു പറയുന്നത്.

പട്ടുചേലയിൽ ആമഗ്നയായി ചമ്രംപടിഞ്ഞിരുന്ന്, വലംതോളിൽ ചാരിവച്ച മുഗ്ദ്ധമാം തമ്പുരുവിൽ വലംകൈവിരലുകൾ മീട്ടുന്ന സാന്ദ്രസ്ഥായിയിൽ, ഖയാലിന്റെ ഉന്നിദ്രതലങ്ങൾ തേടുന്ന ഈ അമ്മ എന്നും നവകിഷോരമാം അനുഭൂതിദുഗ്ദ്ധം പകരുന്നതുകൊണ്ടുമല്ല.

എന്നിട്ടും കിഷോരി അമോങ്കർ ഒരു രാഗമാണ്. എന്തേ?

സംഗീതം ഒരു ദർപ്പണമാണ്. പ്രപഞ്ചതാളലയങ്ങളുടെ പ്രതിഫലനം കാട്ടുന്ന മൊഴിക്കണ്ണാടി. ആ പ്രതിച്ഛായയിൽ സർവ്വന്തര്യാമിയായ ആത്മതേജസ്സിന്റെ നിരാമയധാര കാണാം

അതിനു പക്ഷേ, ശ്രദ്ധയും ധ്യാനവും വേണം. സൗന്ദര്യാനുഭൂതിയുടെ ശ്രദ്ധാഞ്ജലി. അമോങ്കർ പാടുമ്പോൾ നാമതു കാണുന്നു. ഏതോ ശാരദസന്ധ്യയിൽ സാരസ്വതം മൂളുന്ന കുടജാദ്രിയിലെ മുകിൽപ്പക്ഷിയുടെ ഉയിരുണ്ടതിൽ. മാനസസരസ്സിലെ ഗീതിപ്പക്ഷിയുടെ നേരുണ്ടതിൽ. അമ്പലക്കുളത്തിൽ മുഖംനോക്കാനെത്തുന്ന നീലപ്പൊന്മാന്റെ മൊഞ്ചുണ്ടതിൽ. എന്റെയും നിങ്ങളുടെയും ഈ സമസ്ത പ്രപഞ്ചത്തിന്റെയും മനസ്സുണ്ടതിൽ. പ്രസാദാത്മകമായ ഒരാദിഹവിസ്സിന്റെ ഒരിക്കലും നിലയ്ക്കാത്ത ചുരുളല.

എന്നാ കിഷോരി അമോങ്കർ ഒരു രാഗമല്ലേ?

* * *

ശാർങ്ഗദേവനു സ്തുതി.
ചൈതന്യം സർവ്വഭൂതാനാം വിവൃതം ജഗദാത്മനാ
നാദബ്രഹ്മഃ തദാനന്ദമദ്വിതീയമുപാ സ്മഹെ
നകാരം പ്രാണനാമാനാം ദകാരമനലം വിദു
ജാതാ പ്രാണാഗ്നി സമ്യോഗാത്തേന നാദന അഭിധീയതേ!

ഗുരുസ്മരണയുടെ ക്ഷാത്രമനസ്സോടെയാണ് പ്രഭാദേവിയിലെ 'വൈഭവ്' അപ്പാർട്ടുമെന്റിന്റെ നൂററിമൂന്നാം നമ്പർ വീട്ടിലേക്കു ഡയൽ ചെയ്തത്. കാരണം ഏറെ പറഞ്ഞും കുറഞ്ഞെഴുതിയും കേട്ട ഒരു പല്ലവിയുണ്ട്: കിഷോരി അമോങ്കർ ഒരു മുൻകോപിയാണ്. ഒരു റിബലാണ്, ആളെ കാണുന്നതിൽ വിമുഖയാണ്. ഈർഷ്യക്കാരിയാണ് എന്നൊക്കെ. കച്ചേരിതലത്തിൽ സ്വയമൊരു തമ്പുരുവായി മാറുന്ന, നിർമ്മലമായ ആ മുഖം മാത്രമല്ലേ മുമ്പു കണ്ടിരുന്നുള്ളു. 'മാരോ പ്രണാം' മൂളുമ്പോൾ ഭക്തമീരയുടെ ഭജനവചസ്സായി മാറുന്ന ആ രുദ്രവീണാനാദം മാത്രമല്ലേ മുമ്പു കേട്ടിരുന്നുള്ളു.

മറുതലയ്ക്കൽ ഫോണുയരുന്നതു കേട്ട് മനസ്സൊന്നു നിശ്ചലപ്പെട്ടു. ഊരും പേരും പറഞ്ഞ് പരിചയപ്പെടുത്തവേ നിർദ്ദാക്ഷണ്യമായ ഒരു ചോദ്യം വന്നു: ''യു വാൺട് ടു ഹിയർ സംതിങ്ങ് എബൗട്ട് മീ, ഓർ എബൗട്ട് മൈ മ്യൂസിക്?''

ചോദ്യത്തിന്റെ അനുപല്ലവിയെന്നോണം മറുപടിയും വന്നു: ''ഇഫ് ഇററീസ് എബൗട്ട് മീ, അയാം സോറി. ഇഫ് ഇററീസ് എബൗട്ട് മ്യൂസിക്ക്, വെൽക്കം യു ആർ.''

* * *

'വൈഭവ്' അപ്പാർട്ടുമെന്റിന്റെ നൂററിമൂന്നാം നമ്പർ വീട് ഒരു ശ്രീകോവിലാണ്. സംഗീതനഭസ്സിലെ രണ്ടു ഗാന്ധർവ്വ പ്രതിഷ്ഠകൾ ചൈതന്യമിയററുന്ന തൃക്കോവിലകം. കിഷോരിയും അമ്മ മോഗുബായിയും. ഹരിതകമ്പളം വിരിച്ച നിലത്ത് ചമ്രം പടിഞ്ഞിരിക്കെ ഈശാന കോണിലെ കൃഷ്ണ വിഗ്രഹം, നീണ്ട അമ്പത്തെട്ടു സംവത്സരങ്ങളുടെ, ക്ഷമിക്കണം രണ്ടു പുരുഷായുസ്സു നീണ്ട സംഗീതോപാസനയുടെ തീവ്രമാധുര്യം ഓർമ്മിപ്പിച്ചു. സർവ്വസ്വവും നാദബ്രഹ്മത്തിന് സമർപ്പിച്ച രണ്ടു ജന്മങ്ങളുടെ സഞ്ചിതസുകൃതമോർമ്മിപ്പിച്ചു.

ഓർമ്മകൾ കോറിയ കൈവഴികൾക്കിടയിലൂടെ, നേർത്ത പരുത്തിത്തുണിയിൽ പൊതിഞ്ഞ മെലിഞ്ഞ ഒരു രൂപം നടന്നടുത്തു. ഉഷസ്സിന്റെ മുഖവും 'സാരോദി'ന്റെ ഹൃദയവുമുളള ഒരു ആൾരൂപം. ഋജുവായ കൈപ്പടപോലെ ഹൃദയത്തിൽ ചന്ദ്രക്കലയെഴുതുന്ന ഒരമ്മ.

'നിനക്കെന്താണു വേണ്ടത് കുഞ്ഞേ?' എന്ന ആമുഖത്തോടെ ആയമ്മ കൃഷ്ണവിഗ്രഹച്ചോട്ടിൽ മെല്ലെ ഇരിക്കെ മനസ്സ് വിനമ്രമായി. എനിക്കെന്താണു വേണ്ടതെന്ന ചോദ്യം സ്വയം ചോദിച്ചുകൊണ്ട്. ഒരുത്തരം വഴിവിലങ്ങിനില്ക്കേ, കണ്ണുകൾ അർദ്ധനിമീലിതമായ ആ നീളൻ കണ്ണുകളിലുടക്കി നിന്നുപോയി. മൗനം കടഞ്ഞുകടഞ്ഞൊരു വാക്കു തേടുന്ന എന്റെ വൈഷമ്യം കണ്ടിട്ടാവാം അവർ ഒരു രാഗം മൂളി—മനസ്സിനെ തുയിലുണർത്താൻ പോന്ന ഭൂപാളം.

ഒരവഭൃതസ്നാനത്തിന്റെ സൂര്യശ്രുതി അവരോഹണം ചെയ്യവേ ജഡത നീങ്ങി മനം ജൈവസജ്ജമായി. പൊട്ടുന്നനെയായിരുന്നു ചോദ്യം.

താങ്കൾ പാടുന്നതെന്തുകൊണ്ട്?

അപ്രതീക്ഷിതമായൊരു രാഗസ്പർശമേററപോൽ കണ്ണുകളിലേക്കുററു നോക്കി, മൂർദ്ധാവിലേക്കു വീണ അളകങ്ങൾ മകാതിയൊതുക്കി വലംകൈ നെഞ്ചിലമർത്തി അവർ പറഞ്ഞു:–

''ഇതെന്റെ വിധിയായതുകൊണ്ട്.''

അത് മറെറാരു രാഗസ്പർശമാവുകയായിരുന്നു.

സംഗീതം ഒരു വിധിയെന്നോ? അല്ലെന്നെങ്ങനെ പറയും? പിച്ചവച്ചു തുടങ്ങിയ മൂന്നാംവയസ്സിൽ നാവിൽ രാഗങ്ങൾ പിച്ചവച്ച ഈ ധ്വനിയുടെ ജീവിത വിസ്മയത്തിനു മറ്റെന്തുണ്ടുന്യായം. 'പ്രോഡിജി' എന്നൊക്കെ പറഞ്ഞ് വേണമെങ്കിൽ ഒഴിയാം. പക്ഷേ, ഈ ഒഴിഞ്ഞുമാറലിൽ വിശ്വസിക്കുന്ന ആളല്ല കിഷോരി. സംഗീതസത്യത്തിന്റെ വിഭ്രാമക തലങ്ങളിൽപെട്ട് ശ്രുതിയും അപശ്രുതിയും തിരിച്ചറിയാനാവാതെ മിക്കവരും ഇത്തരം ഒഴിഞ്ഞുമാറ്റം നടത്തുമ്പോഴും കതിരും പതിരും തിരിച്ചറിഞ്ഞ ഉപാസകയുടെ വ്രതശുദ്ധിയോടെ അനുഷ്ഠാനം തുടരുകയാണവർ.

> **അമോങ്കർ പാടുമ്പോൾ ഹൃദയംഗമമായ ഒരു സ്വകാര്യം പോലെ ആത്മസൗന്ദര്യം ഉളളിന്റെ താളുകൾക്കിടയിലമരുന്നു. ആത്മാവിന്റെ മർമ്മരം. ആ നാദം നമ്മുടെ മനങ്ങളിൽ പ്രകാശത്തിന്റെ നേരുറവ കീറുന്നു... നിഴലില്ലാത്ത ഒരു മിഴിവ്. ഗായത്രിയുടെ സ്വസ്ഥിയിലുണ്ടീ മിഴിവ്.**

എന്നുവച്ചാൽ,
ഗീതം നാദാത്മകം വാദ്യം
നാദവ്യക്ത്യാപ്രശസ്യതേ
തദ്വൈയാനുഗതം നൃത്തം നാദാധീനാ മതസ്ത്രയം
നാദേന വ്യജ്യതേ വർണഃ പദം വർണാപ്തിദാദ്വജഃ
വചസോ വ്യവഹാരോയം നാദാധീനമതോ ജഗത്
എന്ന മട്ട്.

ഈ മട്ടിനു ആറു പതിററാണ്ടിന്റെ തഴക്കമുണ്ട്. പത്മഭൂഷൻ മോഗുബായ് കുർദ്ദികാർ എന്ന പെററമ്മയുടെ പേററുനോവുണ്ട്. അവരുടെ ഗുരുഭൂതരായ ഭാസ്കർ ബുവ ബഖാലയുടെയും ഖാൻസാഹബ് അല്ലാഡിയാ ഖാന്റെയും ഹൃദയാശിസ്സുകളുണ്ട്. അഞ്ജനീബായി മാല്പേക്കർ, ശരദ്ചന്ദ്ര ആരോൾക്കർ, മോഹൻ റാവു പലേക്കർ, അൻവർ ഹുസൈൻഖാൻ എന്നീ ഗുരുക്കളുടെ ശ്രദ്ധാപൂർണ്ണമായ സാധകമുണ്ട്. എണ്ണമററ സദസ്സുകളിൽ വിരിയിച്ച രാഗമാലികകളുടെ സ്വർലോകഗന്ധമുണ്ട്. സർവ്വോപരി ഹിന്ദുസ്ഥാനിയിലെ ശുദ്ധസംഗീതത്തിന്റെ പവിത്രതയുണ്ട്.

ജയ്പൂർ ഖരാനയുടെ അവസാന കണ്ണികളിലൊരാളായ മോഗുബായിയുടെ മകൾ ഈ താവഴിയുടെ ഒരനുഗാമി മാത്രമാവുമെന്നു ധരിച്ചിരുന്നവരെയൊക്കെ കിഷോരി എന്നേ നിരാശപ്പെടുത്തിയിരുന്നു. സംഗീതം ഒരു താവഴിയിലും ഗുരുകുലത്തിലും തളച്ചിടാനുള്ളതല്ലെന്ന ലളിതസത്യം മററുളളവർ മനസ്സിലാക്കിയില്ലെങ്കിലും മോഗുബായിയുടെ മകൾ ചൊട്ടയിലേ മനസ്സിലാക്കിയിരുന്നു. കാരണം സംഗീതം അതീവ ലളിതമാണ്. ചിററോളങ്ങൾപോലുമടങ്ങിയ അരുവിയുടെ തെളിമപോലെ ലളിതം. അലയിളക്കി അതിനെ സങ്കീർണ്ണമാക്കുന്നത് മനുഷ്യനാണ്. ആശയങ്ങളും പ്രത്യയങ്ങളുംകൊണ്ട് അതിനുചുററുമൊരു ചിലന്തിവല നെയ്യുന്നു, നാം. ഇതു സംഗീതം, ഇതു സംഗീതേതരം, ഇതു അസംഗീതം എന്നിങ്ങനെ. പക്ഷേ, സംഗീതം ഇതൊന്നുമല്ല. നമ്മുടെ ധാരണകളിൽ നിന്നൊക്കെ വഴുതിമാറുന്ന ലാളിത്യമാണത്. നമ്മുടെ ധാരണകളൊക്കെ കാലബന്ധിതവും സങ്കീർണ്ണവുമാണല്ലോ. പക്ഷേ, സംഗീതം ഈ കുരുക്കുകളിലൊന്നും പെടാതെ സ്ഥലകാലബന്ധനങ്ങളിൽനിന്നും വിമുക്തമായി ഊറിവരുന്ന ഒരു വരപ്രസാദമാണ്. നിങ്ങൾ നടക്കുമ്പോഴും, ജാലിയിലൂടെ നോക്കുമ്പോഴും, അങ്ങുദൂരെ ആ മാമല ഒരു നിഴൽചിത്രമായി കാണുമ്പോഴും, സൂര്യതേജസ്സിൽ അതു മുക്തരൂപമാകുമ്പോഴും, തൊടിയിൽ പശുക്കുട്ടി കുതറി ഓടുമ്പോഴും, ചെവി കൂർപ്പിച്ച് മൂർദ്ധാവിൽ നാവുനൊട്ടി അമ്മ അതിന് അകിടു ചുരത്തുമ്പോഴും, ഉമ്മറത്ത് ബാലിക സന്ധ്യാദീപം വയ്ക്കുമ്പോഴും, ചിതറിയ നാദക്കീറിനാൽ മുത്തശ്ശി നാമജപം മുഴക്കുമ്പോഴും, നക്ഷത്രങ്ങൾ രാത്രിക്കു കാവൽദീപമേകുമ്പോഴും—എന്തിലും ഏതിലും സംഗീതമുണ്ട്.



സ്വയം രാഗമാകുന്ന കിഷോരി അമോങ്കർ

നാദബ്രഹ്മത്തിന്റെ ഈ പൊരുളറിഞ്ഞ കിഷോരി പാടിയില്ലെങ്കിലേ അദ്ഭുതമുള്ളു. അവരുടെ ഈ അറിവിന് മറെറാരു ലാളിത്യംകൂടിയുണ്ട്. മിക്ക പാട്ടുകാരെയുംപോലെ ചുണ്ടിലൊരു പാട്ടുളളതുകൊണ്ടല്ല അവർ പാടുന്നത്. നെഞ്ചു നിറയെ സംഗീതത്തോടുളള സ്നേഹധാരകൊണ്ടാണ്. വാഗ്ദേവിക്ക് ശ്രീപദം പണിയുവാൻ അഞ്ജലീബദ്ധമായ നിറനെഞ്ചുളളതുകൊണ്ടാണ്. ഇത് അൻപൊലിയാണ്. പൂന്നെല്ലും പൂക്കളും ഫലങ്ങളും സ്നേഹധാതുക്കളും ഹൃദയരക്തവും അർഘ്യമാക്കിയ ശ്രീബലി.

സംഗീതത്തിന്റെ ലാളിത്യം പക്ഷേ, പറഞ്ഞറിയിക്കാനുളളതല്ല. വാക്കുകൾ സൃഷ്ടിക്കുവതു പലപ്പോഴും സങ്കീർണ്ണ

ലോകമാണല്ലോ. എന്നിട്ടും പ്രഭാദേവിയിലെ ആ സന്ധ്യയ്ക്കിരുന്ന് കിഷോരി അമോങ്കർ പറഞ്ഞപ്പോൾ വാക്കുകൾക്കു ആ വൈകല്യവും ഒഴിഞ്ഞുപോവുകയായിരുന്നു. 'വസന്തബഹാർ' പോലെ കാവ്യാത്മകമായ ഒരു മനംതുറക്കലായിരുന്നു അവരുടെ വാക്കുകൾ. വാക്ക് ചൈതന്യലോകം സൃഷ്ടിക്കുമെന്ന 'ഋഗ്വേദ'സൂക്തം അന്വർത്ഥമാവുകയായിരുന്നു. ശ്രോതാക്കൾ പാട്ടിനൊപ്പമെത്താത്തപ്പോൾ കച്ചേരി മതിയാക്കി വേദിവിട്ടു പോവാറുള്ള ഈ ഗായികയെ ഒരർത്ഥശങ്കയോടെയാണ് നേരിട്ടതെങ്കിലും അവരുടെ മൊഴിമനസ്സിലിണചേർന്നപ്പോൾ ആ ശങ്കയൊക്കെ പൊയ്പോയി. കുഞ്ഞേ കുഞ്ഞേ എന്ന സ്നേഹസാന്ദ്രമായ വിളികളോടെ അവർ പകർന്നു നല്കിയ സംഗീതപാഠം സ്വയം മറ്റൊരു കച്ചേരിയാവുകയായിരുന്നു. തത്ത്വവും പ്രയോഗവും ഇടകലർത്തി നല്കിയ ആ ഗീതപാഠകത്തിന് ഗുരുദക്ഷിണ എന്തു നല്കുമെന്ന സന്ദേഹം പൂണ്ടപ്പോൾ ദക്ഷിണകൾക്കതീതമായി മറുപടിയാണു വന്നത്. "ഈ സന്ധ്യയ്ക്ക് സംഗീതത്തിന്റെ ശ്രീകോവിലിലേക്ക് ഒപ്പം വരാൻ നീ കാട്ടിയ ശ്രദ്ധ–അതുതന്നെ ഉത്തമ ദക്ഷിണ."

പ്രപഞ്ചം മൗനസാഗരമാണ്. നാദം ഒരു മന്ത്രവും. പിറവിയാലത് മൗനഭഞ്ജനം നടത്തുന്നു. ആരോഹണാവരോഹണങ്ങളിലൂടെ അതു മൗനത്തിൽത്തന്നെ വിലയംകൊള്ളുന്നു. നാദാനുസന്ധാനമായ സംഗീതവും പിറന്നു, വളർന്ന്, പുലർന്നൊടുവിൽ മൗനസ്ഥായിയിൽ ലയിക്കുന്നു. വാസ്തവത്തിൽ, ചിരന്തനമാം മൗനത്തിനുണ്ടാവുന്ന രൂപഭേദങ്ങൾ മാത്രമല്ലേ സംഗീതം?

എന്തോ.

പക്ഷേ, ഒന്നുണ്ട്. സംഗീതം സാന്ദ്രമൗനത്തിന്റെ പൊന്മകളാണെന്ന തോന്നലാണ് കിഷോരി അമോങ്കറുടെ ഓരോ കച്ചേരി കേൾക്കുമ്പോഴും മനസ്സിലുണരുക. മൗനസാഗരത്തിൽനിന്നുയർന്ന ആലാപനം ഒടുവിൽ അമ്മയുടെ മടിത്തട്ടിൽ തിരികെയണയുമ്പോൾ, സംഗീതത്തിന് ജന്മസാഫല്യമാവുകയായി. സംഗീതം പിറക്കണമെങ്കിൽ ഇതര ശബ്ദങ്ങൾ ഒഴിഞ്ഞുപോവണമെന്ന് അമോങ്കർ പറയുന്നതിന്റെ പൊരുളിതാവാം. നാദബ്രഹ്മത്തിന്റെ മൂലമന്ത്രപ്പൊരുൾ. കല്പാന്തരങ്ങൾക്ക് വരദാഭയമായി നില്ക്കും സ്വസ്ഥിമൂലം. ആ ഉൺമയറിയുമൊരമ്മ.

പറയൂ, കിഷോരി അമോങ്കർ ഒരു രാഗമല്ലേ?

★ ★ ★

അറിവിന്റെ ആഴംകൊണ്ട്, എളിമയുടെ വിഭൂതിയായിരിക്കുകയാണ് കിഷോരി ഇന്ന്. വൈയക്തികവേദനകൾ ഒരുപാടൊരുപാട് അനുഭവിച്ചിട്ടും അതൊക്കെ ദർഭയും ചമതയുമാക്കി അറുപത്തിയൊന്നാം വയസ്സിലും അവർ സപര്യ തുടരുകയാണ്. ഒരിക്കലും അവസാനിക്കാത്ത ഒരു മംഗളാചരണംപോലെ 'തുമ്രിയും' 'ഭജനും' 'ഭാവഗീതങ്ങളു'മൊക്കെ ആ ബ്രഹ്മതീർത്ഥത്തിലെ ചിഹ്നങ്ങൾ മാത്രം. melodious effervescence മാത്രം അവരുടെ കച്ചേരികളിൽ കാണുന്ന നിരൂപകർക്കും, ഗ്യാലറിയുടെ കയ്യടി വാങ്ങാൻ ശബ്ദസർക്കസ് നടത്തുന്ന സംഗീതജ്ഞർക്കും കാണാൻ കഴിയാതെ പോകുന്ന ചില ധന്യതകൾ ഈ സ്ത്രീയിലുണ്ട്. ഗായകൻ ഒരു ഓട്ടുവിളക്കു മാത്രമാണെന്നും, രാഗമാണ് ദീപമെന്നും തൊട്ടറിഞ്ഞ് വിനയപൂർവ്വം വിളിച്ചുപറയാൻ വേറെ എത്രപേരുണ്ട്? പ്രിയമല്ല ഹിതമാണ് കലാകാരൻ അനുഷ്ഠിക്കേണ്ട കർമ്മമെന്നു വിളിച്ചു പറയാനും, പറയുമ്പോലെ പ്രവർത്തിക്കാനും? അമോങ്കറുടെ വീക്ഷണങ്ങൾ അവരെ ഒരു 'റിബലാ'യി കാണാൻ പ്രേരിപ്പിക്കുന്നുവെങ്കിൽ അതിൽ അതിശയമില്ല. നേർവഴിവിട്ട് ഭൂരിപക്ഷം നടക്കുമ്പോൾ ആ പൊയ്‌വഴിയെ പോകാത്തവർ 'റിബലാകു'മല്ലോ. പെരുവഴിയുടെ പ്രമാണങ്ങളെ എതിർക്കുന്ന 'ഒറ്റത്ത'മാണ് വിജനമായ നേർവഴികൾക്ക് പ്രകാശമാവുന്നത്.

ഒരു കുമാർഗന്ധർവ്വ, ഒരു മല്ലികാർജ്ജുൻ മൻസൂർ, ഒരു കിഷോരി അമോങ്കർ. ഈ 'ഒറ്റത്ത'ങ്ങളല്ലേ ഹിന്ദുസ്ഥാനിയുടെ വഴിവിളക്കുകൾ?

ഒറ്റയ്ക്കു പൂത്തുനില്ക്കുന്നൊരു മന്ദാരമാണ് ഈ റിബൽ. അതിൽ പിന്നിക്കയറിയ രാഗമാലികയിൽ പൂക്കളല്ല, ഉഡുക്കളാണ്– ആത്മജ്വാലകൾ. പശ്ചാത്തലത്തിൽ അനന്തനീലിമ. ജ്വാലാഭമായ ചിരഞ്ജീവി സങ്കല്പംപോലെ ഈ നീലയും വെൺമയും.

പറയൂ. കിഷോരി അമോങ്കർ ഒരു രാഗമല്ലേ?

★ ★ ★

പാട്ടിന്റെ വിധിയിൽനിന്ന് പാട്ടുകാരിയുടെ വിശുദ്ധിയിലേക്കുള്ള പ്രയാണത്തിൽ നാഴികകൾ കടന്നുപോയതറിഞ്ഞില്ല. ഗംഗോത്രിയിലെ തീർത്ഥസ്നാനത്തിന്റെ ചാരിത്ര്യമേറിയ ആ സായന്തനത്തിൽ ഇനിയെന്തെന്ന ചോദ്യം ഒരിക്കൽപ്പോലും മനസ്സിലുണർന്നില്ല. കാരണം അമോങ്കർ പാടുകയായിരുന്നു. സ്വന്തം സംഗീതമകേിയ ആത്മജ്ഞാനത്തിന്റെ ഗീതം. മെല്ലെ മെല്ലെ അതൊഴുകി സംഗീതമെന്തെന്ന ചോദ്യത്തിലെത്തി. സംഗീതം എന്തല്ലെന്ന ചോദ്യോത്തരങ്ങളിലൂടെ അതു വീണ്ടുമൊഴുകി. ഒടുവിൽ ചിറകനക്കമില്ലാതെ ഒരു കൃഷ്ണപ്പരുന്ത് വട്ടമിടുന്ന വിശ്രാന്തിബിന്ദുവിൽ അതെത്തി. ഹൃദന്തങ്ങളിൽ അന്നേരമൊരു ശംഖനാദം. ഓങ്കാരം. അഭൗമികതയുടെ ശ്രീകോവിൽ തുറക്കുകയായി. ബോധം എട്ടികാരചരണങ്ങൾക്കപ്പുറത്തെ മാത്രകളിലെത്തുന്നു. വിശ്ലഥമായ ഉഡുക്കൊലി കണക്കെ ചരടയഞ്ഞു പോകുന്ന മനസ്സ്. പ്രസാദാത്മകമായ ഒരേകരൂപം അതിനു കൈവരുംപോലെ. ഭൗതികേതരമായ ഒരു ധ്യാനസ്വസ്ഥി. ലയം. ആദിമദ്ധ്യാന്തവിഹീനമായ വിലയം. അമോങ്കർ അപ്പോഴും പാടുകയായിരുന്നു.

അമോങ്കർ പാടുമ്പോൾ ഹൃദയംഗമമായ ഒരു സ്വകാര്യം പോലെ ആത്മസൗന്ദര്യം ഉള്ളിന്റെ താളുകൾക്കിടയിലമരുന്നു. ആത്മാവിന്റെ മർമ്മരം. ആ നാദം നമ്മുടെ മനങ്ങളിൽ പ്രകാശത്തിന്റെ നീരുറവ കീറുന്നു–നിഴലില്ലാത്ത ഒരു മിഴിവ്. ഗായത്രിയുടെ സ്വസ്ഥിയിലുണ്ടീ മിഴിവ്. മലമുകളിലെ ഏകാന്തസാന്ദ്രതയിലുണ്ടത്. അരിപ്രാവിന്റെ ചിറകടിയിലും ശിംശിപായുടെ തണലിലും, ത്രിസന്ധ്യയുടെ നിശ്വാസത്തിലും, ത്രിവേണിയുടെ ഓളക്കുനിപ്പിലുമുണ്ടത്. പിന്നെ, മുലനുകർന്ന് മയങ്ങുന്ന ശിശുവിന്റെ ശാന്തിയിലുമുണ്ട്. മുല പകർന്ന അമ്മയുടെ നിർവൃതിയിലും. നഗരഹൃദയത്തിലെ രാത്രികാവൽക്കാരൻ മുള്ളുമ്പോലെ ഉഷസ്സിനൊപ്പം അതു കിഴക്കുണരുന്നു. പ്രദോഷത്തിനൊപ്പം അതു ചക്രവാളച്ചരിവിൽ മറയുന്നു. ശിശിരത്തിൽ തൃണാഗ്രത്തെ ഹിമബിന്ദുവായി അതു വരും. വസന്തത്തിൽ ലതാസ്വപ്നത്തിന്റെ ആന്ദോളനമായി. ഇല പൊഴിയവേ ഗ്രീഷ്മത്തിന്റെ പ്രത്യാശാനാളമായി.

ഈ അനുഭൂതി ഒരാവശ്യമല്ല, ഒരാലിംഗനമാണ്. ദാഹിക്കുന്ന മനസ്സിന്റെ മധുപാത്രമല്ലത്. നീട്ടിയ ഒഴികൈയുടെ ഭിക്ഷാന്നമല്ല, നിറഞ്ഞ ഹൃദയത്തിന്റെ നിസ്തന്ദ്രതയാണ്. ഉണർന്ന ആത്മാവിന്റെ നിരാമയത്വവും. തുറന്ന കാതിലൂടെ ഉള്ളിലെത്തിയ ഗാനമഞ്ജരിയല്ലിത്. അടച്ച കാതിലൂടെ ഉള്ളകം നിറച്ച ചൈതന്യമാണ്. രോമാഞ്ചിതമാം മരവുരിക്കൈത്തെ കാതലും, നഖാഞ്ചിതമാം ഉള്ളംകാലിലുറപ്പിച്ച തൂവൽച്ചിറകുമല്ലിത്. സനാതനമായ വാസരമാണ്. എന്നും പറക്കുന്ന മാലാഖയുടെ ധവളപക്ഷം.

ഈ അനുഭൂതി ജീവിതമാണ്. അഥവാ ഈ ജീവിതം അതിന്റെ മുഖപടം നീക്കുന്ന മുഹൂർത്തം. നമ്മളാണു ജീവിതം. നമ്മൾതന്നെ മുഖപടവും. ഉമ്മറത്തെ മുഖക്കണ്ണാടിയിൽ ഉറ്റുനോക്കുന്ന നിത്യതയാണ് ഈ സൗന്ദര്യം. നമ്മൾതന്നെ നിത്യത. കണ്ണാടിയും.

അപ്പോൾ സ്നേഹസുധാമയിയായ ഈ അമ്മയോ?

പറഞ്ഞുവല്ലോ, കിഷോരി അമോങ്കർ ഒരു രാഗമാണ്.



## കിഷോരി അമോങ്കറുമായി കൂടിക്കാഴ്ച

# അന്തരപല്ലവി

താങ്കൾ പാടുന്നതെന്തുകൊണ്ട്?

കിഷോരി: എന്റെ വിധി അതായതുകൊണ്ട്.

അതെങ്ങനെ?

കി: എന്നെന്നും ഭാരതത്തിന്റെ കാമുകിയാണു ഞാൻ. ഭാരതീയമായതെന്തിനെയും ഞാൻ സ്നേഹിക്കുന്നു–ഉപരിപ്ളവമായതൊഴിച്ചെല്ലാം. ഭാരതത്തിൽ ജനിച്ചുപോയതിൽ ഞാൻ അഭിമാനിക്കുന്നു. ഭാരതീയർ പുനർജ്ജന്മവിശ്വാസികളാണ്. ഞാനും. ഭാരതം കണ്ട ഏറ്റവുംനല്ല ഗായകരിലൊരാളുടെ കാലടിപ്പാടുകളിലൂടെ വളർന്നുവന്നവളാണു ഞാൻ.

അമ്മ മോഗുബായിയെക്കുറിച്ചാണോ?

കി: അതെ. അങ്ങനെ ഗർഭപാത്രത്തിൽ വച്ചുതന്നെ ഞാൻ സംഗീതം പഠിച്ചുതുടങ്ങി. ഇതെന്റെ വിധിയല്ലെങ്കിൽപ്പിന്നെന്താണ്?

താങ്കളുടെ പ്രചോദനത്തിന്റെ സ്രോതസ്സെന്താണ്? അതു നൈസർഗ്ഗികമോ അതോ ഒരു ഒബ്സഷനോ!

കി: ഇത്തരം വാക്കുകൾ ഞാൻ ഉപയോഗിക്കില്ല. എന്റെ സംഗീതത്തിന്റെ പ്രചോദനം സ്നേഹമാണ്. കാരണം ഞാൻ സ്നേഹത്തിൽ വിശ്വസിക്കുന്നു. വിഷയത്തോട് സ്നേഹമില്ലെങ്കിൽ അതൊരിക്കലും അതിന്റെ വൈവിദ്ധ്യതയും ആത്യന്തികതലവും പുറത്തുകാണിക്കില്ല. വിഷയവുമായി സ്നേഹത്തിലാണെന്നറിയാൻ നമ്മൾ ഏറെ സമയമെടുക്കും. അങ്ങനെ ഒരു നാൾ പൊടുന്നനെ നാമറിയും ആ സ്നേഹം. ഒപ്പം, വിഷയവും നമ്മളും രണ്ടല്ലെന്നും.

എനിക്കൊരു പാട്ടുള്ളതുകൊണ്ടല്ല ഞാൻ പാടുന്നത്. പാട്ടിനെ ഞാൻ സ്നേഹിക്കുന്നതുകൊണ്ടു മാത്രമാണ്. പണത്തിനോ ജനത്തിനോ വേണ്ടിയല്ല ഞാൻ പാടുന്നത്.



*പൗരാണികഭാരതത്തിൽ ഓരോ വിഷയത്തെയും ആനന്ദത്തിനുവേണ്ടിയായിരുന്നില്ല ഉപയോഗിച്ചിരുന്നത്. എല്ലാറ്റിലും അന്തര്യാമിയായി ഒരു ചൈതന്യം ഉണ്ടെന്നും അതിനെ കണ്ടെത്തലാണ് ഓരോ വിഷയത്തിന്റെ ലക്ഷ്യമെന്നും അന്നുള്ളവർ കരുതി. ആ ലക്ഷ്യവസ്തുവാണ് ഈശ്വരൻ. അതെല്ലാമാണ്, ആത്മാവാണ്, ശാശ്വശാന്തിയാണ്. ഈ ശാന്തിയെ സുഖമെന്നു നാം തെറ്റിദ്ധരിക്കുന്നു. സത്യത്തിൽ സുഖദുഃഖങ്ങൾക്കപ്പുറത്തെ സന്തുലിതമായ സ്വസ്ഥിയാണത്. സംഗീതത്തിലൂടെ അതു നേടാനാവും. അതാണെന്റെ ശ്രമം. ഒരു പൂവിതളിനെപ്പോലും അതു നിശബ്ദമാക്കുന്നു. പ്രകൃതിയുടെ ഭാഗമായ സർവ്വചരാചരങ്ങളെയും അതു ബാധിക്കുന്നു. അതിനെ അറിയാനാണ് ഞാൻ ശ്രമിക്കുന്നത്. അതെന്റെ ജീവിതത്വരയാണ്. ഈ ജന്മത്തിന്റെ ലക്ഷ്യം: കിഷോരി അമോങ്കർ പറയുന്നു.*

പാട്ടിനോടുള്ള സ്നേഹത്തിനുവേണ്ടിമാത്രം.

ഒരു രാഗം പാടുമ്പോൾ എന്താണു ഉള്ളിൽ സംഭവിക്കുന്നത്?

കി: ധ്യാനനിരതനായ ഒരാൾക്കു സംഭവിക്കുന്നതെന്താണ് അതുതന്നെ. ഒരു ദശകത്തിലേറെയായി ഞാൻ ഈ ധ്യാനത്തിലാണ്. പ്രശാന്തവും പ്രഹ്ളാദപൂർണ്ണവുമായ ഈ സ്വസ്ഥിക്ക് ഞാൻ ജഗദീശ്വരനോടു കടപ്പെട്ടിരിക്കുന്നു. ഇനിയുമിനിയും ഈ ധ്യാനം തുടരാൻ എനിക്കു കരുത്തുതരുമാറാകട്ടെ.

അലയാഴിയുടെ സ്വരം ചിരഞ്ജീവമായ ചോദ്യം ചെയ്യലാണ്. നിശ്ചലസമുദ്രത്തിന്റെ സ്വരം ഓങ്കാരഹുങ്കാരമാണ്. ചരാചരപ്രപഞ്ചത്തിന്റേതാകട്ടെ കല ഉറവയെടുക്കുന്ന സ്വസ്ഥിമൂലവും. ചുറ്റിലുംനിന്ന് സദാ ഗ്രഹിക്കുന്ന നിസ്സീമ സൗന്ദര്യത്തിന്റെ പ്രതിഫലനമാണ് കല. ഒരിക്കലും നാമതു സൃഷ്ടിക്കുന്നില്ല. സൃഷ്ടിയിലുള്ളത് ഒപ്പിയെടുത്തു പകരുന്നതേയുള്ളൂ. ഈ പകർച്ച ഒരിക്കലും പൂർണ്ണമല്ല. ആവുകയുമില്ല.

എന്നുവച്ചാൽ സംഗീതം ശാശ്വതമായ ഒരപൂർണ്ണതയാണെന്നോ?

കി: ഉവ്വ്. ഒരിക്കലും പൂർണ്ണമാകാത്ത ഒരു സപര്യ. ഈ അപൂർണ്ണതയും പൂർണ്ണതയിലേക്കു കുതിക്കാനുള്ള ത്വരയും മാത്രമാണ് ശാശ്വതം. ഒരു വിധത്തിൽ സദാ തുറന്ന പരിസ്ഥിതി. അതിനുമേൽ മൂടികളില്ല.

അപ്പോൾ ശൈലി ഒരു മൂടിയാവില്ലേ?

കി: തീർച്ചയായും. ശൈലി നമ്മുടെ തപസ്യയ്ക്കു തടസ്സമാണ്. ശൈലീനിബദ്ധത ഒഴിവാക്കാൻ കഴിഞ്ഞാലേ നിങ്ങൾ കലാകാരനാവൂ. സംഗീതജ്ഞനാവൂ.

അങ്ങനെയെങ്കിൽ നമ്മുടെ 'ഘരാന'കളും സംഗീതത്താവഴി

കളുമൊക്കെ ഇതേ രീതിയിൽ വിഘ്നങ്ങളല്ലേ?

കി: എന്തിനുവേണ്ടി ജീവിക്കണം, ജീവിതത്തിന്റെ ഉദ്ദേശമെന്ത് തുടങ്ങിയ കാര്യങ്ങൾ ഉദ്ബോധിപ്പിക്കുന്ന ഒരു പ്രവാചകനെപ്പോലെയാണ് 'ഖരാന.' സാധാരണതലത്തിൽ നിന്നു നമ്മെ സർവ്വപ്രാപഞ്ചികതയിലേക്കു ഉയർത്തുന്നു 'ഖരാന.'

ജീവിതത്തെ ഒരു പ്രാപഞ്ചിക വീക്ഷണത്തിലൂടെ കാണാനും അതു നമ്മെ പഠിപ്പിക്കുന്നു. എന്നുവച്ച ഖരാനകളിൽ ഒതുങ്ങണമെന്നല്ല. ഒരു ഗുരുവിലോ ഒരായിരം ഖരാനകളിലോ ഒതുങ്ങുന്നതല്ല സംഗീതപ്രപഞ്ചം. അങ്ങനെ ഒതുങ്ങിയാൽ സാക്ഷാത്ക്കാരം നിങ്ങൾക്കെന്നും അന്യമായിരിക്കും. ദൂരെ ദൂരെ ഏതോ കുന്നിൻമുകളിലൊരമ്പലം. ദുഷ്ക്കരമായ കുന്നിൻചരിവുകളിലൂടെ അവിടേക്കെത്താൻ പടിക്കെട്ടുകൾ ഒരുപാട്. ഈ പടികൾ കൈപിടിച്ചുകയററി ഗുരു നിങ്ങളെ കുന്നിൻ നിറുകയിലെത്തിക്കും. അതാ ദൂരെ ആ ക്ഷേത്രം.

ഇനി കുന്നിൻനിറുകയിലൂടെ നടന്നെത്തേണ്ട കർമ്മം നിങ്ങളുടേതാണ്. ഗുരുവിനതിൽ പങ്കില്ല. ഇതാണ് എന്റെ ഗുരുസങ്കല്പം.

താങ്കൾ ഇങ്ങനെയുള്ള ഒരു ഗുരുവാണോ?

കി: ഇതിനു മറുപടി പറയേണ്ടത് എന്റെ ശിഷ്യഗണങ്ങളാണ്. എങ്കിലും ഈ അദ്ധ്യയനത്തിൽ ഞാൻ സന്തുഷ്ടയാണ്. പല തരക്കാരാണ് എന്റെ ശിഷ്യർ–സൗന്ദര്യത്തിലും വൈകല്യങ്ങളിലുമൊക്കെ. അവരിലൂടെ എന്റെ സംഗീതത്തിന്റെ വൈപുല്യം ഞാനറിയുന്നു. അവരോടെനിക്കു നന്ദിയുണ്ട്. കാരണം സംഗീതലോകത്തെ കൂടുതൽ കൂടുതൽ കാണാൻ അവർമൂലം എനിക്കാവുന്നു.

ജയ്പൂർ 'ഖരാന'യുമായുള്ള ബന്ധമെങ്ങനെ?

കി: ഞാൻ ജയ്പൂർ ഖരാനയുടെ സന്തതിയാണ്. അവിടുത്തെ മഹത്തായ ഗുരുപരമ്പരയിലെ അവസാന കണ്ണികളിലൊരാളാണ് എന്റെ അമ്മ. സംഗീതത്തിന്റെ പടവുകളിൽ ചിട്ടയോടെ കാൽവയ്ക്കാൻ ഖരാന എന്നെ സഹായിച്ചു. പക്ഷേ സംഗീതം വിശാലമാണ്. അതൊരു വ്യക്തിയിലോ പാഠശാലയിലോ കെട്ടിയിടാനുള്ള ചരക്കല്ല. ഇന്ന് 'ഖരാന' എന്നു പറയുന്നത് ജാതിയുടെയും ഗ്രൂപ്പുകളുടെയും കച്ചവട കേന്ദ്രമാണ്. പക്ഷേ സംഗീതം ഒരു ജാതിയുടേയും ഗ്രൂപ്പിന്റെയുമല്ല. സമസ്ത വസ്തുക്കളും സംഗീതത്തിന്റേതാണ്.

'ഖരാന'യിലൂടെ സംഗീതത്തെ അറിയാൻ കഴിയും. പക്ഷേ സംഗീതത്തിന്റെ വിശ്വവിശാലത കാണാൻമാത്രം അതിനെ നിങ്ങൾ വികസിപ്പിച്ചെടുക്കണം. കാരണം സംഗീതം ഒരു സാമ്രാജ്യമാണ്–സ്നേഹത്തിന്റെയും പൂക്കളുടെയും പൂഞ്ചോലകളുടെയും നിത്യസത്യമായ സാമ്രാജ്യം. മരണത്തിനുമുമ്പ് അതു തിരിച്ചറിയാൻ ശ്രമിക്കൂ.

സാമ്പ്രദായികത വേണ്ടെന്നു വയ്ക്കാമോ?

കി: പാടില്ല. അക്ഷരമാല പഠിക്കാൻ ഇടം വേണ്ടേ? ഒരു സമ്പ്രദായം പാടെ പഠിച്ചശേഷവും അതിൽത്തന്നെ കാലിട്ടടിക്കുന്നതാണു പാടില്ലാത്തത്. അതിരുകൾ ഭേദിക്കാനുള്ള മനസ്സുവേണം.

അത്തരം അതിരുഭേദനം ശുദ്ധ സംഗീതമാവുമെന്ന് എന്താണുറപ്പ്?

കി: വെറുതെ അതിരുഭേദിക്കാനാവില്ലല്ലോ.

അതിരോളമുള്ളതൊക്കെ സ്വായത്തമാക്കിയ ഒരാളല്ലേ അതിരും കടക്കാൻ ശ്രമിക്കൂ? തീർച്ചയായും അയാളതിനു യോഗ്യനാവും. അതിനപ്പുറം എന്തു നടക്കുന്നു എന്നതിനെപ്പററി അതിരുകൾക്കുള്ളിൽ നിൽക്കുന്നവർക്ക് മൂല്യനിർണ്ണയം നടത്താൻ യോഗ്യതയില്ല. ബ്രഹ്മചാരിക്ക് ഗാർഹസ്ഥ്യത്തെപ്പററി വിധിയെഴുത്തു നടത്താൻ യോഗ്യതയില്ലാത്തതുപോലെ.

സംഗീതം സ്വകാര്യമായ ഒന്നാണെന്നാണോ?

കി: സംശയമെന്താ? സ്വകാര്യം തന്നെ. നിങ്ങൾ നിങ്ങളോടു സ്വസ്ഥിയരുളുകയാണ്, പാടുമ്പോൾ.

അപ്പോൾ ശ്രോതാവിന്റെ സ്ഥാനം?

കി: 'ശ്രോതാവിനു സ്ഥാനമൊന്നുമില്ല. സഹൃദയൻ എന്നാണുദ്ദേശിക്കുന്നതെങ്കിൽ സ്ഥാനമുണ്ട്. വെറുതെ കേൾക്കാനുള്ളതല്ല സംഗീതം. പാടുന്നയാളിന്റെ സമാനഹൃദയം പാട്ടു നടക്കുമ്പോൾ ആർക്കുണ്ടാവുന്നോ അവർക്ക് ഈ സ്വകാര്യാവിഷ്കാരത്തിൽ പങ്കാളിയാവാം. നമ്മൾ സ്വകാര്യതകൾ അടുപ്പമുള്ളവരോടു പങ്കുവയ്ക്കാറില്ലേ? അതുപോലെയാണു സംഗീതവും.

അനുവാചകനിലൂടെയാണ് കല പൂർണ്ണമാകുന്നതെന്ന ഭരതകല്പനയൊക്കെ?

കി: കല പൂർണ്ണമാകുന്നു എന്നു പറയുന്നത് ആപേക്ഷികമായ അർത്ഥത്തിലാണ്. അതായത്, ഒരു കലാകാരൻ താൽക്കാലികമായി ആവിഷ്കരിക്കുന്ന ഒരു കലാശകലം അതിന്റെ പൂർണ്ണത നേടുന്ന കാര്യമാണിവിടെ പറയുന്നത്. ആ അർത്ഥത്തിൽ ഭരതമുനി പറഞ്ഞതു ശരിതന്നെ. അനുവാചകൻ എന്നദ്ദേഹം പറഞ്ഞത്, നമ്മൾ മുമ്പുപറഞ്ഞ ആ സഹൃദയനെ ഉദ്ദേശിച്ചാണ്. അല്ലാതെ വെറും സദസ്യനെ ഉദ്ദേശിച്ചല്ല.

അത്തരം സഹൃദയരുടെ സാന്നിധ്യം കച്ചേരികൾക്കിടയിൽ അറിയാനാവുന്നുണ്ടോ?

കി: അറിയാനാവും. അത്തരക്കാരുടെ എണ്ണം വളരെ കുറവായിരിക്കും. ചിലപ്പോൾ ഒരു വലിയ ഹാളിൽ ഒരാളോ രണ്ടുപേരോ മാത്രമേ ആ നിലയിലെത്തുകയുള്ളൂ. പക്ഷേ അതുമതി, കച്ചേരിയുടെ ധന്യതയ്ക്ക്.

എങ്ങനെയാണീ സാന്നിധ്യം അനുഭവപ്പെടുക?

കി: അതൊരു തരംഗമാണ്. നമ്മളൊരു നാദവീചിയുണ്ടാക്കുക. അതിന്റെ താളം സഹൃദയന്റെ ആസ്വാദ്യതയുടെ താളവുമായി ഒരേ ഫ്രീക്വൻസിയിലാവുമ്പോൾ നമ്മുടെ നാദത്തിന് പ്രതിധ്വനിയുണ്ടാവും. മുഴങ്ങുന്ന ധ്വനിയല്ലത്. മൗനമായി മടങ്ങി വരുന്ന ഒരു തരംഗമാണത്. നമ്മുടെ തരംഗത്തിന്റെ പൂരകമായ മറുപടി ലഭിക്കുമ്പോൾ, ആദ്യമനുഭവപ്പെടുക വീണ്ടും പാടാനുള്ള ഒരാവേശമാണ്. കച്ചേരിക്കിടയിൽ ഈ കരുത്ത് വീണ്ടും വീണ്ടുമുണ്ടാവുമ്പോൾ മനസ്സിലാക്കാം, കേൾവിക്കാരിലാരോ ചിലർ നമ്മുടെ സ്വകാര്യാനുഭൂതി പങ്കിടുന്നു എന്ന്.

ഒരു രാഗം ആലപിക്കുമ്പോൾ എങ്ങനെയാണ് അതിലേക്കു സ്വയം മുഴുകുന്നത്?

കി: ആലപിക്കുമ്പോൾ ഞാൻ രാഗമാകണമെന്നാണ് എന്റെ ആശ. ലോകത്തെ കഴിയുന്നത്ര ശാന്തിപൂർണ്ണമാക്കാനാണു നാം ശ്രമിക്കേണ്ടത്. വേദനകൾ മറക്കാനും നോവുകൾ ഉണക്കാനും.

നൃത്യം, സാഹിത്യം, പക്കമേളം തുടങ്ങിയ ലളിതകലകളിലൂടെ ആവിർഭവിക്കുന്ന ഹൃദയാനുഭവമാണു രാഗം. രാഗത്തെ അതിന്റെ ശരിയായ അനുഭവതലത്തിലെത്തിക്കാൻ ബുദ്ധി ഉപയോഗിക്കേണ്ടിവരും. എന്നാൽ ബുദ്ധിപരമായി ഒരു രാഗമാലപിക്കുമ്പോൾ ബൗദ്ധികമായി വളച്ചൊടിക്കപ്പെട്ട രാഗരൂപമാണു ലഭിക്കുക. ഇവിടെയാണു ഭാരതീയ സംഗീതത്തിന്റെ വ്യത്യസ്തത.

എങ്ങനെയെന്നോ? ഭാരതീയ ഗായകൻ സ്വയം രാഗമാവുകയാണ്. സ്വയം ഇല്ലാതായിക്കൊണ്ട് ആലപിക്കുമ്പോൾ രാഗം സ്വയം ആവിർഭവിക്കുകയായി.

രാഗാവതരണം മനോഹരമായി എന്നു കച്ചേരി കേട്ടവർ പറയാനിടകൊടുക്കരുത്. മറിച്ച് രാഗം മനോഹരമായി എന്നവർ പറയണം. അതാണു രാഗപൂർണ്ണിമ. അവിടെയാണു നാം ലോകത്തിനു ശാന്തി പകരുക.

പാടുമ്പോൾ പരിവർത്തനം ചെയ്യപ്പെടുന്നൊരു വ്യക്തിയാവണം ഗായകൻ. ശരിയായ വിധത്തിൽ പഠിച്ചാൽ നമുക്കു വേണ്ടത് നമ്മളെയല്ല വിഷയത്തെയാണെന്നു ബോധ്യപ്പെടും. അതോടെ നമ്മെ (സ്വയം) ബലികഴിക്കാൻ നാം തയ്യാറാവുന്നു. ഒരു രാഗം പഠിച്ചുകൊണ്ടേയിരുന്നാൽ രാഗത്തിൽ ഒരു തനതു ജീവനും ജീവിതവുമുണ്ടെന്ന് അവയ്ക്ക് പാടുന്ന ആളുമായി യാതൊരു ബന്ധവുമില്ലെന്നു മനസ്സിലാവും. രാഗത്തിന് അതിന്റേതായ ജീവിതരീതിയുണ്ട്. അതിസങ്കീർണ്ണമായ ഒരു ശൈലി.

അപ്പോൾ ഗീതവും ഗായകനും തമ്മിലുള്ളത് ദീപവും വിളക്കും തമ്മിലുള്ള ബന്ധമാണോ?

കി: വളരെ ശരി. ശ്രോതാവിനു വേണ്ടത് വെളിച്ചമാണ്. രാഗദീപം നല്കുന്ന ചൈതന്യം. അത് ഏതു വിളക്കിൽനിന്നു വരുന്നു എന്നത് വിഷയമല്ല. പൂർണ്ണമായും ചൈതന്യവത്തായും വേണം രാഗം അവതരിപ്പിക്കേണ്ടത്. അല്ലാതെ ഗായകന്റെ ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ചല്ല. ഭാരതീയ രാഗങ്ങളുടെ അവതരണം അങ്ങനെയാണ്. ഒരു ദീപനാളംപോലെ. ചുരുക്കത്തിൽ രസത്തിന്റെ അവതാരരൂപമാണ് രാഗം.

രസമോ?

കി: രസം ദിവ്യമായ ഒരു അസ്തിത്വമാണ്. അത് സ്വരരചനയായ നാദമല്ല. രാഗത്തിന്റെ തന്നെ ഉൺമയീഭാവമാണത്.

പ്രതിഭാവനയാണോ ഉദ്ദേശിക്കുന്നത്?

കി: അതെ. പ്രതിഭാവന തന്നെ. തൊണ്ട കൊണ്ടു മിമിക്രി കാട്ടി രാഗം അവസാനിപ്പിക്കുന്നത് കുറെ കയ്യടിവാങ്ങാൻ ഉപകരിക്കും. പക്ഷേ മിമിക്രിയോടൊപ്പം രസവും അസ്തമിച്ചിരിക്കും. അങ്ങനെ ഉണ്ടാവാതിരിക്കണമെങ്കിൽ നിങ്ങൾ പാടണം. പാട്ടുകൊണ്ട് അഭ്യാസം കാണിക്കുകയല്ല വേണ്ടത്. ആത്മാനന്ദം എന്നൊരു അവസ്ഥയുണ്ടെന്നു അനുവാചകനെ ബോധ്യപ്പെടുത്താനുള്ളതാണ് സംഗീതം.

താങ്കളുടെ സംഗീത ജീവിതത്തിലെ അടിസ്ഥാന ഉദ്യമം എന്താണ്?

കി: സംഗീതത്തെ അതിന്റെ യഥാർത്ഥ സ്വരൂപത്തിൽ ലോകസമക്ഷം കാഴ്ച വയ്ക്കാൻ തക്കവണ്ണം പാടുകയാണ് എന്റെ ഉദ്യമം. അതായത് ജീവിതദുഃഖങ്ങൾ മറന്ന് പരമാനന്ദത്തിൽ ലയിക്കാൻ ലോകരെ പഠിപ്പിക്കുക. സംഗീതം ഔഷധമാണ്. അതിന്റെ മർമ്മം അറിയാനുള്ള ശ്രമത്തിലാണു ഞാൻ.

ഗുരുവിന് ഇക്കാര്യത്തിൽ സഹായിക്കാനാവില്ലേ?

കി: ഇക്കാലത്ത് ഗുരുവാരെന്നു കുട്ടികൾക്കറിയില്ല. അവർ വന്നു നമസ്കരിക്കും. നമസ്കാരത്തിന്റെ രീതി അറിയില്ല. ഗുരുവിനെ വെറുതെ നമസ്കരിക്കുകയല്ല വേണ്ടത്. അദ്ദേഹത്തിനു പൂർണ്ണമായി കീഴടങ്ങിക്കൊടുക്കുകയാണ് വേണ്ടത്. മുമ്പൊക്കെ ഗുരുകുലത്തിൽ പന്ത്രണ്ടുവർഷം ഋഷി പഠിപ്പിക്കും. ഇപ്പോഴോ, കോളേജിൽ പോയാൽ അമ്പതിനായിരം രൂപ മതി ഒരു പ്രൊഫഷണൽ ഡിഗ്രിക്ക്. ഡിഗ്രി എടുക്കുന്ന ആൾ അതിനർഹനാണോ അല്ലയോ എന്നൊന്നും ആരും നോക്കാറില്ല. ഇങ്ങനെ പഠിപ്പിൽ ഭാരതീയതയും അതിന്റെ വിശുദ്ധിയുമൊക്കെ പൊയ്പ്പോയി. ഭാഗ്യവശാൽ എനിക്കു താരതമ്യേന തരക്കേടില്ലാത്ത ഗുരുപരമ്പരയാണു ലഭിച്ചത്.

ടേപ്പും റെക്കോർഡറുമൊക്കെവച്ചുള്ള പഠിത്തത്തെക്കുറിച്ച് എന്തു പറയുന്നു?

കി: സംഗീതം പഠിക്കാൻ ടേപ്പോ? അതെങ്ങനെ പററും. ടേപ്പ് ഒരു ജഡവസ്തുവാണ്. ജഡവസ്തുവിൽ നിന്ന് നിങ്ങൾക്കു ലഭിക്കുന്നതു ജഡസംഗീതമാണ്. ജീവനുള്ള ഗുരുമുഖത്തുനിന്ന് പഠിക്കുന്നതാണു സംഗീതം. കാരണം ഇതൊരു ശ്രവണവിദ്യയാണ്.

പലപ്പോഴും കച്ചേരികളിൽ 'ഖയാൽ' രൂപത്തോടാണല്ലോ താങ്കൾ പ്രതിപത്തി കാട്ടുന്നത്?

കി: 'ഖയാൽ' എന്ന വാക്ക് ഭാരതീയ സംഗീതത്തിനു ചേർന്നതല്ല. കാരണം പാടുമ്പോൾ, ചിന്തിച്ചു പാടുന്നതാണു 'ഖയാൽ.' ഭാരതീയ സംഗീതം അനുവാചകനെ ചിന്തയ്ക്കപ്പുറത്തെ രാഗപൂർണ്ണിമ അനുഭവിപ്പിക്കുകയാണ്. അതു ഖയാലല്ല രാഗമാണ്. 'ഖയാൽ' ചിന്തയുടെ തലത്തിൽ കിടക്കുന്നതാണ്. പക്ഷേ സംഗീതം വാക്കിനും ചിന്തയ്ക്കുമൊക്കെ അപ്പുറത്തേക്കു നീളുന്നു. തന്ത്രികളുടെ ലോകം. ആത്മാവിന്റെയും.

ആത്മാവിന്റെ പ്രത്യക്ഷവല്ക്കരണമാണ് ഭാരതീയ സംഗീതം. അതിനെ തടഞ്ഞാൽ അതിന്റെ ഒഴുക്കു നിലയ്ക്കുന്നു. വാസ്തവത്തിൽ ഈ ഒഴുക്കാണ് സംഗീതത്തിന്റെ സ്പർശിക്കാവുന്ന അനുഭവം. ഒഴുക്കിലും കരത്തിലുമാണ് 'കാ്ളാസിസം' കുടികൊള്ളുന്നത്. സംഗീതത്തിലേക്ക് എത്തിപ്പെടാൻ സഹായിക്കുന്ന രണ്ടേരണ്ട് ഉപകരണങ്ങൾ ഇവ തന്നെ. അതിനപ്പുറത്ത് നമ്മളൊക്കെ നിസ്സഹായരാണ്. കാരണം ഗാനം താനേ വരികയാണു ചെയ്യുന്നത്. രാഗം ഒരു ആത്മഗതമാണ്. അതിൽ അല്പം നടനമുണ്ട്. കച്ചേരിയിൽ രാഗത്തിന്റെ ഈ നടനമാണു കാഴ്ച വയ്ക്കപ്പെടുന്നത്. അതുകൊണ്ട് പാടുന്നവർക്ക് നാട്യത്തിന്റെ തത്വം കൂടി അറിഞ്ഞേതീരൂ. രാഗം സ്വയമേ ഒരു കഥാനകമാണ്.



കിഷോരി അമോങ്കറുടെ ഒരു ചെറുപ്പകാല ചിത്രം

സ്വന്തം സംഗീതത്തെ ലോകരഞ്ജനയായോ ഭാവരഞ്ജനയായോ–എങ്ങനെയാണ് കാണുന്നത്?

കി: തീർച്ചയായും ഭാവരഞ്ജനയായിത്തന്നെ. ലോകരഞ്ജനയും ഒപ്പമുണ്ട്. എല്ലാ കലയുടെയും മുഖ്യ സവിശേഷതയാണത്. അതു മനസ്സുമായിട്ടാണ് വ്യവഹരിക്കുന്നത്. എങ്കിലും ഹിതവും പ്രിയവും തമ്മിൽ വളരെ വ്യക്തമായ ഒരു വ്യത്യാസമുണ്ട്. വെള്ളം കുടിക്കുന്നതു പ്രിയമാണ്. എന്നുവച്ച് കുപ്പിക്കണക്കിനു വെള്ളം കുടിച്ചാൽ കരളിനു 'സിറോസിസ്' വരും. ഇവിടെ പ്രിയമല്ല നോക്കേണ്ടത്; ഹിതമാണ്. സംഗീതത്തിലും ഹിതകാരണം നല്കാൻ വേണം ശ്രമിക്കാൻ. തൊണ്ടകൊണ്ടുള്ള ജിംനാസ്ററിക്സും സർക്കസുമൊക്കെ പ്രിയങ്കരമായിരിക്കാം. പക്ഷേ അതൊന്നും സംഗീതമല്ല. ഹിതകരവുമല്ല.

അപ്പോൾ കച്ചേരികളിൽ കാണുന്ന നവീനവല്ക്കരണത്തെക്കുറിച്ചെന്തു പറയുന്നു?

കി: നവീനവത്കരണങ്ങൾ കച്ചേരിക്കു വളരെ മുമ്പുതന്നെ തീരുമാനിക്കപ്പെടുന്നതാണ്. അതായത് പ്രാക്ടീസ് ചെയ്യുമ്പോൾ. കച്ചേരി സമയത്ത് രാഗരസത്തിൽ മാത്രമാണു ശ്രദ്ധ. അങ്ങനെയിരിക്കെ രാഗം തന്നത്താൻ അതിന്റെ വ്യോമായനം തുടങ്ങുന്നു. കണ്ഠത്തിലൂടെ രാഗം പ്രവർത്തിച്ചേ പററൂ.

പിന്നെയെല്ലാം അദ്ദേഹത്തിൻെറ കൈയിൽ.

നവീനവത്കരണം കച്ചേരിക്കു മുമ്പാണെന്നു പറഞ്ഞു. താങ്കൾ അതു ചെയ്യാറുണ്ടോ?

കി: ഞാനിപ്പോഴും ഒരു വിദ്യാർത്ഥിനിയാണ്–എൻെറ അമ്മയുടെ ചിറകിൻകീഴിൽ. അമ്മ ഇപ്പോഴും എന്നെ പഠിപ്പിക്കുന്നു. നിരീക്ഷിക്കുന്നു. ഒരു യഥാർത്ഥ വിദ്യാർത്ഥി എല്ലായ്പ്പോഴും വിദ്യാർത്ഥി തന്നെ. പ്രപഞ്ചചൈതന്യവുമായി മത്സരിക്കാനൊന്നും നമുക്കാവില്ല. അതിൽ വിനയത്തോടെ വിലയം കൊള്ളാനേ കഴിയൂ. ആ വഴിക്കുള്ള എളിയ ശ്രമങ്ങളാണ് എൻേറത്.

കർണ്ണാടക സംഗീതത്തെപ്പററി എന്തു പറയുന്നു?

കി: എനിക്ക് എല്ലാ ശുദ്ധസംഗീതവും ഇഷ്ടം തന്നെ. എം.എസ്സിനെയും ബാലയെയുമൊക്കെ ഇഷ്ടം. സന്താനത്തെ വളരെ.

കർണ്ണാടകസംഗീതത്തിൽ താളത്തിന് ഒരു ഗണിതാധിഷ്ഠിത ചിട്ടവട്ടമുണ്ട്. എന്നാൽ ഹിന്ദുസ്ഥാനിയിൽ അത്തരമൊരു സംഗീതത്തിനൊരു ഒഴുക്കുണ്ട്. ഈ ഒഴുക്കൻ താളം എങ്ങനെയുണ്ടാവുന്നു?

കി: കർണ്ണാടക സംഗീതവും ഹിന്ദുസ്ഥാനിയും തമ്മിലുള്ള അടിസ്ഥാന വ്യത്യാസം സ്വരജ്ഞതികളുടേതാണ്. കർണ്ണാടക സംഗീതത്തിൽ താളത്തേക്കാളേറെ വാക്കുകളുണ്ട്. ഞങ്ങൾക്കാകട്ടെ സ്വരജ്ഞതികളുടെ നീളം കൂടും. അവരുടെ 'രസയുക്ത' കൂടുതലും ബൗദ്ധികമാണ്.

സ്വരജ്ഞതികൾക്കൊരു ആന്തരിക താളമുണ്ട്. ബാഹ്യമായ താളവട്ടങ്ങൾകൊണ്ട് ഈ ആന്തരികതാളം പുറത്തുവരില്ല. രാഗം വളരുമ്പോൾ അതു താനെ സംഭവിക്കേണ്ടതാണ്.





പാടുമ്പോഴൊക്കെ തബലയും കൊണ്ടു നടക്കേണ്ട കാര്യമൊന്നുമില്ല. ഒരു രാഗം കാണണമെങ്കിൽ പക്കമേളത്തിൻെറ അകമ്പടിയൊന്നും വേണ്ട. ബാഹ്യമായ താളം നല്കാനേ പക്കമേളത്തിനു കഴിയൂ. സംഗീതം അതിനൊക്കെ അപ്പുറത്താണ്. ആത്മാവിൻെറ താളമാണ് അതിന്. മാത്രയും അക്കവുമൊക്കെ വച്ചു സംഗീതത്തെ തടഞ്ഞാൽ അതിൻെറ ഒഴുക്കു നഷ്ടപ്പെടും. ശുദ്ധകലയുടെ അടിസ്ഥാനം തന്നെ സംശുദ്ധമായ ഒഴുക്കാണ്.

ഡോക്ടർ ബാലമുരളീകൃഷ്ണയുമൊത്ത് താങ്കളൊരിക്കൽ 'ജുഗൽബന്ധി' നടത്തുകയുണ്ടായല്ലോ. പിന്നീട് കർണ്ണാടക സംഗീതവുമായി ബന്ധപ്പെട്ട് കണ്ടിട്ടില്ലല്ലോ?

കി: ബാലയും (ബാലമുരളീകൃഷ്ണ) ഞാനും നിരവധി വർഷങ്ങളായി ഉററമിത്രങ്ങളാണ്. വ്യക്തി എന്ന നിലയിലും ഗായകനെന്ന നിലയിലും എനിക്കു ബാലയെ വലിയ ഇഷ്ടമാണ്. ബാലയ്ക്ക് എന്നെയും. ഒരിക്കൽ ഞങ്ങളൊന്നിച്ച് ഒരു രാഗം അവതരിപ്പിച്ചു. ശൈലി അവിടെ പ്രശ്നമായില്ല. ബാല നിറുത്തിന്നിടത്തുനിന്നു ഞാനും, ഞാൻ നിറുത്തുന്നിടത്തുനിന്നു ബാലയും രാഗത്തെ വികസിപ്പിച്ചു. ഒടുവിൽ ഒരു രാഗം പൂർണ്ണമായി പ്രകാശിതമായി. ആര് ആത് അവതരിപ്പിച്ചുവെന്നത് വിഷയമല്ല. കാരണം രാഗം ഒരനന്ത വസ്തുവാണ്. ഗായകൻ അങ്ങനെയല്ല.

മറെറാന്ന് 'ജുഗൽബന്ധി' എന്ന വാക്ക് ഞാൻ ഉപയോഗിക്കില്ല. അതു ഭാരതീയമല്ല. 'സഹഗാനം' എന്നു വേണമെങ്കിൽ പറഞ്ഞുകൊള്ളൂ.

പിന്നീടു എന്തുകൊണ്ടങ്ങനെ സഹഗാനം പാടിയില്ല എന്നു പറഞ്ഞില്ലല്ലോ?

കി: ആരുടെ കൂടെ പാടാനും ഞാൻ തയ്യാറായിരുന്നു. ഒരു വ്യവസ്ഥ മാത്രം. അഭ്യാസം കാണിക്കരുത്. കയ്യടി വാങ്ങാൻ വേണ്ടി 'നൊട്ടേഷൻ'കസർത്തുക്കൾ വലിയ ഗായകർപോലും നടത്തുന്നു. എനിക്കിത് തീരെ സഹിക്കാൻ പററില്ല. ബാലയോട് ഒരു കച്ചേരിക്കിടയിൽ വച്ചുതന്നെ ഇക്കാര്യം പറഞ്ഞു ഞാൻ പിണങ്ങിയിട്ടുണ്ട്. പാടുന്നയാൾ പാട്ടിനെക്കാൾ വലുതാണെന്ന് സ്വയം ധരിക്കുകയും മററുള്ളവരെ ധരിപ്പിക്കാൻ ശ്രമിക്കുകയും ചെയ്യുന്ന മനഃസാക്ഷി വഞ്ചനയാണ്. ഇത്, സംഗീതവഞ്ചനയും.

അപ്പോൾ എന്താണു സംഗീതം? ശബ്ദമാണോ?

കി: അതെ.

എല്ലാ ശബ്ദവും സംഗീതമാണോ?

കി: ആവാം. ആവാതിരിക്കാം. ശബ്ദം–സമയം–ദാക്ഷ്യം ഇവയാണ് സംഗീതത്തിൻെറ ഭൗതികവസ്തുക്കൾ. പക്ഷേ ഇവ പ്രാഥമിക വസ്തുമാദ്ധ്യമം മാത്രം. അഥവാ സംഗീതത്തിൻെറ വസ്തുനിഷ്ഠമായ നിർണ്ണയോപാധികൾ. എന്നുവച്ച് ഇവ കൊണ്ടുമാത്രം സംഗീതത്തെ അളക്കാനുമാവില്ല.

എങ്കിൽപ്പിന്നെ സ്വരം–ധ്വനി–ഗീതം ഈ സമുച്ചയമാണോ സംഗീതം?

കി: അതെ.

അതുമാത്രമോ?

കി: അല്ല. അതിലും കൂടുതലായി എന്തോ ഉണ്ട്. സ്വരജ്ഞതികളെല്ലാം സംഗീതമാവാം ആവാതിരിക്കാം. ഇവയെ സംഗീതത്തിൻെറ കലോപാധികളെന്നു പറയാം. എങ്കിലും ഇവയിലൂടെ മാത്രം സംഗീതത്തെ അളക്കാനുമാവില്ല.

എങ്കിൽപ്പിന്നെ സൗന്ദര്യാനുഭൂതിയാവുമോ ഘടകം?

കി: അതും കലോപാധിയുടെ അന്തിമരൂപം മാത്രം. ചുരുക്കത്തിൽ ഒരു ഘടകവസ്തുകൊണ്ടും, ഘടക വസ്തുക്കളുടെ മുഴുവനും കൊണ്ടും സംഗീതത്തെ അളക്കാനാവില്ല. കാരണം എല്ലാ ഘടകങ്ങളും ഒരളവിൽ വസ്തുനിഷ്ഠമായ ഉപാധികൾ തന്നെ.

അപ്പോൾ ആത്മനിഷ്ഠമായ സ്വത്വമാവുമോ യഥാർത്ഥ ഉപാധി?

കി: ഭാഗികമായി ശരി. എങ്കിലും ആത്മനിഷ്ഠതകൊണ്ടും സംഗീതത്തെ പൂർണ്ണമായും അളക്കാനാവില്ല.

അതിനർത്ഥം സംഗീതസാക്ഷാത്ക്കാരം, ആലാപനത്തിൽ വച്ചുതന്നെ നടക്കുന്നുവെന്നാണോ?

കി: അതും ഭാഗികമായി ശരി. പക്ഷേ പൂർണ്ണതയാവുന്നില്ല.

അപ്പോൾ പിന്നെ സംഗീതത്തെ വേർതിരിച്ചെങ്ങനെ അറിയാനാവും?

കി: അറിയാം. നാദതലത്തിലെ പ്രവൃത്തിയും അനുഭവവും, തിരിച്ചറിവും കൊണ്ട് സുന്ദരവും അർത്ഥപൂർണ്ണവുമായ ഒരു സ്വരജ്ഞതിയിലൂടെ സസൂക്ഷ്മവും നിരന്തരവുമായ ശ്രദ്ധയാൽ നമ്മുടെ ഉള്ള് ആനന്ദമനുഭവിക്കുന്നതാണ് സംഗീതം. മാദ്ധ്യമം, രൂപം, ഉള്ളടക്കം, സ്രഷ്ടാവ്, സൃഷ്ടികർമ്മം, അനുഭവം... ഇവയുടെ എല്ലാം ക്രമാനുഗതമായ സംയോഗമാണ് സംഗീതമെന്ന ധാരയുടെ ഒരു തുള്ളിമെനയുന്നത്. അത്തരം തുള്ളികൾ പലത് കോർത്തെടുത്ത രാഗമാല്യമാണ് ഒരു ഗന്ധർവ്വഗീതം. 'ക്വാളിറ്റേറ്റീവ്' ഡിഗ്രിയുള്ള ഘടകവസ്തുക്കളാണിവ. ഡിഗ്രിയുടെ ഏററക്കുറച്ചിലനുസരിച്ച് ഗീതത്തിൻെറ പ്രകൃതവും അതു നല്കുന്ന ലയാനുഭൂതിയും മാറും. ഈ ഘടകങ്ങളുടെ മൊത്തം ഫലശ്രുതിയിലാണ് സംഗീതവും സംഗീതമില്ലായ്മയും തമ്മിൽ വേർതിരിക്കപ്പെടുന്നത്.

ഒരു ജന്മം മുഴുവൻ സംഗീതത്തിനു സമർപ്പിച്ചയാളാണ് താങ്കൾ. പക്ഷേ എന്താണു സംഗീതം? ഇപ്പോഴുമത്

"ഞാനിപ്പോഴും ഒരു വിദ്യാർത്ഥിനിയാണ്.... എൻെറ അമ്മയുടെ ചിറകിൻകീഴിൽ. അമ്മ ഇപ്പോഴും എന്നെ പഠിപ്പിക്കുന്നു. നിരീക്ഷിക്കുന്നു. ഒരു യഥാർത്ഥ വിദ്യാർത്ഥി എല്ലായ്പ്പോഴും വിദ്യാർത്ഥി തന്നെ. പ്രപഞ്ചചൈതന്യവുമായി മത്സരിക്കാനൊന്നും നമുക്കാവില്ല. അതിൽ വിനയത്തോടെ വിലയം കൊള്ളാനേ കഴിയൂ. ആ വഴിക്കുള്ള എളിയ ശ്രമങ്ങളാണ് എൻേറത്"

കിഷോരി അമോങ്കർ ഒരു കൂടിക്കാഴ്ചയിൽ

എന്തെയൊരു 'സമസ്യ'യായി തുടരുന്നു?

കി: സംഗീതം ഈശ്വരനാണ്. ദിവ്യചൈതന്യത്തിൻെറ ശരീരരൂപം.

ഈശ്വരനോ?

കി: പൗരാണിക ഭാരതത്തിൽ ഓരോ വിഷയത്തെയും ആനന്ദത്തിനു വേണ്ടിയായിരുന്നില്ല ഉപയോഗിച്ചിരുന്നത്. എല്ലാററിലും അന്തര്യാമിയായി ഒരു ചൈതന്യം ഉണ്ടെന്നും അതിനെ കണ്ടെത്തലാണ് ഓരോ വിഷയത്തിൻെറ ലക്ഷ്യമെന്നും അന്നുള്ളവർ കരുതി. ആ ലക്ഷ്യവസ്തുവാണ് ഈശ്വരൻ. അതെല്ലാമാണ്. ആത്മാവാണ്, ശാശ്വതശാന്തിയാണ്. ഈ ശാന്തിയെ സുഖമെന്നു നാം തെററിദ്ധരിക്കുന്നു. സത്യത്തിൽ സുഖദുഃഖങ്ങൾക്കപ്പുറത്തെ സന്തുലിതമായ സ്വസ്ഥിയാണത്. സംഗീതത്തിലൂടെ അതു നേടാനാവും. അതാണെൻെറ ശ്രമം.

ഒരു പൂവിതളിനെപ്പോലും അതു നിശ്ശബ്ദമാക്കുന്നു. പ്രകൃതിയുടെ ഭാഗമായ സർവ്വചരാചരങ്ങളെയും അതു ബാധിക്കുന്നു. അതിനെ അറിയാനാണ് ഞാൻ ശ്രമിക്കുന്നത്. അതെൻെറ ജീവിതത്വരയാണ്. ഈ ജന്മത്തിൻെറ ലക്ഷ്യം.

ഇനിയൊരു ജന്മമുണ്ടെങ്കിൽ?

കി: വേണ്ട കുഞ്ഞേ. ഇനിയൊരു ജന്മം എനിക്കു വേണ്ട. ഒരു ജീവിതം കൂടി നയിക്കാനുള്ള കരുത്തെനിക്കില്ല. ഒരുപാടൊരുപാട് അനുഭവിച്ചുകഴിഞ്ഞു. ഒരുപക്ഷേ സ്വാർത്ഥയായിരിക്കാം.

എങ്കിലും എൻെറ സംഗീതം മനുഷ്യരെ സന്തുഷ്ടരും സ്വതന്ത്രരുമാക്കുന്നുവെന്ന് ഉറപ്പുവരുത്താൻ ഞാൻ ശ്രമിക്കും–അതേക്കുറിച്ച് എനിക്കുറപ്പില്ലെങ്കിൽക്കൂടി.





കെ.പി. അപ്പൻ

# വാക്കുകളുടെ ഞെട്ടിപ്പിക്കുന്ന വാഗ്ദാനം

ഞാൻ ആരുടെ തോന്നലാണ്? എന്ന കുഞ്ഞുണ്ണിമാസ്റ്ററുടെ ഒററവരിക്കവിത വർഷങ്ങൾക്കു മുമ്പാണ് വായിച്ചത്. ആഡംബരത്തിന്റെ പദവിമുദ്രകളൊന്നും ആ ഒററവരിക്കവിതയിലില്ലായിരുന്നു. എന്നിട്ടും ഒരു തിരയിളക്കം അത് എനിക്കു നൽകി. എന്റെ ആലോചനകളുടെ ധമനികളിലേക്ക് അതു വേഗത്തിൽ പ്രവേശിച്ചു. ഒരു അനുഭവഭാരമായി ആ ഒററവരിക്കവിത എന്റെ മനസ്സിൽക്കിടന്നു. ദൈവമേ, ഇതെന്തൊരു ഗതികേടാണ് എന്നുപോലും എനിക്ക് തോന്നി. മററുള്ളവരുടെ തോന്നൽ മാത്രമാണോ ഞാൻ? കണിശമായും അതൊരു മിഥ്യാപ്രത്യക്ഷമായിരുന്നു. അത് എന്റെ ചിന്തയുടെ അസ്ഥികൾക്ക് വില പറയുമെന്ന് ഞാൻ പേടിച്ചില്ല. എങ്കിലും ഈ അനുഭവത്തിന്റെ ഉന്മേഷത്തെ തല്ലിക്കെടുത്താൻ വേണ്ടി ഞാൻ എന്നെ സ്വയം സ്ഥാപിക്കാൻ ശ്രമിച്ചു. ഒരു രസത്തിന് ഞാൻ ആരുടേയും തോന്നൽ അല്ലെന്ന് എന്നെ പഠിപ്പിക്കാൻവേണ്ടി മൃതകാലത്തിലേക്ക് ഞാൻ എന്റെ കണ്ണുകൾ വിസ്തൃതമായി തുറന്നു. അങ്ങനെയാണ് ചില ലേഖനങ്ങൾ ഉണ്ടായത്. ഇത് എന്റെ ധിഷണാപരമായ ആത്മകഥയുടെ മറെറാരു ഖണ്ഡമാണ്.

വിമർശനരംഗത്തു പ്രവർത്തിക്കുന്ന ഒരാളുടെ ബുദ്ധിപരമായ ജീവിതം അറിവിന്റെ സമരകവിതയാണ്. ആഹ്ലാതചികിത്സപോലെ ആഹ്ലാതപ്രേരണയുമുണ്ട്. ചില കലാസൃഷ്ടികൾ സൗന്ദര്യബോധപരമായ നടുക്കം നമ്മിൽ സൃഷ്ടിക്കുന്നു. അത് സാഹിത്യാനുഭവത്തിന്റെ പുതിയ വാഗ്ദാനം നൽകി വഴിമാറി നടക്കാൻ നമ്മെ പ്രേരിപ്പിക്കുന്നു. എന്നെസ്സംബന്ധിച്ചിടത്തോളം അത് വാക്കുകളുടെ ഞെട്ടിപ്പിക്കുന്ന വാഗ്ദാനമാണ്. ചില കലാസൃഷ്ടികളിലെ ദർശനത്തിന്റെ ഗർവ്വുററ സാന്നിദ്ധ്യവും ഉദ്ധതമായ സൗന്ദര്യവും എനിക്കു നൽകിയ ബലിഷ്ഠങ്ങളായ സൗന്ദര്യശിക്ഷണങ്ങളെ വിശേഷിപ്പിക്കാൻ വാക്കുകളുടെ ഞെട്ടിപ്പിക്കുന്ന വാഗ്ദാനം എന്ന കല്പന ഞാൻ ഉപയോഗിക്കുകയാണ്.

## ഗോർക്കിയിൽനിന്ന് സി.വി.യിലേക്ക്

ആലപ്പുഴയിലെ സനാതന ധർമ്മവിദ്യാശാലയിലാണ് ഞാൻ പഠിച്ചത്. ഒരുതരം ഏകാന്തവാസാസക്തി അല്ലെങ്കിൽ സഹവാസവിരക്തി അന്നേ എനിക്കുണ്ടായിരുന്നു. അതിന്റെ പ്രതിതരംഗങ്ങളിൽ ചെന്നു വീഴാൻ വേണ്ടിയാണ് ഞാൻ ഗ്രന്ഥശാലകളിൽ അംഗമായത്. ആലപ്പുഴയിലെ ഐക്യഭാരത വായനശാലയിൽനിന്നും അവലൂക്കുന്നു ഗ്രന്ഥശാലയിൽനിന്നും ഞാൻ പുസ്തകങ്ങൾ എടുത്തുവായിച്ചിരുന്നു. ഹൈസ്കൂൾ ക്ളാസ്സിലെ പാഠപുസ്തകങ്ങളിൽനിന്നുള്ള മോചനമായിരുന്നു അത്. വൈകുന്നേരങ്ങളിലെ ഗ്രന്ഥശാലകളിലേക്കുള്ള യാത്ര എനിക്കു കുതിച്ചുചാടുന്ന സ്വാതന്ത്ര്യമായിരുന്നു. ഈ കാലയളവിലാണ് അപസർപ്പക നോവലുകളിൽനിന്നും തകഴിയുടെ തലമുറയിലെ എഴുത്തുകാരുടെ കൃതികളിലേക്ക് ഞാൻ പ്രവേശിച്ചത്. എന്റെ മുന്നിൽ മനുഷ്യരുടെ ഒരു പുതിയ ലോകം ഉണ്ടാകുന്നതുപോലെ തോന്നി. അവർ എന്നെ ബലാൽക്കാരമായി കീഴടക്കി. ഒരുതരം ഭാവാവേശത്തിൽ അവരുടെ കൃതികളിലൂടെ ഞാൻ ഒഴുകിനടന്നു. വിലയിരുത്തലിന്റെ യുദ്ധവേഷമണിഞ്ഞ നിരീക്ഷണം ഒഴിവാക്കപ്പെട്ട അവസ്ഥയിലുള്ള ആസ്വാദനമായിരുന്നു അത്. ഈ സന്ദർഭത്തിലാണ് പുസ്തകങ്ങളെ സ്നേഹിക്കുന്ന ഒരാളുടെ പ്രേരണയിൽ ഗോർക്കിയുടെ 'അമ്മ' ഞാൻ വായിച്ചത്. ഞാൻ വായിച്ച ആദ്യത്തെ വിവർത്തന ഗ്രന്ഥമായിരുന്നു അത്. അന്യഗ്രഹത്തിന്റെ സ്നേഹം തേടുന്ന ആവേശത്തിലാണ് ആ നോവൽ വായിച്ചുതുടങ്ങിയത്. പല എഴുത്തുകാരും ആ നോവലിനെ സ്നേഹസ്തുതികൾ കൊണ്ടു മൂടുന്നത് അവരുടെ ആവേശം നിറഞ്ഞ വാക്കുകളിൽനിന്നു ഞാൻ മനസ്സിലാക്കിയിരുന്നു. എന്നാൽ ആ നോവൽ എന്നെ പിടിച്ചെടുത്തില്ല. എനിക്ക് ആ കൃതി സൗന്ദര്യാനുഭൂതിയുടെ ആഹ്ലാതപ്രേരണയായിത്തീർന്നില്ല. അതിനാൽ പിൽക്കാലത്ത് ആ നോവൽ ഞാൻ വീണ്ടും വായിച്ചു. എന്നിട്ടും അതിനോട് പൂർണ്ണമായും ഇണങ്ങിപ്പോകാൻ എനിക്കു കഴിഞ്ഞില്ല. അതിന്റെ കാരണങ്ങൾ പിന്നീട് ഞാൻ കണ്ടെത്തുകയുണ്ടായി. ഇതിൽനിന്നും വ്യത്യസ്തമായ അനുഭവമാണ് സി.വി.എനിക്കു നൽകിയത്. ആദ്യകാലങ്ങളിൽ സി.വിയുടെ നോവലുകൾ എനിക്ക് അതാര്യപർവ്വതങ്ങളായിരുന്നു. വർഷങ്ങൾക്കു ശേഷമുള്ള വായനയിലാണു ഗ്രഹണത്തിനുശേഷമുള്ള പ്രത്യക്ഷപ്പെടൽ സംഭവിച്ചത്. സി.വി എന്നെ ആനന്ദിപ്പിച്ചു ദഹിപ്പിച്ചു. അദ്ദേഹത്തിന്റെ അതിഖര ഘോഷങ്ങളുടെ പ്രവാഹകാളിയിൽ ഞാൻ ചെന്നുവീഴുകയായിരുന്നു. ആ നോവലുകളിൽ ചരിത്രം എനിക്ക് ഇരുണ്ട തുരങ്കമായി. ഗദ്യശില്പം രത്നങ്ങൾ പതിച്ച സംഹ്ലാനമായി.

ഞാൻ ആദ്യം വായിച്ച വിദേശ കവിതാഗ്രന്ഥം ഓമർഖയാമിന്റെ റുബൈയാത് ആയിരുന്നു. ഫിററ്സ് ജെറാൾഡിന്റെ പരിഭാഷയിൽ നിഷാപ്പൂരിലെ പ്രതിഭയുടെ മുഴുവൻ സുഖോത്സവങ്ങളും നിറഞ്ഞുനില്പുണ്ടെന്ന് നേരത്തേ തന്നെ കേട്ടിരുന്നു. എന്നാൽ ജീവിതലഹരിനിറഞ്ഞ ചതുഷ്പദികളല്ല അജ്ഞേയവാദത്തിന്റെ ഭയകമ്പനകൾ നിറഞ്ഞ മററു ചില വരികളാണ് എന്നെ സ്വാധീനിച്ചത്. അത് എന്റെ കാഴ്ചപ്പാടിൽ ആഹ്ലാതപ്രേരണയായി വീണു. ആ വരികൾ കോളേജ് ക്ളാസ്സുകളിൽ വച്ചാണ് ഞാൻ കേട്ടത് സനാതനധർമ്മ കോളേജിലെ പ്രൊഫസർ ബാലിഗ The Moving Finger Writes എന്ന വരികൾ ചൊല്ലി കേൾപ്പിക്കുമായിരുന്നു. കാവിനിറമുള്ള ഷർട്ടും ഗാന്ധിത്തൊപ്പിയുമായി ക്ളാസ്സിൽ എത്തുന്ന അദ്ദേഹത്തിൽനിന്ന് അറിവും കിറുക്കുകളും ഒന്നിച്ചൊഴുകിയിരുന്നു. ഒരു ദുരന്ത നാടകത്തിന്റെ ഉള്ളടക്കം പ്രഖ്യാപിക്കുന്ന മുഖമായിരുന്നു അദ്ദേഹത്തിന്റേത്. അദ്ദേഹത്തിന്റെ ശബ്ദത്തിൽ അമ്പലപ്രാവിന്റെ ചിറകടികളുണ്ടായിരുന്നു. The Moving Finger എന്ന് അദ്ദേഹം ചൊല്ലിത്തുടങ്ങുമ്പോൾ നീങ്ങിടുന്ന വിരലുകൾ എഴുതുന്നതും ചിലതെല്ലാം കുറച്ചിട്ടുകൊണ്ട് അതു മുന്നോട്ടു നീങ്ങുന്നതും ഞാൻ ഭാവന ചെയ്തു. നിന്റെ ദൈവഭക്തിക്കോ നിന്റെ ബുദ്ധിസാമർത്ഥ്യത്തിനോ അതിനെ പ്രലോഭിപ്പിച്ചു പിറകോട്ടു കൊണ്ടുപോയി പാതിവരിപോലും വെട്ടിക്കളയിക്കാൻ കഴിയില്ലെന്നും അതിലെ ഒരു വാക്ക് മായ്ച്ചുകളയാൻ നിന്റെ കണ്ണീരിനുപോലും സാദ്ധ്യമല്ലെന്നും മററുമുള്ള വരികൾ ജീവിതരഹസ്യത്തിന്റെ ഗുഹകളിലേക്കാണ് എന്നെ കൂട്ടിക്കൊണ്ടുപോയത്. ഞെട്ടൽ ഉണ്ടാക്കുന്ന ഒരു കാഴ്ചപ്പാടിന്റെ നിർമ്മിതിയിലേക്ക് അത് എന്നെ നയിച്ചു. കവിതയുടെ വേട്ടയാടുന്ന ഈ പ്രേരണയിൽനിന്നാണ് 'T is all a chequer-board of Nights and Days' എന്നു തുടങ്ങുന്ന ചതുഷ്പദിയിൽ ഞാൻ എത്തിയത്. അത് എനിക്ക് വിധിദർശനത്തിന്റെ പേടിപ്പിക്കുന്ന അഭിവാദ്യമായിരുന്നു. രാത്രിയുടേയും പകലിന്റേയും ചതുരംഗപ്പലകമേൽ വിധി നമ്മെ കരുക്കൾപോലെ നീക്കുന്നു, തടഞ്ഞുനിർത്തുന്നു, വെട്ടുന്നു, ഒടുവിൽ ഓരോന്നിനേയും അറയിലേക്ക് തള്ളുന്നു എന്നിങ്ങനെ വായിച്ചപ്പോൾ വിധിയുടെ കൈകൾ തീക്ഷ്ണമായ ജാഗ്രതയായി എന്റെ അനുഭവങ്ങളിലേക്ക് ഇറങ്ങിവന്നു. പിൽക്കാലത്ത് ലോകം ഒരു ചതുരംഗപ്പലകയാണെന്നും മറുവശത്തെ കളിക്കാരൻ നമ്മിൽനിന്ന് മറഞ്ഞിരിക്കുകയാണെന്നുമുള്ള ടി.എച്ച്.ഹക്സിലിയുടെ പ്രതിദ്ധ്വനിക്കുന്ന ജീവിതദർശനം ഈ കവിതയുമായി ലയിച്ചുചേർന്ന് എന്നെ അസ്വസ്ഥതയിലേക്ക് കശക്കിയെറിഞ്ഞു. ഈ അനുഭവങ്ങളും ആശയങ്ങളും കാലത്തിനു ചേരാത്തവിധം പഴകിയതാണെന്ന് എനിക്കു തോന്നിയിട്ടില്ല. ഇതൊക്കെ ഇപ്പോഴും എന്റെ ചിന്തയിൽ വീശുന്ന കൊടുങ്കാററുകളാണ്.

## അമ്മമാരുടെ സമൂഹം

സാധാരണ ജീവിതരംഗങ്ങൾക്ക് അപ്പുറത്തേക്കു പോകുന്ന ഈ കാഴ്ചപ്പാടിന്റെ പ്രകാശഖണ്ഡങ്ങൾ മററു പല ദർശനങ്ങളുമായി ഇണങ്ങിച്ചേർന്ന് എന്റെ ജീവിതത്തെ മറെറാരു വഴിക്കു തിരിച്ചുവിട്ട കാലയളവിലാണ് വർഷങ്ങൾക്കു ശേഷം ഗോർക്കിയുടെ 'അമ്മ' ഞാൻ വീണ്ടും വായിച്ചത്. പല നല്ല രാഷ്ട്രീയക്കാരായ എഴുത്തുകാരേയും വിശ്വസ്തതയോടെ സേവിച്ച പുസ്തകമാണ് അതെന്ന് എനിക്കറിയാമായിരുന്നു. ആ നോവലിൽ ഗോർക്കി ചരിത്രത്തിലേക്ക് നോക്കുന്ന രീതി എന്നെ ആകർഷിച്ചില്ല. എന്നാൽ അമ്മയുടെ ചടച്ചുനീണ്ട രൂപവും ഒരു വശത്തേക്കു ചരിഞ്ഞുള്ള നടത്തവും ഇപ്പോഴും ഞാൻ വ്യക്തമായി കാണുന്നു. പാവേലിന്റെ വായനയും അയാളുടെ പ്രസംഗവും ഞാൻ പ്രത്യേകം ശ്രദ്ധിച്ചു. പൊലീസുകാർ അമ്മയുടെ നെഞ്ചിൽ ഇടിക്കുന്നതും അവർ കുഴഞ്ഞുവീഴുന്നതും അവരുടെ വായിൽനിന്ന് രക്തമൊഴുകുന്നതും സ്നേഹിതരേ, വമ്പിച്ചൊരു ശക്തിയായി ഒത്തൊരുമിക്കുക എന്ന് അവർ വിളിച്ചുപറയുന്നതും താൽപര്യരാഹിത്യത്തിലല്ല ഞാൻ വായിച്ചുതീർത്തത്. ജനങ്ങൾ നക്ഷത്രങ്ങൾപോലെ സമഭാവനയോടെ ജീവിക്കുന്ന കാലം ആഗ്രഹിച്ചുകൊണ്ടെഴുതിയ നോവൽ തന്നെയാണത്. എന്നിട്ടും ആ നോവൽ അപര്യാപ്തതയുടെ ക്ഷേത്രഗണിതങ്ങൾ എന്റെ മുമ്പിൽ വരച്ചിട്ടു. ദസ്തയേവ്സ്കിയുടെ നോവലുകൾ എനിക്കുതന്ന കുതിച്ചൊഴുകുന്ന സമൃദ്ധി ഗോർക്കിയുടെ നോവലിനെ നിർദ്ദയം തൂക്കിനോക്കാൻ എനിക്ക് പ്രേരണ നൽകുകയും ചെയ്തു. ഒരു തലം മാത്രം ആവിഷ്കരിക്കുന്ന വിവരണകലയും ആദർശവൽക്കരിക്കപ്പെട്ട കഥാപാത്രങ്ങളും പ്രവചനത്തിന്റെ സംവേദനങ്ങളിൽനിന്ന് അകന്നു നിൽക്കുന്ന ജീവിതദർശനവും മഹത്തായ കലാസൃഷ്ടിയുടെ പരിധിക്കുള്ളിൽനിന്നും ഗോർക്കിയുടെ നോവലിനെ അകററിനിർത്തുന്നതായി എനിക്കു തോന്നി.

എന്നാൽ ഇതേ പേരിലുള്ള മറെറാരു നോവൽ എന്നെ വശീകരിച്ചു. അതു ഇററാലിയൻ സാഹിത്യകാരിയായ ഗ്രേസിയ ദി ലേദയുടെ [Grezia De ledda] അമ്മ എന്ന നോവലാണ്. ആ പേരും 1926–ൽ നോബൽ സമ്മാനം കിട്ടിയ കൃതി എന്ന പുറംചട്ടയിലെ കുറിപ്പും കണ്ടിട്ടാണ് അതു ഞാൻ വായിച്ചുതുടങ്ങിയത്. വായന തുടങ്ങിയപ്പോൾത്തന്നെ പ്രത്യക്ഷതയുടെ മറുപുറം അന്വേഷിക്കുന്ന ഒരു മനസ്സ് ആ കൃതിയിൽ ഞാൻ കണ്ടെത്തി. ഒരു ദുരന്തനാടകം സാർഡീനിയൻ ഗ്രാമത്തിലെ ഭൂമിയിൽ അവതരിക്കുന്നതിന് ഞാൻ ദൃക്സാക്ഷിയാകുകയായിരുന്നു. ശിക്ഷാവിധി പ്രഖ്യാപിക്കാൻ പോകുന്നതുപോലെയാണ് ഈ നോവലിസ്ററ് എഴുതുന്നത്. അമ്മയുടെ പുത്രനും പുരോഹിതനുമായ പോൾ, ആഗ്നസ് എന്ന സുന്ദരിയുമായി അടുപ്പത്തിലാകുന്ന ഒരു സാധാരണ സംഭവത്തിൽ മതത്തിന്റെ പ്രമാണവും മനുഷ്യന്റെ അഭിലാഷവും തമ്മിലുള്ള സംഘർഷവും നിരാകരിക്കാനാവാത്ത സ്നേഹത്തിന്റെ വററാത്ത ജലവചനങ്ങളും വന്നുനിറയുന്നു. ചിലപ്പോൾ അത് ദൈവം അമ്മയെ പരീക്ഷിക്കുന്നതിന്റെ മതാത്മക പ്രശ്നമായി മാറുന്നു. ഇരുട്ടിൽ നിൽക്കുന്ന മകന്റെ രൂപം അമ്മയുടെ ദൃഷ്ടിയിൽ കുരിശിൽ തറച്ച രൂപമായി മാറുമ്പോൾ ഈ കലാസൃഷ്ടി മഹാനിർമ്മിതിയുടെ ഉത്തരവാദിത്വം സ്വയം ഏറെറടുക്കുന്നു. നോവലിന്റെ ഒടുവിൽ അമ്മയുടെ പ്രേരണയാൽ മകൻ ആഗ്നസ്സിൽനിന്ന് അകലുന്നതും അടുത്ത കുർബ്ബാനദിവസം താൻ പള്ളിയിൽവച്ച് പുരോഹിതനെ നേരിടുമെന്ന ആഗ്നസ്സിന്റെ പ്രഖ്യാപനം മിന്നിജ്ജ്വലിക്കുന്നതും ഉറച്ച തീരുമാനവുമായി അവൾ അൾത്താരയുടെ സമീപത്തേക്കു നീങ്ങുമ്പോൾ സ്വയം വന്നുചേർന്ന മരണത്തിലൂടെ അമ്മ മകനെ വീണ്ടെടുക്കുന്നതുമായ രംഗങ്ങൾ സംഘർഷത്തിന്റെ അനുഭവത്തിലും പ്രതിസന്ധികളുടെ ബോധത്തിലുമാണ് ഞാൻ വായിച്ചുതീർത്തത്. ഇവിടെ നോവലിസ്ററ് ആരെയും കുററപ്പെടുത്തുന്നില്ല. എല്ലാം നിരാകരിക്കാനാവാത്ത സ്നേഹംകൊണ്ടെഴുതിയിരിക്കുന്നു. അതോടൊപ്പം മനുഷ്യന്റെ അസന്തുഷ്ടിയുടേയും ധാർമ്മിക പ്രശ്നങ്ങളുടേയും പ്രതിച്ഛായകൾക്ക് ജീർണ്ണമായ വിധികളൊന്നുമില്ലെന്നും അത് കാലത്തിന് മുമ്പിൽ വിറയ്ക്കുന്നില്ലെന്നും ആ കൃതി നിർദ്ദയം പഠിപ്പിച്ചപ്പോൾ താരതമ്യ ചിന്തയിൽ ഒരു ഞടുക്കം അനുഭവിച്ചുകൊണ്ട് ഗോർക്കിയുടെ 'അമ്മ'യ്ക്കെതിരെ ഞാൻ എന്റെ മനസ്സിനെ കഠിനമാക്കുകയാണ് ചെയ്തത്. എന്നാൽ ബ്രഹ്ററിന്റെ 'മദർ കറേജി'ലെ അന്നാഫിയർ ലിൻ എന്ന അമ്മ എനിക്ക് ഒരു ആയുഷ്ക്കാലത്തേക്കു വ്യാപിക്കുന്ന അനുഭവസമൃദ്ധിയും യാഥാർത്ഥ്യത്തിന്റെ കരുത്തുറ്റ സാന്നിദ്ധ്യവുമാണ്.

## ഭീതിജനകമായ സൗഖ്യം

ഇങ്ങനെയൊരു അനുഭവം എനിക്കു വീണ്ടും ഉണ്ടായി. ഞാൻ ടോൾസ്ററോയിയുടെ 'യുദ്ധവും സമാധാനവും' വായിച്ചു. പിന്നീടാണ് ഇവോ ആൻഡ്രിച്ചിന്റെ ഡ്രിനാനദിയിലെ പാലം [The Bridge on the Drina] എന്ന നോവൽ വായിച്ചത്. അതിന്റെ ബലിഷ്ഠമായ അപൂർവ്വത എന്നെ പെട്ടെന്നു കീഴടക്കി. ഒരു പ്രതിസന്ധി എന്റെ ആലോചനയിൽ പിറന്നുവീണു. താരതമ്യ ചിന്തയുടേയും പ്രശ്നനിബദ്ധമായ മൂല്യദർശനത്തിന്റെയും ഖനികളിൽ കഠിനമായി പണിയെടുക്കാൻ ഞാൻ ശിക്ഷിക്കപ്പെട്ടു. ആൻഡ്രിച്ചിന്റെ കലാസൃഷ്ടിയുടെ നേർക്ക് എനിക്കൊരു ചായ്വുണ്ടായി. അത് എന്റെ സത്തയിൽ കടന്നുവന്ന് എന്നെ സ്വതന്ത്രനാക്കി. സാഹിത്യവിമർശനത്തിന്റെ സന്ദേശങ്ങളും പ്രേരണകളുമില്ലാതെ ഞാൻ എന്റെ അഭിരുചിയെ തിരിച്ചറിയുകയായിരുന്നു. രണ്ടു കാലയളവിലാണ് ഈ രണ്ട് നോവലുകളും ഞാൻ വായിച്ചത്. നേരത്തേ സൂചിപ്പിച്ചതുപോലെ ആദ്യം വായിച്ചത് 'യുദ്ധവും സമാധാനവും' എന്ന നോവലാണ്. യൂറോപ്യൻ സംസ്കാരം സൃഷ്ടിച്ച ആ മഹാനിർമ്മിതിയുടെ മലയാള പരിഭാഷയാണ് എനിക്കു കിട്ടിയത്. ടോൾസ്ററോയ് ചരിത്രയാഥാർത്ഥ്യത്തിനു മേൽ നിർമ്മാണം നടത്തുന്നു. എന്നിട്ട് മനുഷ്യന്റെ സ്വകാര്യ നാടകങ്ങളും ആന്തരികതയും രചനയിൽ തുറന്നിടുന്നു. ടോൾസ്ററോയ് എഴുതുമ്പോൾ ചരിത്രത്തിൽനിന്നു കർക്കശയാഥാർത്ഥ്യങ്ങൾ പ്രവഹിക്കുന്നു. ഒരു ഇതിഹാസത്തിന്റെ മുമ്പിലാണ് നിൽക്കുന്നതെന്ന് എനിക്കു തോന്നി. ഒരു ശൈലശിബിരത്തിന്റെ പ്രത്യക്ഷത അത് എനിക്ക്

വിമർശനരംഗത്തു പ്രവർത്തിക്കുന്ന ഒരാളുടെ ബുദ്ധിപരമായ ജീവിതം അറിവിന്റെ സമരകവിതയാണ്. ആഹ്ലാതചികിത്സപോലെ ആഹ്ലാതപ്രേരണയുമുണ്ട്. ചില കലാസൃഷ്ടികൾ സൗന്ദര്യബോധപരമായ നടുക്കം നമ്മിൽ സൃഷ്ടിക്കുന്നു. അത് സാഹിത്യാനുഭവത്തിന്റെ പുതിയ വാഗ്ദാനം നൽകി വഴിമാറി നടക്കാൻ നമ്മെ പ്രേരിപ്പിക്കുന്നു. എന്നെസ്സംബന്ധിച്ചിടത്തോളം അത് വാക്കുകളുടെ ഞെട്ടിപ്പിക്കുന്ന വാഗ്ദാനമാണ്. ചില കലാസൃഷ്ടികളിലെ ദർശനത്തിന്റെ ഗർവ്വുററ സാന്നിദ്ധ്യവും ഉദ്ധതമായ സൗന്ദര്യവും എനിക്കു നൽകിയ ബലിഷ്ഠങ്ങളായ സൗന്ദര്യശിക്ഷണങ്ങളെ വിശേഷിപ്പിക്കാൻ വാക്കുകളുടെ ഞെട്ടിപ്പിക്കുന്ന വാഗ്ദാനം എന്ന കല്പന ഞാൻ ഉപയോഗിക്കുകയാണ്.

നൽകി. നോവലിന്റെ തുടക്കത്തിൽ അന്നാ പാവ് ലോവ്നായുടെ വീട്ടിലെ വിരുന്നിനിടയിൽ നടക്കുന്ന ആസന്നമായ യുദ്ധത്തെക്കുറിച്ചുള്ള ചർച്ചകൾ എന്നെ ആകർഷിച്ചു. നോവലിന്റെ അവസാന ഭാഗങ്ങളിൽ കാണുന്ന ചരിത്രദർശനത്തെക്കുറിച്ചുള്ള ദീർഘമായ പര്യാലോചനകൾ രാത്രിയിൽ ഉണർന്നിരിക്കാൻ എന്നെ പ്രേരിപ്പിച്ചു. വായനയുടെ ഈ അവസരങ്ങളിൽ അനുഭവ തീക്ഷ്ണതയുടെ സംവിധാനങ്ങൾ എനിക്ക് നഷ്ടപ്പെട്ടിരുന്നില്ല. ആസ്ററർലിററിൽ വച്ചുണ്ടായ യുദ്ധത്തിൽ പിൻതിരിഞ്ഞോടുന്ന റഷ്യൻ പടയാളികളുടെ ചിത്രം എനിക്ക് കലർപ്പില്ലാത്ത ദുഃഖം കൊണ്ടുവന്നു. മോസ്കോയിൽ നിന്നുള്ള ജനങ്ങളുടെ പുറപ്പാടിന്റെ ദൃശ്യം ചരിത്രം മനുഷ്യന്റെ സൗഭാഗ്യത്തെ മ്ളാനമാക്കുന്നത് എങ്ങനെയെന്ന് എനിക്ക് പറഞ്ഞുതന്നു. കത്തിയെരിയുന്ന മോസ്കോ എന്റെ ബോധത്തിൽ തറച്ച ചിത്രമായിരുന്നു.

ഭീഷണമായ ശൈത്യം എന്നെ പേടിപ്പിച്ചു. നോവൽ വായിച്ചുകൊണ്ടിരുന്നപ്പോൾ ഋതുഭേദങ്ങൾ ഉൾപ്പെടെ സകലതും ചരിത്രത്തിന്റെ അധീനതയിലാകുന്നതുപോലെ എനിക്കു തോന്നി. അദ്ദേഹം കഥാപാത്രങ്ങളുടെ യാഥാർത്ഥ്യങ്ങൾ പ്രകാശിപ്പിക്കുന്ന രീതി എന്നെ ആകർഷിച്ചു. ലളിതമായ മനുഷ്യബന്ധങ്ങളാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. എന്നാൽ അതിൽ പരിഹരിക്കാനാവാത്ത സങ്കീർണ്ണത ഒരു അവശ്യഘടകംപോലെ ദൃഢമായി വളർന്നുവരുന്നത് നാം കാണുന്നു. ആൻഡ്രിയുടെ ജീവിതവും മരണവും ഇതിനു തെളിവാണ്. ചരിത്രകാലത്തിലെ അനുഭവങ്ങളുടെ കഠിന യാത്രകളിലേക്ക് തള്ളിവിട്ടതിനുശേഷം അയാളെ നിസ്സഹായതയിലിട്ട് പീഡിപ്പിച്ച് മഹാകാലത്തിനപ്പുറത്തേക്കു ടോൾസ്റ്റോയ് എടുത്തെറിയുന്നത് പെരുകുന്ന വ്യാകുലതയിലാണ് ഞാൻ വായിച്ചു തീർത്തത്. നെപ്പോളിയനെ കൊന്ന് ജീവിതത്തിന് ഒരു അർത്ഥം കണ്ടെത്താൻ ശ്രമിച്ച പിയറിന്റെ പരിണാമം ബോധത്തിൽനിന്ന് പിഴുതെറിയാൻ പററിയ ഒന്നല്ല. തൃഷ്ണകളിൽനിന്നും കർക്കശമായ യാഥാർത്ഥ്യത്തിൽ എത്തിച്ചേരുന്ന നടാഷയുടെ ജീവിത പരിണാമം മനുഷ്യാനുഭവങ്ങളുടെ വലിയ തത്ത്വചിന്തകനു മാത്രം സൃഷ്ടിക്കാൻ കഴിയുന്ന ഒന്നാണ്. നടാഷയുടെ ജന്മദിനാഘോഷം, അവളുടെ ആത്മഹത്യാശ്രമം, അവൾ ആൻഡ്രിയെ ഒരു മെഴുകുതിരിയുടെ സന്ധ്യയിൽ തിരിച്ചറിഞ്ഞ് ശുശ്രൂഷിക്കുന്ന രംഗങ്ങൾ, നടാഷയുടെ പരിണാമം–ഇതെല്ലാം ചരിത്രത്തെ തന്റെ ദൃഷ്ടിക്കെതിരെ നിർത്തി ടോൾസ്റ്റോയ് വർണ്ണിക്കുന്നതും മനുഷ്യന്റെ ആന്തരികത വാക്കുകളായി രൂപം മാറുന്നതും കണ്ടപ്പോൾ ഒരു മഹാസമുദ്ര വിസ്തൃതിയുടെ പ്രത്യക്ഷത എനിക്ക് കിട്ടുകയായിരുന്നു.

പിൽക്കാലത്ത് ചില ഗ്രന്ഥങ്ങളുമായി എനിക്കു സന്ധി ചെയ്യാൻ കഴിയാതെ വരികയും എന്റെ വായന പുതിയ വൈദ്യുതി അന്വേഷിക്കുകയും ചെയ്ത കാലയളവിലാണ് ഇവോ ആൻഡ്രിച്ചിന്റെ 'ഡ്രിനാ നദിയിലെ പാലം' ഞാൻ വായിച്ചത്. ആ നോവൽ എന്നെ കിഡ്നാപ്പ് ചെയ്യുകയായിരുന്നു. ഒരു പ്രക്ഷുബ്ധമായ ജലപ്രവാഹം എന്റെ ബോധത്തിലൂടെ കടന്നുപോകുന്ന അനുഭവമാണു എനിക്കുണ്ടായത്. പൊതുജീവിതത്തിന്റെ തീച്ചൂളയിലൂടെ സഞ്ചരിച്ച വ്യക്തിയായിരുന്നു നോവലിസ്ററ്. എന്നാൽ ഈ ഉറച്ച കമ്മ്യൂണിസ്ററുകാരന്റെ കാഴ്ചപ്പാടുകൾ അദ്ദേഹത്തിന്റെ കലയെ സ്പർശിക്കുന്നില്ല. നിലനില്പിന്റെ പ്രശ്നനിബദ്ധമായ അനുഭവങ്ങളെ ചരിത്രപരമായ സമീപനം കൊണ്ട് പ്രകാശിപ്പിക്കുന്ന ഈ കലാസൃഷ്ടി നാലു നൂററാണ്ട് വായനക്കാരുടെ നിരീക്ഷണത്തിനു തുറന്നുകൊടുക്കുന്നു. ചരിത്രത്തിൽ നങ്കൂരമടിച്ച ഭാവന തന്നെയാണ് ആൻഡ്രിച്ചിന്റേത്. ചരിത്രലേഖനവിദ്യയും ചരിത്രരൂപടവും ഈ നോവലിന്റെ ഘടകങ്ങളാണ്. ഒരു നാടിന്റെ രാഷ്ട്രീയ ചരിത്രം ദൃഢമായി ഉച്ചരിക്കുന്ന പ്രമേയമാണ് നോവൽ അവതരിപ്പിക്കുന്നത്. എന്നാൽ ചരിത്രത്തിൽ വെളിപാടുകളും അബോധപ്രബോധനങ്ങളും അന്വേഷിക്കുന്ന ആൻഡ്രിച്ചിന്റെ വചനങ്ങൾ നോവലിന് മിത്തിന്റേയും ഐതിഹ്യത്തിന്റേയും സാന്ദ്രച്ഛായകൾ നൽകി. യുദ്ധവും സമാധാനവും എന്ന നോവലിന്റെ രചനാരീതി പ്രതീക്ഷിക്കാവുന്നതാണ്. എന്നാൽ ആൻഡ്രിച്ച് പ്രതീക്ഷിക്കാത്ത രൂപവ്യതിയാനങ്ങൾ തേടുന്നു. അമ്പരപ്പിക്കുന്ന സംവിധാനങ്ങളിലൂടെ ആൻഡ്രിച്ചിന്റെ രചന രൂപവ്യതിയാനങ്ങളെ അഭിലഷിച്ചുകൊണ്ടു മുന്നോട്ടു നീങ്ങുന്നു. ചരിത്രത്തെ വിക്ഷുബ്ധമായ സംവേദനങ്ങളാക്കി മാററുന്ന ഉൾക്കാഴ്ചകൾ വായനക്കാരെ അനുഭവങ്ങളുടെ ഭൂഗർഭത്തിലേക്കും സമുദ്രമധ്യത്തിലേക്കും കൂട്ടിക്കൊണ്ടുപോകുന്നു. അങ്ങനെ ചരിത്രം







വായനക്കാർക്ക് അനുഭവങ്ങളുടെ മനുഷ്യവചനമായിത്തീരുന്നു. നൂറുകണക്കിനു കഥാപാത്രങ്ങൾ വായനക്കാരുടെ ഉത്കണ്ഠകൾക്കു മുന്നിലൂടെ കടന്നുപോകുന്നു. മുഖ്യ കഥാപാത്രങ്ങളില്ല. ഒരു കഥാപാത്രത്തിന്റേയും പ്രധാന ജീവിതകഥ രണ്ടു അദ്ധ്യായങ്ങൾക്കപ്പുറത്തേക്ക് വ്യാപിക്കുന്നില്ല. എന്നാൽ കാലംപോലെ ഡ്രിനാനദി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. അത് പർവ്വതങ്ങളുടെ ഇടയിലൂടെ പ്രക്ഷുബ്ധമായി ഒഴുകി, പിന്നീടു വീതികുറഞ്ഞ് നഗരത്തിലൂടെ കടന്നുപോകുന്നു. ചരിത്രഭൂമിശാസ്ത്രങ്ങളുടെ കലപ്പയും ഉഴവുചാലുമായി പ്രത്യക്ഷപ്പെട്ട കഥാപാത്രങ്ങൾ വർഷങ്ങൾക്കു ശേഷവും എന്റെ ഓർമ്മയുടെ പ്രസന്നതയായി നിലനില്ക്കുന്നു. ഒററക്കണ്ണനും ഒററച്ചെവിയനും ഒററക്കാലനുമായ കടത്തുകാരനെ ഞാൻ മറക്കുന്നില്ല. പാലംപണിയുടെ ആദ്യത്തെ ഓവർസിയറായ അബിഡാഗ എന്റെ ബോധത്തിൽ ഇപ്പോഴും ഭീതിയുടെ പരമ്പര സൃഷ്ടിക്കുന്നു. ഇത്രമേൽ ക്രൂരനും ചെററയുമായ ഒരുവനെ മറെറാരു നോവലിലും ഞാൻ പരിചയപ്പെട്ടിട്ടില്ല. പ്രതിഷേധിക്കാൻ ശ്രമിച്ച ഒരാളെ അബിഡാഗ പഴുപ്പിച്ച ചങ്ങലയിൽ ഇട്ടു. അയാളുടെ നഖങ്ങൾ പിഴുതെടുത്തു. അതിക്രൂരമാംവിധം അയാളുടെ പൃഷ്ഠത്തിൽ ആപ്പ് അടിച്ചുകയററി. അതിനുശേഷം മററുള്ളവർക്ക് ഒരു പാഠമെന്നപോലെ അയാളെ പാലത്തിന്റെ തൂണിൽ തലകീഴായി തൂക്കിയിട്ടു. പിന്നീട് ഓവർസിയറായി ജോലി ഏറെറടുത്ത നല്ലവനായ ആരിഫ് ബഗ്, പോപ്നികോല എന്ന പുരോഹിതൻ, മിലാൻ ഗ്ളാസികാനിൻ എന്ന സോഷ്യലിസ്ററ്, കാർമാൻലി, നെയിൻ എന്നിങ്ങനെ നിരവധി കഥാപാത്രങ്ങൾ നാലുനൂററാണ്ടിന്റെ ചരിത്രകാലങ്ങളിലൂടെ കടന്നുപോകുന്നു. ഈ അറിവ് സമ്പന്നമായൊരു അനുഭവമായിരുന്നു. ഇടയ്ക്കു ഇടിമുഴക്കത്തോടും ഭൂമികുലുക്കത്തോടും വന്നെത്തുന്ന വികാരങ്ങൾ നന്മയ്ക്കെതിരെ പാപം ചെയ്യാൻ മനുഷ്യനെ പ്രലോഭിപ്പിക്കുന്നത് ചരിത്രമാണോ എന്ന ഉത്തരം ആഗ്രഹിക്കാത്തൊരു ചോദ്യത്തിന്റെ വിസ്മയംപോലും എന്നിൽ സൃഷ്ടിച്ചു. ഫാററ എന്ന യുവതിയുടെ ആത്മഹത്യ അത്തരത്തത്തിൽ ഒന്നായിരുന്നു. അവളുടെ വിവാഹ ഘോഷയാത്ര പാലത്തിലൂടെ കടന്നുപോകുമ്പോൾ ഫാററ നദിയിൽ ചാടി ആത്മഹത്യ ചെയ്തു. ചരിത്രത്തിന്റെ കാമാന്ധതപോലെ ഒഴുകുന്ന ഡ്രിനാനദി അവളുടെ നഗ്നമായ ശരീരത്തെ അതിന്റെ പ്രവാഹത്തിലിട്ട് പീഡിപ്പിച്ച് കൊണ്ടുപോകുന്ന ഭയങ്കരമായ ദൃശ്യം സൃഷ്ടിക്കുന്ന ഭീതിയുടെ രാജകീയത ഒരാളും പെട്ടെന്നു മറക്കുന്നില്ല. പുരാതന കാലത്തിലെ ആചാരശാസ്ത്രത്തെവരെ സ്പർശിച്ചുകൊണ്ട് ആരംഭിച്ച് ആധുനിക കാലഘട്ടത്തിലെ നഗരജീവിത വർണ്ണനയിൽ എത്തിച്ചേരുന്ന വിവരണകലയിൽ നാലു നൂററാണ്ട് ഒരു ജലപ്രവാഹംപോലെ നമ്മുടെ മുമ്പിലൂടെ കടന്നുപോകുന്നു. ബോധത്തിൽ പല പ്രാവശ്യം ഞെട്ടിയുണർന്നും ഭീതിജനകമായൊരു സൗഖ്യം അനുഭവിച്ചുമാണ് ഈ കലാസൃഷ്ടി ഞാൻ വായിച്ചുതീർത്തത്. രണ്ടുപ്രാവശ്യം ഈ നോവൽ ഞാൻ വായിച്ചു. രണ്ടുപ്രാവശ്യവും ചരിത്രം ഗ്രഹണാതീതമായ തലങ്ങളെ സ്വീകരിക്കുന്നതിന്റെ മുഴക്കങ്ങൾ ഞാൻ കേട്ടു. ചരിത്രം സങ്കീർണ്ണമാണെന്നും അതു ദുർഗ്രഹമാണെന്നും ഞാൻ മനസ്സിലാക്കി. എന്തിന്റെ അനുസ്യൂതമായ അനാവരണമാണ് ചരിത്രം ചെയ്തുകൊണ്ടിരിക്കുന്നതെന്ന സംശയം എന്റെ ഏകാന്തതകൾക്ക് വിനാശകരമായ സൗന്ദര്യമായി. ടോൾസ്റ്റോയിയുടെ നോവലിനേക്കാൾ ഈ കൃതിയുമായി ഞാൻ ആത്മബന്ധം സ്ഥാപിച്ചു. ഇത്തരമൊരു ചായ്‌വിൽ എന്നെ കൊണ്ടെത്തിക്കുന്നതിൽ സാഹിത്യവിമർശനങ്ങളുടെ പ്രേരണയില്ലായിരുന്നു. ശുദ്ധമായ വായനയിലൂടെ എന്റെ മനോഭാവത്തിന്റെ പ്രത്യേകത കൊണ്ട് ഈ അനുഭവങ്ങളെ

### ഒരു ഭാഷയെ ഭാവന ചെയ്യുക എന്നുപറഞ്ഞാൽ നിരൂപകനെസ്സംബന്ധിച്ചിടത്തോളം ഒരു സാഹിത്യദർശനത്തെ ഭാവന ചെയ്യുക എന്നാണ് അർത്ഥം.

ഞെട്ടിപ്പിക്കുന്ന വാഗ്ദാനമായി ഞാൻ സ്വീകരിക്കുകയായിരുന്നു. ഈ നോവലിൽനിന്നും കിട്ടിയ സൗന്ദര്യശിക്ഷണം സാഹിത്യദർശനങ്ങളേക്കാൾ എന്റെ നിലപാടിനു ദൃഢധമനികൾ നൽകിയിട്ടുണ്ട്. നമ്മുടെ പുതിയ ഉത്കണ്ഠകളുടെ ഉത്തരങ്ങൾ ഞാനതിൽ കണ്ടെത്തി. ക്രോച്ചേ പറഞ്ഞതുപോലെ എല്ലാ ചരിത്രവും സമകാലിക ചരിത്രമാണെന്ന് ഞാൻ മനസ്സിലാക്കി.

## ലീലാതിലകകാരന്റെ സ്വാധീനം

എന്റെ വിചാരലോകത്തിലെ ഏതു പ്രശ്നം പരിഹരിക്കാനാണ് രണ്ടു സുപ്രസിദ്ധ കൃതികളെ ത്യജിച്ചുകൊണ്ട് മററു രണ്ടു നോവലുകളുമായി ഞാൻ കൂടുതൽ ആത്മബന്ധം സ്ഥാപിച്ചതെന്ന ചോദ്യത്തിന് എനിക്ക് മറുപടിയില്ല. ഇത് എന്റെ അഭിരുചിയുടെ നാടകങ്ങളായിരിക്കാം. ഇക്കാര്യം വ്യക്തമാക്കാൻ രണ്ടു ശക്തമായ ജോഡികളെ ഞാൻ അവതരിപ്പിച്ചു എന്നുമാത്രം. വായന നൽകിയ ഈ വാഗ്ദാനങ്ങൾ എനിക്കു സൗന്ദര്യത്തിന്റെ നിയമ ദർശനങ്ങൾ ഒന്നും നൽകിയില്ല. എന്നാൽ ഒരു സംസ്കാരം അവ എനിക്ക് തന്നു. അല്ലെങ്കിൽ അവ എന്നെ ഒരു അവബോധത്തിൽ അകപ്പെടുത്തി. ഈ അവബോധം എനിക്ക് തികവുററ അറിവല്ല. എന്നാൽ സാഹിത്യത്തെസ്സംബന്ധിക്കുന്ന എന്റെ തീരുമാനങ്ങളെ അതു സ്പർശിക്കുന്നതു ഞാൻ അറിയുന്നു. അത് എല്ലാവിധ സൈദ്ധാന്തിക സാമാന്യവൽക്കരണത്തിന്റേയും അപ്പുറത്തേക്കു പോകാനുള്ള പ്രേരണ എനിക്കു നൽകുന്നു. ഇതെല്ലാം ചില കലാസൃഷ്ടികളോടുള്ള എന്റെ ചായ്‌വിൽ നിന്നും കിട്ടിയ പാഠങ്ങളാണ്.

ഇത്തരമൊരു പാഠം 'ലീലാതിലക'ത്തിൽ നിന്നും എനിക്ക് കിട്ടിയിരുന്നു. അതൊരു പഴയ ഗ്രന്ഥം തന്നെ. എന്നാൽ നമ്മുടെ സൗന്ദര്യബോധത്തെ നിർവ്വചിക്കാൻ ശ്രമിച്ച ആദ്യത്തെ ഗ്രന്ഥമാണത്. പൂർവ്വപക്ഷങ്ങളിൽ നിന്നും നിഗമനങ്ങളിലേക്ക് വരുന്ന രീതിയിൽ പ്രാചീന ചിന്തയുടെ അലങ്കാരശിഖ നാം കാണുന്നു. സാഹിത്യദർശനത്തിലെ ചില ഗോർഡിയൻ കുരുക്കുകളെ ഒററ വെട്ടിന് ഛേദിച്ചുകൊണ്ട് കാര്യങ്ങളെ ആ പ്രാചീന പ്രതിഭ വിശ്വസനീയമാംവണ്ണം സമർത്ഥിക്കുന്ന രീതി എന്നെ ആകർഷിച്ചിരുന്നു. സാഹിത്യവിമർശകൻ, അയാൾ എഴുതുന്ന വാക്കുകളിലൂടെ ആശയങ്ങളെ മാത്രമല്ല അയാളുടെ മനസ്സിൽ പതഞ്ഞുപൊങ്ങുന്ന സൗന്ദര്യത്തേയും അയാളുടെ വിശ്വാസത്തിന്റെ ദൃഢസ്വരത്തേയും ആവിഷ്കരിക്കണം. ഇത് എന്റെ രചന അഭിലഷിക്കുന്ന തത്ത്വചിന്തയാണ്. ഇതിനുള്ള പാഠം ഹൃദ്യമായൊരു ഞെടുക്കം തരുന്നതുപോലെ 'ലീലാതിലകം' എനിക്കു തന്നു. പുതിയൊരു വേലിയേററത്തെ നിരീക്ഷിക്കുന്നതുപോലെയാണ് 'ലീലാതിലക'ത്തിലെ പരിമള ചർച്ച ഞാൻ വായിച്ചത്. പരിമളം മണിപ്രവാളത്തിന്റെ ഗുണമാണെന്നു പറഞ്ഞ പ്രതിയോഗിയെ എതിർക്കുന്ന ലീലാതിലകക്കാരന്റെ വാദങ്ങളെ പരിശോധിച്ചതിനുശേഷം സൗരഭ്യമെന്നും മാധുര്യമെന്നും പറയാമെങ്കിൽ പരിമളമെന്നും പറയാമെന്ന് പ്രൊഫസർ ഇളംകുളം ചൂണ്ടിക്കാണിച്ചത് പ്രതീക്ഷിക്കാത്ത ആകാശത്തുനിന്നും കിട്ടിയ ഞെടുക്കമായിരുന്നു. ഇതൊരു ബാലപാഠമായിരുന്നു. എന്നാൽ സാഹിത്യവിമർശനത്തിന്റെ ഭാഷയ്ക്ക് പ്രക്ഷുബ്ധമായ വികാസം നൽകാൻ ഇത് എനിക്കൊരു പ്രേരണയായി.

ഒരു ഭാഷയെ ഭാവന ചെയ്യുക എന്നുപറഞ്ഞാൽ നിരൂപകനെസ്സംബന്ധിച്ചിടത്തോളം ഒരു സാഹിത്യദർശനത്തെ ഭാവന ചെയ്യുക എന്നാണ് അർത്ഥം. വിമർശനത്തിലെ കാലഹരണപ്പെട്ട സ്ഥാപനങ്ങൾക്കെതിരെ ഉറച്ച നിലപാട് എടുക്കേണ്ടിവരുമ്പോഴും മാറുന്ന സാഹിത്യത്തിന്റെ ദിശയെക്കുറിച്ച് സൂചന നൽകേണ്ടിവരുമ്പോഴും സമകാലികതയുടെ വിദ്വേഷത്തെ ബഹുമാനപുരസ്സരം സ്വീകരിച്ചുകൊണ്ടെഴുതേണ്ടിവരുമ്പോഴും സാഹിത്യവിമർശകന് ആക്രി കച്ചവടക്കാരന്റെ ബുദ്ധിയല്ല [മാർക്സിന്റെ പ്രയോഗം] ഉന്നതമായൊരു ഭാഷയാണ് ആവശ്യം. ഈ ഭാഷ തന്നെയാണ് അയാളുടെ ധിഷണ. വിമർശനത്തെ നിസ്സാര കൗശലങ്ങൾ കൊണ്ടു മൂടാൻ ശ്രമിക്കുന്നവർക്കും അലസമായി എഴുതി വിമർശനകലയെ കുട്ടിച്ചോറാക്കാൻ ശ്രമിക്കുന്നവർക്കും ഇതൊന്നും പ്രശ്നമല്ല. ഇവരുടെ എതിർപ്പുകൾ എന്നെ അലട്ടാറില്ല. അവരുടെ ബുദ്ധിശൂന്യമായി പെരുമാറുന്ന വാക്കുകൾ ചരിത്രവിരുദ്ധമാകയാൽ ഉച്ചരിക്കപ്പെട്ട സ്ഥാനങ്ങളിലേക്കുതന്നെ അവ തിരിച്ചു ചെല്ലുമെന്ന് എനിക്കുറപ്പുണ്ട്. എന്നാൽ എന്നെ എതിർക്കുന്നവരെ ഞാൻ ശത്രുക്കളായി കാണുന്നില്ല. ചിന്തയുടെ ഒരു പ്രത്യേക ശാന്തിസ്ഥാനത്തുവച്ച് ഞാൻ അവരെ എന്റെ അദ്ധ്യാപകരായി തിരിച്ചറിയുകയാണ്. നിങ്ങളെ നിരാകരിക്കുകയും നിങ്ങളോട് അവജ്ഞാപൂർവ്വം പെരുമാറുകയും നിങ്ങളോടു കലഹിക്കുകയും ചെയ്തിട്ടുള്ളവരിൽനിന്ന് നിങ്ങൾ നല്ല പാഠങ്ങൾ പഠിച്ചിട്ടില്ലേ?–എന്ന വിററ്മാന്റെ ചോദ്യവും എനിക്ക് വാക്കുകളുടെ ഞെട്ടിപ്പിക്കുന്ന വാഗ്ദാനമാണ്. എന്നെ നിരാകരിക്കാൻ ശ്രമിക്കുന്നവരിൽ നിന്നും എന്നോടു കലഹിക്കുന്നവരിൽനിന്നും ഞാൻ നല്ല പാഠങ്ങൾ പഠിക്കുന്നു. ഈ അർത്ഥത്തിൽ അവർ എന്റെ അദ്ധ്യാപകരാണ്.

എം. മുകുന്ദൻ

# റഷ്യ

നാം നമ്മുടെ ഈ എളിയ കഥാപുസ്തകത്തിൻെറ അവസാന അദ്ധ്യായത്തിൽ എത്തിയിരിക്കുകയാണ്. ഗോവിന്ദൻെറ ദുർഘടംപിടിച്ച കഥ തുടരുന്നതിനുമുമ്പ് ബഹുമാന്യനായ നമ്മുടെ വിമർശകൻ നാല് അദ്ധ്യായങ്ങളുടെ പാരായണത്തിനുശേഷം ഈ കൊച്ചു കൃതിയെ എങ്ങനെയാണ് വിലയിരുത്തുന്നത് എന്നു നോക്കാം. ഏതൊരു സാഹിത്യത്തിൻെറയും ആരോഗ്യകരമായ വളർച്ചയ്ക്ക് സൃഷ്ടിപരമായ വിമർശനം ഒരാവശ്യമത്രെ.

വിമർശകൻ: ഈ ലഘു ആഖ്യായികയുടെ ശീർഷകത്തെക്കുറിച്ചാണ് ഞാൻ ആദ്യമായി പറയുവാൻ ആഗ്രഹിക്കുന്നത്. എന്തുകൊണ്ട് ''റഷ്യ'' എന്ന ഈ തലക്കെട്ട്? കമ്മ്യൂണിസ്റ്റുവൽക്കരിക്കപ്പെട്ട ഒരു മനസ്സാണ് മലയാളികളുടേത്. നമ്മെ സംബന്ധിച്ചിടത്തോളം ''റഷ്യ'' എന്നത് ഒരു മാന്ത്രിക പദമാണ്. ഈ വസ്തുത നന്നായി അറിയാവുന്ന കഥാകൃത്ത് ബോധപൂർവ്വമാണ് അങ്ങനെ ഒരു ശീർഷകം തൻെറ പുതിയ കൃതിക്കു



നല്കിയത് എന്നും വായനക്കാരുടെ ശ്രദ്ധ ആകർഷിക്കുവാൻവേണ്ടി പ്രയോഗിച്ച ഒരു തന്ത്രമാണ് അത് എന്നും ഞാൻ വിശ്വസിക്കുന്നു.

വിമർശകൻ തൻെറ നിരീക്ഷണങ്ങൾ തുടർന്നു: എഴുത്തുകാർ തന്ത്രശാലികളാണ് സഹജീവികളുടെ വിശപ്പും ദാരിദ്ര്യവും മോഹഭംഗവും അവർക്ക് എഴുതി ധനവും പ്രശസ്തിയും കൈവരുത്തുവാനുള്ള ഉപാധികൾ മാത്രമാണ്...

വിമർശകൻെറ നിരീക്ഷണങ്ങൾ നമുക്ക് പെട്ടെന്ന് ഇവിടെ അവസാനിപ്പിക്കേണ്ടിയിരിക്കുന്നു. കാരണം വൃദ്ധനായ ഗോവിന്ദൻ തൻെറ വലിയ റെക്സിൻ പെട്ടി താങ്ങിപ്പിടിച്ചുകൊണ്ട് തീവണ്ടിയാപ്പീസിൽനിന്നു പുറത്തേക്ക് വന്നുകഴിഞ്ഞു. ബഹുമാന്യനായ വിമർശകനോട്, ക്ഷമാപണം ചെയ്ത് നമുക്കു ഗോവിന്ദൻെറ കഥ തുടരാം.

നീ എന്നെത്തേടി ഇങ്ങോട്ടു വന്നില്ലെങ്കിൽ ഞാൻ നിന്നെത്തേടി അങ്ങോട്ടു വരും. അയാൾ ആരോടെന്നില്ലാതെ പറഞ്ഞു. ഒരു കാലം നീ എൻെറ സ്വപ്നവും ഭാവിയുമായിരുന്നു.

പൊടിയും മാലിന്യങ്ങളും കലർന്ന വായു ശ്വസിച്ചുകൊണ്ട് അയാൾ തിരക്കിലൂടെ നടന്നു. റൂസ്സിയെക്കുറിച്ചുള്ള ഓർമ്മകൾ താങ്ങിപ്പിടിച്ചുകൊണ്ട് അങ്ങനെ നടക്കവെ ഒരു പുതിയ തോന്നൽ അയാളിലുണ്ടായി. കഴിഞ്ഞ രണ്ടു പതിററാണ്ടുകളായി തൻെറ വിചാരങ്ങൾക്കോ പ്രവൃത്തികൾക്കോ ഒരു ദിശാബോധമുണ്ടായിരുന്നില്ല. ഇപ്പോൾ ആദ്യമായി ഒരു ലക്ഷ്യമുണ്ടായിരിക്കുന്നു. റൂസ്സിയെ കണ്ടെത്തി അവളിൽ വിലയംകൊള്ളുക...

റൂസ്സിയെക്കുറിച്ചുള്ള നാനാതരം ഓർമ്മകൾ അയാളിൽ തെളിഞ്ഞു വന്നു. ഒരിക്കൽ അയാൾ അവളെപ്പററി ഒരു സ്വപ്നം കണ്ടു. വെയിലിൽ അലഞ്ഞുനടന്ന് തളർന്ന യുവാവായ ഗോവിന്ദൻ തൻെറ പാർപ്പിടത്തിൽ തിരിച്ചെത്തി വാതിൽ തുറന്നപ്പോൾ തൻെറ കിടക്കയിൽ നഗ്നയായി കിടക്കുന്ന അവളെ കണ്ടു. പുറംകടലിൽനിന്നു പിടിച്ചെടുക്കപ്പെട്ട ഒരു വലിയ മത്സ്യത്തെപ്പോലെ കിടക്കുന്ന അവളുടെ അരികിൽ യൂനിഫോമും കീർത്തിമുദ്രകളും ധരിച്ച് ഭീമാകാരനായ ഒരു ആർമി ജനറൽ കിടക്കുന്നു.

മോട്ടോർ വാഹനങ്ങൾ അലഞ്ഞുതിരിയുന്ന നിരത്തിൽ വൃദ്ധനായ ഗോവിന്ദൻ ഒരുനിമിഷം സംശയിച്ചു നിന്നു. അയാൾക്ക് ലക്ഷ്യം അറിയാം. വഴി അറിയില്ലതാനും.

ഈ ഒരവസ്ഥ അയാൾ തൻെറ ജീവിതത്തിൽ പലപ്പോഴും അനുഭവിച്ചറിഞ്ഞിട്ടുണ്ട്. ഇത്തരം പീഡനമുഹൂർത്തങ്ങളിൽ തമ്മിൽ ഭേദം ലക്ഷ്യമില്ലാത്ത ഒരു ജീവിതമാണ് എന്ന് അയാൾക്ക് തോന്നിപ്പോകാറുണ്ട്. താൻ തൂക്കിപ്പിടിച്ചു നില്ക്കുന്ന ഈ റെക്സിൻ ബാഗിൻേറതുപോലുള്ള ഒരു ജീവിതം. ആർക്കും എടുത്തു നടക്കാം. എവിടെ വേണമെങ്കിലും കൊണ്ടുചെന്നു വയ്ക്കാം. ഉപയോഗിച്ച് പഴകിയാൽ കളയാം.

രണ്ടു പതിററാണ്ടുകൾക്കുശേഷം തിരികെ വന്ന് ആൾക്കൂട്ടത്തിലൂടെ തനിയെ നടക്കുന്ന വൃദ്ധനായ ഗോവിന്ദനെ ആരും തിരിച്ചറിഞ്ഞില്ല. പണ്ട് നഗരവീഥികളിലൂടെ നടക്കുമ്പോൾ ആളുകൾ അയാളെ തിരിച്ചറിഞ്ഞു. അഭിവാദനങ്ങൾ അറിയിക്കുമായിരുന്നു. ചിലർ അടുത്തുവന്ന് കൈപിടിച്ചു കുലുക്കുമായിരുന്നു. ഒരിക്കൽ ഒരുകൂട്ടം സ്ക്കൂൾ കുട്ടികൾ അയാളുടെ അരികിൽ വന്ന് അവരുടെ



ഓട്ടോഗ്രാഫ് പുസ്തകങ്ങളിൽ അയാളെക്കൊണ്ട് ഒപ്പിടുവിക്കുകയുണ്ടായി. ഗോവിന്ദൻ അതെല്ലാം ഓർത്തു. വഴിപോക്കരിൽ ആരെങ്കിലും തന്നെ തിരിച്ചറിയുമെന്ന് അയാൾ വൃഥാ മോഹിച്ചുപോയി. ധൃതിയിൽ നടന്നുപോകുന്ന ഒരാളുടെ തല പതുക്കെ തൻെറനേരെ തിരിയുന്നതു കണ്ട് ഗോവിന്ദൻെറ മനസ്സ് മിടിച്ചു. അവസാനം ഇതാ ഒരാളെങ്കിലും എന്നെ തിരിച്ചറിഞ്ഞിരിക്കുന്നു. പക്ഷേ, ഗോവിന്ദനു തെററുപററി. ആ വഴിപോക്കൻെറ നോട്ടം പതിഞ്ഞത് ഗോവിന്ദൻെറ കൈയിലെ ആ വലിയ റെക്സിൻ ബാഗിലായിരുന്നു. ഗോവിന്ദൻെറ ആ നീണ്ട നടത്തത്തിനിടയിൽ എല്ലാ വഴിപോക്കരുടെയും ശ്രദ്ധ അയാളുടെ കൈയിലെ വലിയ പെട്ടിയിലായിരുന്നു. ആരുടെയും കണ്ണുകൾ അയാളുടെ മുഖത്ത് പതിഞ്ഞില്ല. ഒരൊഴിഞ്ഞ പെട്ടിയുടെ വിലപോലും ഇന്ന് തൻെറ ജീവിതത്തിനില്ലേ? അയാൾ സ്വയം ചോദിച്ചു.

കഠിനമായ ഉഷ്ണമുണ്ടെങ്കിലും, നന്നായി ക്ഷീണിച്ചിട്ടുണ്ടെങ്കിലും റൂസ്സിയുടെ വീടുവരെ നടക്കുവാൻ അയാൾ തീരുമാനിച്ചു. അത്രയും ദൂരം നടക്കുവാൻ തൻെറ കാലുകൾക്കു കരുത്തില്ല എന്ന് അയാൾക്ക് അറിയാം. എങ്കിലും കഴിയുന്നത്ര ദൂരം തൻെറ സ്വന്തം കാലുകളിൽത്തന്നെ നടക്കുവാൻ അയാൾ ആഗ്രഹിച്ചു. ജീവിതത്തിൽ എന്നും അങ്ങനെ നടന്നവനാണ് ഗോവിന്ദൻ. വാടകക്കാലുകളിൽ നടക്കുന്നവരെ അയാൾ ഇഷ്ടപ്പെട്ടിരുന്നില്ല.

അവസാനം വിയർത്ത് പതറുന്ന കാലുകളോടെ അയാൾ റൂസ്സിയുടെ വീട്ടിനു മുമ്പിൽ എത്തി. മദ്യം കഴിച്ചതുപോലെ അയാൾ സ്വന്തം കാലുകളിൽ നിന്നാടി. ഈ വയസ്സുകാലം പന്ത്രണ്ട് കിലോമീററർ ദൂരം തനിക്കു നടക്കുവാൻ കഴിഞ്ഞതിൽ അയാൾക്ക് തൃപ്തി തോന്നി.

റൂസ്സിയുടെ വലിയ മാളികവീട് ഭൂകമ്പത്തിൽപെട്ടതുപോലെ തകർന്നിടിഞ്ഞു വീണുകിടക്കുന്നത് ഗോവിന്ദൻ നിശ്ശബ്ദം നോക്കിനിന്നു. മരവും കല്ലുംകൊണ്ട് നിർമ്മിച്ച ആ മാളികയ്ക്ക് ഉറപ്പും പ്രൗഢിയുമുണ്ടായിരുന്നു. അതിൻെറ മുകളിലത്തെ തുർക്കിപ്പരവതാനി വിരിച്ച അവളുടെ മുറിയിൽ ഇരുന്ന് പുസ്തകങ്ങൾ വായിച്ചും വർത്തമാനങ്ങൾ പറഞ്ഞും എത്രയോ രാത്രികൾ അയാൾ അവളോടൊന്നിച്ചു ചെലവഴിച്ചിരുന്നു. ആ മാളിക ഇത്രവേഗം ഇങ്ങനെ ഇടിഞ്ഞുവീഴുമെന്ന് അയാൾ കരുതിയിരുന്നില്ല.

എല്ലാം തകർന്നുവീഴുന്നു. ആദർശങ്ങൾ, സ്വപ്നങ്ങൾ... എല്ലാം. ഇടിഞ്ഞുവീഴലുകളുടെ ഒരു കാലഘട്ടത്തിലാണ് താൻ വന്നെത്തിനില്ക്കുന്നത് എന്ന് ഗോവിന്ദൻ ഒരിക്കൽക്കൂടി അറിഞ്ഞു: അയാളിൽനിന്നു ഏതാനും നിശ്വാസങ്ങൾ ഉയർന്നു.

എന്തു ചെയ്യണം എന്ന് അറിയാതെ അയാൾ അവിടെ സംശയിച്ചു നിന്നു. നിരത്തിൻെറ ഇരുവശങ്ങളിലും കാറുകൾ ഇടതിങ്ങി നിന്നിരുന്നു. അവിടെ ആളുകളെക്കാൾ ഏറെ കാറുകളാണ് ഉള്ളത് എന്ന്



അയാൾ കണ്ടു. തൊട്ടടുത്ത ബംഗ്ളാവിൽ നിന്നു ഒരു നായയെയുംകൊണ്ട് ദീർഘകായനായ ഒരാൾ ഇറങ്ങിവരുന്നതു കണ്ട് ഗോവിന്ദൻ ആശ്വസിച്ചു. ഗോവിന്ദൻ അയാളോട് ചോദിച്ചു:

''ഇടിഞ്ഞുവീണ ഈ വീട്ടിൽ താമസിച്ചിരുന്നവർ എവിടെപ്പോയി, സർ?''

''സോറി ജൻറിൽമെൻ.'' ദീർഘകായൻ പറഞ്ഞു. ''ആ പോസ്ററാഫീസിൽ പോയി ചോദിക്കുക. ഒരുപക്ഷേ, അവർക്ക് അറിയാമായിരിക്കും.''

അയാൾ ദൂരെ കാണുന്ന പോസ്ററാഫീസിലേക്കു ചൂണ്ടിക്കാണിച്ചു. പോസ്ററാഫീസിനു മുമ്പിൽ ഒരു വലിയ ചുവന്ന ത്രികോണം ദൂരെനിന്നുതന്നെ ഗോവിന്ദൻ കണ്ടു.

പോസ്ററാഫീസുകാർക്ക് റൂസ്സിയുടേതൊഴികെ മററെല്ലാവരുടെയും മേൽവിലാസങ്ങൾ അറിയാമായിരുന്നു.

ഒരു കാലം യുവാവായ ഗോവിന്ദൻ ഊർജ്ജസ്വലനായി നടന്നിരുന്ന അതേ പാതയിലൂടെ വൃദ്ധനായ ഗോവിന്ദൻ ക്ഷീണിതനായി പെട്ടിയും തൂക്കിപ്പിടിച്ച് നടന്നു. ഒരു കാലം അയാൾക്ക് ഈ നഗരത്തിൽ നൂറുകണക്കിന് പരിചയക്കാരുണ്ടായിരുന്നു. അവരുടെയെല്ലാം പേരുകൾ പോലും അയാൾ മറന്നുപോയിരിക്കുന്നു. അത് പേരുകൾ മറന്നുപോയവരുടെയും മേൽവിലാസങ്ങൾ നഷ്ടപ്പെട്ടവരുടെയും ഒരു നഗരമാണ് അയാളെ സംബന്ധിച്ചിടത്തോളം ഇന്ന്.

വൃദ്ധനായ ഗോവിന്ദൻ ഒരു ചായക്കടയിൽ കയറി തൻെറ വലിയ പെട്ടി അരികിൽവച്ച് അവിടെ ഇരുന്നു. അവിടെ തിളച്ച എണ്ണയിൽ ഉരുളക്കിഴങ്ങ് പക്കോടമൊരിഞ്ഞുകൊണ്ടിരുന്നു. ഉഷ്ണം വിങ്ങിനില്ക്കുന്ന ആ കുടുസ്സായ കടയിൽ ഒരു മൺപ്രതിമപോലെ അയാൾ ചലനമററ് ഇരുന്നു. ഇരുന്നുകൊണ്ട് മരിച്ച ഒരാളുടെ ഭാവമായിരുന്നു അയാൾക്ക്.

ചായക്കടക്കാരൻ കുടിക്കാൻ എന്തു വേണം എന്നു ചോദിച്ചുകൊണ്ട് അരികിൽ വന്നപ്പോൾ ഒന്നും വേണ്ട എന്നു പറഞ്ഞ്, തൻെറ പെട്ടി എടുത്ത് അയാൾ പുറത്തിറങ്ങി. ചലിക്കുന്ന ഒരു ശവത്തെപ്പോലെ അയാൾ നടത്തം തുടർന്നു. യഥാർത്ഥത്തിൽ മരിച്ച് ശവമായിട്ടാണ് താൻ നഗരത്തിൽ തിരിച്ചുവന്നത് എന്ന് അയാൾക്കു തോന്നി. അയാളുടെ വിയർത്ത ശരീരത്തിൽ ഒരു ശവത്തിൻെറ തണുപ്പ് പതുക്കെ അരിച്ചുകയറി. ആദ്യം അയാളുടെ തലച്ചോറാണ് മരവിച്ചത്. പിന്നീട് ആ മരവിപ്പ് നെഞ്ചിൻകൂടിലൂടെ കീഴോട്ടിറങ്ങി ഞരമ്പുകൾ മുഴച്ചുനില്ക്കുന്ന കൈകളിലും കാലുകളിലും വ്യാപിച്ചു. സന്ധ്യയുടെ നിഴലുകൾ നീളുകയാണ്.

ഗോവിന്ദൻ എന്തു ചെയ്യും? എങ്ങോട്ട് പോകും? എവിടെച്ചെന്ന് റൂസ്സിയെ അന്വേഷിക്കും?

മേൽവിലാസം ഇല്ലാത്ത ഒരാളെ അന്വേഷിക്കുന്നതിൻെറ വ്യർത്ഥബോധം അയാളെ തളർത്തി.

അങ്ങനെയിരിക്കവെ ഗോവിന്ദന് ഒരു തുണ്ട് വെളിച്ചം വീണുകിട്ടി. ഒരു പഴയ ഓട്ടോറിക്ഷയിൽ പെട്ടിയുമായി അയാൾ വീടിനുമുമ്പിൽ വന്നിറങ്ങി. വൃത്തിയും വെടിപ്പും വേണം. വേഷത്തിലെങ്കിലും. അയാൾ സ്വയം പറഞ്ഞു. ഒരു ക്ഷീണിച്ച ചിരി ചിരിക്കുകയും ചെയ്തു.

''എനിക്ക് ആളെ പെട്ടെന്ന് തിരിച്ചറിയുവാൻ കഴിഞ്ഞില്ല.'' അയാൾ പറഞ്ഞു. ''പത്തിരുപത് കൊല്ലങ്ങൾ കഴിഞ്ഞില്ലേ?''

വൃദ്ധനായ ഗോവിന്ദൻ ആ പഴയ ക്ഷീണിച്ച ചിരി ചിരിച്ചു.

''എപ്പോൾ വന്നു?''

''ഒരാഴ്ചയായി.''

''എന്നിട്ട് എന്നെ ഒന്ന് വിളിക്കാൻപോലും തോന്നിയില്ലല്ലോ.''

ഗോവിന്ദൻെറ കൈയിൽ ആരുടെയും മേൽവിലാസങ്ങൾ ഇല്ല. ഫോൺനമ്പരുകളില്ല. സ്വന്തമായി ഒരു മേൽവിലാസമില്ലാത്ത അയാൾ എന്തിന് അന്യരുടെ മേൽവിലാസങ്ങൾ കൈവശം വയ്ക്കണം?

അയാൾ ഗോവിന്ദനു കുടിക്കുവാൻ ഒരുഗ്ളാസ് തണുപ്പിച്ച ബദാം സർബത്ത് കൊടുത്തു. അയാളുടെ ശരീരം വണ്ണം വയ്ക്കുകയും മുഖം ചുവന്നു തുടുക്കുകയും ചെയ്തിരുന്നു. അവർ സമപ്രായക്കാരാണ്. എങ്കിലും അയാൾക്ക് ഗോവിന്ദനെക്കാളും ഒരു പത്തു വയസ്സെങ്കിലും കുറവ് തോന്നിച്ചിരുന്നു. ഒരുകാലം ലാച്ചാർ പിടിച്ച ഒരു ജീവിതം നയിച്ച അയാൾക്ക് ഇപ്പോൾ സ്വന്തമായി വലിയ വീടും രണ്ടു കാറുകളും രണ്ട് പട്ടികളും മററും ഉണ്ട് എന്ന് ഗോവിന്ദൻ മനസ്സിലാക്കി.

അയാൾ ഒരു പഴയ കമ്മ്യൂണിസ്ററുകാരനും ഒരു പുത്തൻ പണക്കാരനുമാണ്.

''നഗ്നകളായ സ്ത്രീകൾക്കിടയിൽ വിപ്ളവാചാര്യന്മാരെയും മിലിറ്ററി ജനറൽമാരെയും കൊണ്ടുവന്നു നിർത്തുന്ന ആ പഴയ സൂത്രപ്പണി ഇപ്പോഴും നിങ്ങളുടെ കൈവശമുണ്ടോ?'' അയാൾ ചോദിച്ചു. ''നിങ്ങൾ പണ്ടൊരിക്കൽ കണ്ടതായ ഒരു സ്വപ്നം ഇപ്പോഴും ഞാൻ ഓർക്കുന്നു. നിങ്ങളുടെ കിടക്കയിൽ പുറംകടലിൽനിന്നു പിടിച്ചെടുക്കപ്പെട്ട ഒരു വലിയ മത്സ്യത്തെപ്പോലെ നഗ്നയായ റൂസ്സി കിടക്കുന്നു. അവളുടെ അരികിൽ യൂനിഫോമും കീർത്തിമുദ്രകളും അണിഞ്ഞുകിടക്കുന്ന ഒരു മിലിറ്ററി ജനറലും.''

മററുള്ളവരുടെ സ്വപ്നങ്ങൾ രഹസ്യമായി ചോർത്തിയെടുക്കുന്നത് അയാളുടെ ഒരു നേരംപോക്കായിരുന്നു.

അത്തരം സ്വപ്നങ്ങൾ കാണുവാനുള്ള ഒരു മാനസികാവസ്ഥ ഇന്ന് വൃദ്ധനായ ഗോവിന്ദനില്ല.

''ഞാൻ റൂസ്സിയെ കണ്ടിട്ട് കുറെ കാലമായി.'' അയാൾ പറഞ്ഞു. ''പക്ഷേ, അവൾ എവിടെയാണുള്ളത് എന്ന് എനിക്കറിയാം.''

ഗോവിന്ദൻെറ ഹൃദയം അയാളുടെ നെഞ്ചിൻകൂടിനുള്ളിൽനിന്നു പുറത്തേക്കു ചാടാൻ ശ്രമിച്ചു. തൻെറ ഹൃദയംതന്നെയാണോ ഇങ്ങനെ തുള്ളിച്ചാടി കളിക്കുന്നത്? അത് തൻെറ നെഞ്ചിനുള്ളിൽത്തന്നെ ഉണ്ട് എന്ന വസ്തുത അയാൾക്ക് ആശ്വാസം നല്കി. മേൽവിലാസങ്ങളും ടെലിഫോൺ നമ്പരുകളും കൈമോശം വന്നതുപോലെ തൻെറ ഹൃദയവും തനിക്ക് കൈമോശം വന്നില്ലല്ലോ.

''അടങ്ങിയിരിക്ക്.'' വികൃതി കളിക്കുന്ന കുട്ടിയെ അച്ഛൻ ശാസിക്കുന്നതുപോലെ ഗോവിന്ദൻ തൻെറ ഹൃദയത്തെ ശാസിച്ചു. അയാൾക്ക് താൻ പെട്ടെന്ന് ഒരു യുവാവായതുപോലെ തോന്നി..

''എന്താണ് ഈ ഇടിഞ്ഞുവീഴലുകളുടെയെല്ലാം അർത്ഥം?'' സ്നേഹിതൻ ഗോവിന്ദനോട് ചോദിച്ചു. ''എനിക്ക് ഒരെത്തുംപിടിയും കിട്ടുന്നില്ല.''

നിർമ്മാണങ്ങളിലൂടെയല്ല തകർച്ചകളിലൂടെയാണ് മനുഷ്യൻെറ ചരിത്രം പുരോഗമിക്കുന്നത് എന്നു പറയുവാൻ വീണ്ടും യുവാവായിത്തീർന്ന ഗോവിന്ദൻ ആഗ്രഹിച്ചു. പക്ഷേ, അയാൾ പറഞ്ഞത്: കുടിക്കുവാൻ ഒരുഗ്ളാസ് വെള്ളം.

സ്നേഹിതൻ അകത്തുപോയി സ്വയം അയാൾക്ക് ഒരുഗ്ളാസ് വെള്ളം കൊണ്ടുവന്നു കൊടുത്തു. ബദാം സർബത്ത് അയാളുടെ ദാഹം വർദ്ധിപ്പിക്കുകയാണു ചെയ്തത്.

അയാൾ ധനികനായ ഒരു പഴയ കമ്മ്യൂണിസ്ററ് സുഹൃത്താണ്. കമ്മ്യൂണിസം ഉപേക്ഷിച്ചുവെങ്കിലും അതിലെ കാരുണ്യം അയാളുടെ കണ്ണുകളിൽ ഇപ്പോഴും നമുക്കു കാണാം.

''ഗോവിന്ദാ, നിങ്ങൾ എന്താണ് ആലോചിക്കുന്നത്?'' അയാൾ ചോദിച്ചു. ഗോവിന്ദൻെറ മറുപടിക്കു കാത്തുനില്ക്കാതെ അയാൾ സ്വയം തൻെറ ചോദ്യത്തിന് ഉത്തരം പറയുകയും ചെയ്തു: ''നിങ്ങൾ റൂസ്സിയെക്കുറിച്ചാണ് ആലോചിക്കുന്നത്.''

ആ നിമിഷം സ്വാഭാവികമായും ഗോവിന്ദൻ അവളെക്കുറിച്ചാണ് ചിന്തിക്കേണ്ടത്. പക്ഷേ, അയാളുടെ സ്നേഹിതൻെറ ഊഹം അസ്ഥാനത്തായിരുന്നു. എയർ കണ്ടിഷൻ ചെയ്ത ആ മുറിയിലിരുന്നതുകൊണ്ട് ഗോവിന്ദൻെറ ശരീരത്തിലെ വിയർപ്പ് പെട്ടെന്ന് വററിപ്പോയി. മുറികൾ തണുപ്പിച്ചെടുക്കുക എന്നതിനു പുറമെ ഏകാകികളായ സഞ്ചാരികളുടെ ശരീരത്തിലെ വിയർപ്പ് വററിച്ചെടുക്കുക എന്ന ഒരുദ്ദേശംകൂടി എയർകണ്ടിഷനറുകൾക്കുണ്ട് എന്ന് അയാൾ മനസ്സിലാക്കി. യഥാർത്ഥത്തിൽ ആ നിമിഷം ഗോവിന്ദൻെറ ചിന്താവിഷയം അതായിരുന്നു.

''എനിക്ക് വിശ്വാസം വരുന്നില്ല.'' അയാൾ പറഞ്ഞു. ''പത്തു വർഷക്കാലമായി നിങ്ങൾ കത്തിടപാടുകൾ നടത്താറില്ല എന്നു പറഞ്ഞാൽ ആർ വിശ്വസിക്കും?''

ഗോവിന്ദൻ ദീർഘമായി ഒന്നു നിശ്വസിച്ചു

''എന്തിനുവേണ്ടിയായിരുന്നു അത്?''

ഗോവിന്ദൻ മിണ്ടാതെയിരുന്നു.

അല്പനേരം കഴിഞ്ഞപ്പോൾ ഗോവിന്ദൻ ഒരു കൊച്ചുകുട്ടിയെപ്പോലെ പറഞ്ഞു: ''എനിക്ക് റൂസ്സിയെ കാണണം.''

''ഇന്നിനി അവളെ കാണുവാൻ കഴിയില്ല.'' സ്നേഹിതൻ വാച്ചിൽ നോക്കി. ''ആറുമണിവരെയാണ് സന്ദർശകർക്കുള്ള സമയം.''

തനിക്കും റൂസ്സിക്കുമിടയിൽ സമയമോ കാലമോ ഒരു തടസ്സമാകുവാൻ പാടില്ല. ഗോവിന്ദൻ ഒരു കൊച്ചുകുട്ടിയെപ്പോലെ ശാഠ്യംപിടിച്ചു. നേരത്തെ വൃദ്ധനായ ഗോവിന്ദൻ എവ്വിധം യുവാവായി മാറിയോ, അതേപോലെ ഇപ്പോൾ യുവാവായ ഗോവിന്ദൻ ബാലനായി മാറി.

സ്നേഹിതൻ ബാലനായ ഗോവിന്ദൻെറ ശാഠ്യത്തിനു വഴങ്ങി, അയാളെയും കൂട്ടി, പുറത്തേക്കിറങ്ങി. വെയിൽ മങ്ങിത്തുടങ്ങിയ പലതരം നിരത്തുകളിലൂടെ കാർ ഓടിക്കൊണ്ടിരുന്നു. ധനികനായ ആ സ്നേഹിതൻ തൻെറ വിലപിടിച്ച കാർ വളരെ ശ്രദ്ധയോടെയാണ് ഓടിക്കുന്നത്. സന്ദർശകരുടെ സമയം കഴിഞ്ഞുവെന്ന് അയാൾക്കറിയാം. പക്ഷേ, അത്തരം ചട്ടങ്ങൾ ഒന്നും ധനികരെ ബാധിക്കുകയില്ല എന്നും അയാൾക്ക് അറിയാം. അടഞ്ഞുകിടക്കുന്ന ഏതു വാതിലുകളും തുറപ്പിക്കുവാൻ അയാൾക്കു സാധിക്കും. അയാളുടെ പെരുമാററങ്ങളിൽനിന്നു ഗോവിന്ദനും അത് മനസ്സിലായിരിക്കുന്നു.

ഒരു പഴകി ജീർണ്ണിച്ച എടുപ്പിനുമുമ്പിൽ കാർ നിന്നു. സ്നേഹിതൻ അകത്തേക്കുപോയി ഉടനെ മടങ്ങിവരികയും ചെയ്തു.

''ഗോവിന്ദാ, ഞാൻ നിങ്ങളെ റൂസ്സിയുടെ അരികിൽ എത്തിച്ചിരിക്കുന്നു.'' അയാൾ ചിരിച്ചുകൊണ്ട് പറഞ്ഞു. ''ഇനി ഞാൻ പോകുന്നു.''

അയാൾ അന്നേരം എന്തിനാണ് ചിരിച്ചത് എന്ന് ഗോവിന്ദനു മനസ്സിലായില്ല. ചിരിക്കേണ്ട ഇടങ്ങളിലല്ല അയാൾ ചിരിക്കുന്നത് എന്ന വസ്തുത ഗോവിന്ദൻ നേരത്തെ ശ്രദ്ധിച്ചിരുന്നു.

''എപ്പോൾ വേണമെങ്കിലും എന്നെ വന്നു കാണാം.'' അയാൾ തുടർന്നു. ''എൻെറ വീട്ടിൽ താമസിക്കാം.''

അസ്ഥാനങ്ങളിൽ ചിരിക്കുന്ന ആ പഴയ സ്നേഹിതൻ യാത്രപറഞ്ഞ് കാർ ഓടിച്ച് തിരികെ പോയി.

ഗോവിന്ദൻ ഗെയിററിനു മുമ്പിൽ അകത്തേക്കു നോക്കിക്കൊണ്ടു നിന്നു.

ഗെയിററിനു മുകളിൽ അതിൻെറ രണ്ടററങ്ങളും ബന്ധിപ്പിച്ചുകൊണ്ട് മുരിനിവരുന്ന ഒരു കാളയെപ്പോലെ അർദ്ധചന്ദ്രാകൃതിയിലുള്ള ഒരു ബോർഡ് കാണാം. ഹൃദയമിടിപ്പോടെയാണ് അയാൾ ആ ബോർഡ് വായിച്ചത്. ഡെൽഹി അഡ്മിനിസ്ട്രേഷൻ വക നാരിനികേതൻ. വഴിപിഴച്ചു പോയവരും അനാഥരുമായ സ്ത്രീകൾക്കുള്ള അഭയസങ്കേതം.

ഗോവിന്ദൻ ഗെയിററു കടന്ന് സാവധാനം നേരെ നടന്നു. അയാളുടെ ഉളള് വിങ്ങുകയായിരുന്നു. സന്ദർശകർക്കുള്ള വാടകെട്ടിയ മുറിയിൽ ചെന്നുനിന്ന അയാളുടെ തല നെഞ്ചിലേക്കു ചരിഞ്ഞുകിടന്നു.

അവൾ നടന്നടുക്കുന്ന മൃദുവായ കാലൊച്ചകൾ കേട്ടു.

അവർ മുഖത്തോടു മുഖം നോക്കിനിന്നു. അവളുടെ മുഖത്ത് ഒരു ഭാവഭേദവും ഉണ്ടായില്ല. അവൾ എന്നെ തിരിച്ചറിഞ്ഞില്ല? ഗോവിന്ദൻ ഒരു നടുക്കത്തോടെ സ്വയം ചോദിച്ചു.

''ഹേ, ഗോവിന്ദാ—''

മുകളിൽനിന്നു ഒരശരീരി കേട്ട് വൃദ്ധനായ ഗോവിന്ദൻ ആകാശത്തിനു നേരെ തൻെറ മുഖം ഉയർത്തി.

''പ്രത്യയശാസ്ത്രങ്ങൾ ജനിക്കുകയും മരിക്കുകയും ചെയ്യും. മരിക്കുവാൻ പാടില്ലാത്തത് മനസ്സിലെ കാരുണ്യം മാത്രമാണ്.''

ഗോവിന്ദൻ സ്തബ്ധനായി കാതോർത്തു നിന്നു.

''മനസ്സിലെ കാരുണ്യം വററിയാൽ പിന്നീട് നീയില്ല...'' അശരീരി തുടർന്നു: കാരുണ്യം നിനക്ക് ഒരു നാട്ടുവെളിച്ചമായി ഭവിക്കട്ടെ.''

ആകാശത്തിൽ പതിഞ്ഞിരുന്ന അയാളുടെ നോട്ടം തിരികെ അവളിൽ വന്നുനിന്നു.

അയാൾ അവളുടെ നേർത്ത കൈ സ്വന്തം കൈയിലെടുത്തു. അവളുടെ തൊലി ഉണങ്ങി വിണ്ടുപൊട്ടിയിരുന്നു. അവളുടെ തലയും മുഖവും ശോഷിച്ച് ചുരുങ്ങിപ്പോയിരുന്നു. അയാൾ അവളുടെ കൈ പതുക്കെ ഒന്നമർത്തിയപ്പോൾ, അവൾ കുടിനീരിറക്കി.

''ഈയൊരു ജീവിതം മാത്രമേ നമുക്ക് പാഴായിപ്പോയിട്ടുള്ളൂ. ജീവിക്കുവാൻ ഇനിയും എത്രയോ ജന്മങ്ങളുണ്ട്. വരാനിരിക്കുന്ന ജന്മങ്ങളിലേക്കു നിന്നെ വിളിച്ചിറക്കി കൊണ്ടുപോകുവാനാണ് ഞാൻ വന്നിരിക്കുന്നത്.''

പടിയിറങ്ങുമ്പോൾ ദേഹത്ത് ചുററിയിരുന്ന തുന്നിക്കൂട്ടിയ ചേല കാലിൽ തടഞ്ഞ് അവൾ വീഴാൻ ഭാവിച്ചു. അയാൾ അപ്പോൾ ആ ശുഷ്കിച്ച ശരീരം സ്വന്തം കൈകളിൽ ഏററുവാങ്ങി.

ഇടിഞ്ഞുവീഴലുകളുടെ കാലം കഴിഞ്ഞിരിക്കുന്നു. അയാൾ പറഞ്ഞു. തകർച്ചകളുടെ ഇടയിൽനിന്നു നാം ഒരു പുതിയ കൊച്ചു ലോകം പണിതുയർത്തും.

അർദ്ധചന്ദ്രാകൃതിയിലുള്ള ബോർഡിനു ചുവട്ടിലൂടെ നടന്ന് അവർ പുറത്തേക്കു വന്നു. വെളിയിൽ ഇരുട്ടാണെങ്കിലും ആകാശത്തിൽ മങ്ങിയ വെളിച്ചമുണ്ടായിരുന്നു. ആ നാട്ടുവെളിച്ചത്തിലൂടെ അവർ പതുക്കെ മുന്നോട്ടു നടന്നു...

(അവസാനിച്ചു)







# ഉറവ്

പഴവിള രമേശൻ

പൂത്തതും കായ്ച്ചതും
വിത്തായതും വിത്തു
കാത്തിരുന്നുള്ളിൽ പിടഞ്ഞതും പിന്നെ
മുത്തുപോൽ ചിന്നിക്കരഞ്ഞതും
കണ്ണീരിലൂറിച്ചിരിച്ചു കുരുത്തതും
കന്നിമണ്ണിൻ മണത്തിൽ തളർന്നതും
വേരിൻ വിരുന്നിൽ തളിർത്തതും തൃപ്ത
പത്രം വിതുർക്കാൻ മുതിർന്നതും
ചില്ലനീട്ടിച്ചിലച്ചാർത്തു പോയതും നീല
വിണ്ണിൻ നിലവറക്കണ്ണിൽ
കരടുകൾ വീണതും പാതവക്കത്തു
ലോകഗതി കണ്ടു വിണ്ട മനസ്സുമായ്
നിന്നതും കൂട്ടത്തിലഗ്നിയാ-
യാളിപ്പടർന്നതും ശില്പ
സൗധങ്ങളൊക്കെത്തകർത്തതു
മെല്ലാത്തകർച്ചയുമേതോ പിറവിത-
ന്നൂർജ്ജും വിതച്ചു നോവെന്ന സത്യം
തെളിച്ചതും പാന്ഥ-
ബോധങ്ങളിൽ സൗമ്യ
ചന്ദന സ്വാന്തം പകർന്നതും കണി
കാണാനുഷസ്സുകൾ വന്നതും കനൽ
കന്യകൾ മധ്യാഹ്നമായതും വർണ്ണ
സ്സന്ധ്യവരിച്ചോരിരുട്ടായ് ചെരാതുകൾ
കത്തിച്ചു കാലം കടന്നുപോകെക്കാററു
കാതിലടക്കം പറഞ്ഞതും പ്രാണ
ശ്വാസമേ സ്നേഹംമന്നോർത്തതും രാഗ
ഗാഥകളുള്ളിൽ നിറഞ്ഞതും ചൈത്ര
ഗന്ധസ്മൃതികളാമിക്കിളി മൊട്ടുകൾ
മോഹിച്ച മുഗ്ദ്ധ പരാഗങ്ങളെ ജന്മ
ജന്മാന്തരങ്ങൾ മുകർന്നതും
പൂക്കളിൽ ദാഹിച്ചുണർന്നതും
തൈമരക്കൂട്ടത്തിലാവേശമാർന്നതു-
മെന്നോ കൊഴിഞ്ഞ
കരിയിലക്കാര്യങ്ങ-
ളോർമ്മയിൽ ചാരമായ് തീർന്നു:-

തിരിഞ്ഞിനി
നോക്കുന്നതെന്തി-
ന്നിരന്നുകിട്ടും കൊററു-
കിണ്ണത്തിൽ ദാഹിച്ചുണരുന്ന കണ്ണിൽ
തിളങ്ങുമായുസ്സുമാ-
യീവഴിത്തിണ്ണയിലാരുമില്ലാത്തോ-
രിരുട്ടിലിരുന്നഗ്നികെട്ട വിശപ്പേ
വെളിച്ചമെന്നോർത്തുപോയ് പോയകാല-
കഥാവശേഷങ്ങളെ
ബന്ധങ്ങളായിപ്പുണർന്നും മുകർന്നും
പുലർച്ചകൾ പൂവിട്ട ചില്ലകൾ ചിത്തിര
പ്പക്ഷികൾ മഞ്ഞിൻ മനസ്സിൽ കിനിയുന്ന
മാത്രകൾ പ്രാണസങ്കീർത്തനംപോലുണർത്തുന്ന
കാന്തപ്രകൃതി:
തിടുക്കത്തിലൊക്കെയും മാഞ്ഞുഷ്ണ
ബിന്ദുക്കളായ് ചുട്ടുപൊള്ളലാ-
യിററുവീഴും പ്രയത്നമായ്
നൊമ്പരപ്പൂവായ് മണക്കും
ചിരന്തനാവേശമായ് ബോധി
പത്രങ്ങൾ കുമിച്ചിട്ടു തീയി-
ട്ടിരുട്ടകററീടും പുതിയ കാലത്തിൻെറ
പുത്രസ്സങ്കല്പമായ്
താതബോധത്തിൻെറ
താരാപഥത്തിലെസ്സൂര്യനായ്
വേട്ടയാടുമിരുട്ടിൽ പതുങ്ങുന്ന
നന്മയായെല്ലാ വിലങ്ങും
തനിക്കു ചേരുന്നതായ് കണ്ടു കൈനീട്ടും
പിതൃഭാവമായത്ര സൗമ്യനായ് ശാന്തനായ്
തേടുന്ന വീടുമിടവഴിച്ചോടും
വിശപ്പിൻെറ ചൂടും വിയർപ്പുഗന്ധവും
'മക്കളേയച്ഛൻ വരു'ന്നെന്ന
മന്ദഹാസത്തിൻ മലർ-
ത്താലവുമെങ്ങലഞ്ഞിടിലു
മിങ്ങണഞ്ഞീടുമെന്ന മൊഴികളി-
ലോലുമസഹ്യമാം സത്യവു
മെല്ലാക്കയർപ്പും മധുരമാക്കീടും പ്രതീക്ഷ തൻ
പ്രത്യക്ഷബോധവു-
മാഹാ കലങ്ങും മനസ്സിൽ
മറയുന്ന രൂപങ്ങൾ:

പേരിട്ടു താരസ്വരത്തിൽ വിളിക്കുവാ-
നുന്നുമ്പൊഴേതോ
മറവിയായാഴം മുഴങ്ങുമിരുട്ടിൻെറ
പിന്നിലോ ബോധോദയത്തി-
ന്നനുനയസ്സന്ത്വനാകാശങ്ങ-
ളെൻെറ നക്ഷത്രങ്ങളെ നെഞ്ചേററി ലാളിച്ചു
കൊഞ്ചിച്ചു കൊഞ്ചിച്ചു....

പി.എഫ്. മാത്യൂസ്

# മരണത്താൽ ജ്ഞാനസ്നാനം

എന്തുകൊണ്ടാണെന്നറിയില്ല. എന്നും മരണത്തെക്കുറിച്ചുതന്നെ പറയേണ്ടിവരുന്നു.

ഈയിടെ എന്റെ സ്നേഹിതൻ മരിച്ചു. തെരുവിൽ കിടന്ന്... ഒരിറക്കുവെള്ളംപോലും കിട്ടാതെ. അജ്ഞാത ശവമായി ഒരു രാവും പകലും ശവമുറിയിൽ കിടന്നു. ദിനപ്പത്രങ്ങളുടെ കനിവിൽ അയാളെ തിരിച്ചറിഞ്ഞ് കർമ്മങ്ങൾ നടത്തുവാൻ അമ്മയ്ക്കും സ്നേഹിതന്മാർക്കും കഴിഞ്ഞു. അയാളുടെ മൂന്നര വയസ്സുള്ള മകൾ എല്ലാം കണ്ട് പകച്ചുനിന്നു.

നാലുമാസം മുമ്പ് ആ കുഞ്ഞിനെ പെററവൾ സ്വയം മരണം വരിച്ചു. കുഞ്ഞിന്റെ നിർഭാഗ്യമെന്നു പറയട്ടെ, അവളുടെ തൊട്ടിലിന്റെ കയറിലാണ് അമ്മ യാത്ര തിരിച്ചത്. അന്ന് ആ കുഞ്ഞ് വല്ലാതെ പേടിച്ചുകരഞ്ഞു. എന്നാൽ അപ്പൻ മരിച്ചപ്പോൾ അവൾ പകച്ചുനിന്നതേയുള്ളൂ. മരണത്തെ നേരിടേണ്ടതെങ്ങനെയെന്ന് അവളും പഠിച്ചു തുടങ്ങിയിരിക്കുന്നു.

കായലരികിലാണ് അവർ ജീവിച്ചുപോന്നത്. അപ്പന്റെ അടിയന്തിരത്തിനു മുമ്പേ കായലോരത്ത് ഒരു ശവമടിഞ്ഞു. അതിസുന്ദരിയായ ഒരു പെൺകുട്ടി മണലിൽ പുതഞ്ഞ് കമിഴ്ന്നുകിടക്കുന്നു. കായലിൽ നിന്ന് കാണാപ്പാട് അകലെ വീട്ടുപടിക്കൽ നിന്നുകൊണ്ട് ആ കാഴ്ചയും കുഞ്ഞു കണ്ടു.

അപ്പനുമമ്മയും പോയപ്പോൾ കായലരികിലെ കിടപ്പുമുറിയിലെ തണുപ്പിൽ അമ്മൂമ്മയുടെ വാത്സല്യത്തിന്റെ ഇരുട്ടിൽ അന്തിയുറങ്ങാൻ അവൾ ശീലിച്ചു. മൂന്നാഴ്ച തികഞ്ഞില്ല. ഒരു പ്രഭാതത്തിൽ അമ്മൂമ്മയുടെ ആലിംഗനത്തിൽനിന്ന് ഊർന്നിറങ്ങിയ കുഞ്ഞ് എഴുന്നേററിരുന്നു വിളിക്കുവാൻ തുടങ്ങി. അമ്മൂമ്മ ഉണർന്നില്ല. സന്ധ്യയായപ്പോൾ പുരോഹിതനും പരികർമ്മികളും ചേർന്ന് അമ്മൂമ്മയെ ചുമന്നുകൊണ്ടുപോയി.

മൂന്നര വയസ്സിനിടയിലെ മരണങ്ങളുടെ ഭാരവും ഏകാന്തതയും ചുമന്ന് ഒരു കന്യാസ്ത്രീയുടെ വാത്സല്യത്തിനു പിന്നാലെ ആ കുരുന്നു കാലുകൾ നടന്നുനീങ്ങി.

ഇത്ര ചെറുപ്പത്തിലേ കുഞ്ഞുങ്ങൾ മരണം കാണുന്നതു നന്നല്ല. അവരുടെ ജീവിതമാകെ മാററിയെഴുതാൻ പ്രാപ്തമാണ് മരണം.

ആ കുഞ്ഞിനെക്കുറിച്ച് ഓർക്കുമ്പോഴെല്ലാം എന്റെ മനസ്സിലും മരണം നിറയുന്നു. പാവം കുട്ടി. കുഞ്ഞുങ്ങളെ മറന്നുകൊണ്ടു മരണത്തിലേക്കു നടന്നുപോകുവാൻ ഈ മനുഷ്യർക്കെങ്ങനെ സാധിക്കുന്നു.

ആ കുഞ്ഞും എന്റെ മകനും ഒരേ പ്രായമാണ്. മരണത്തിന്റെ കാഴ്ചകളുള്ള ജാലകമടച്ചുവച്ച് ജീവിതത്തിന്റെ മാർദ്ദവമുള്ള മെത്തയിലാണ് ഞങ്ങളവനെ വളർത്തിയത്. എന്നിട്ടും അവൻ ചോദിക്കുന്നതു മരണത്തെക്കുറിച്ചു തന്നെയാണ്.

"അപ്പൻ മരിച്ചാലും കുഴിച്ചിടോ?"

"കുഴിച്ചിടും മോനെ..."

"രാജൻമാമന്റെ അപ്പൻ മരിച്ചപ്പോ കത്തിച്ചില്ലേ?"

"നമ്മള് കുഴിച്ചുമൂടും... അവര് കത്തിക്കും..."

"കത്തിച്ചാ പൊള്ളൂല്ലേ?"

"ഇല്ല മോനെ... മരിച്ചാല് ഒന്നും അറിയൂല്ല."

അവൻ കുറേനേരം ആലോചിച്ചിരുന്നു. മരണത്തെക്കുറിച്ച്.

അവൻ ആദ്യമായി അറിഞ്ഞ മരണം കാടപ്പക്ഷികളെ പൂച്ച പിടിച്ചതാണ്. ഒരു കൊച്ചുകുഴിയിൽ അവയെ അടക്കിയപ്പോൾ അരികിൽനിന്ന് അവൻ ആദ്യമായി മരണത്തെക്കുറിച്ചു സംസാരിക്കുവാൻ തുടങ്ങി. തുടർന്നുള്ള ദിവസങ്ങളിലെല്ലാം വഴിയരികിൽ ജീർണ്ണിച്ചുകിടക്കുന്ന കാക്കകളുടേയും എലികളുടേയും മരണത്തെക്കുറിച്ച് അവൻ സംശയങ്ങൾ ഉന്നയിച്ചുകൊണ്ടിരുന്നു.

പിന്നീട് ഒരു പൂച്ചയുടെ മരണമാണ് അവനെ വിഷാദത്തിലാക്കിയത്. വാടകവീടിന്റെ മുന്നിൽ ജീവിതത്തെക്കുറിച്ചുള്ള അറിവു പകരാനെന്നവണ്ണം ചത്തുകിടക്കുന്ന പൂച്ച. എന്നാൽ ആ ദിവസം അതു ശ്രദ്ധിക്കാനാകുമായിരുന്നില്ല. കിടിലംകൊള്ളിക്കുന്ന ഒരു മരണവാർത്തയാണ് ഞങ്ങളെ ഉണർത്തിയത്. പ്രധാനമന്ത്രിയുടെ മരണം. ടെലിവിഷനിലൂടെ വാർത്തയറിഞ്ഞ ഞങ്ങളുടെ അയൽക്കാരൻ ആ വിവരം അറിയിക്കുമ്പോൾ മകൻ കിടക്കപ്പായിലെ മൂത്രത്തിന്റെ നനവിൽ നിന്നുണർന്നു വരികയായിരുന്നു. പ്രധാനമന്ത്രിയുടെ മരണത്തെക്കുറിച്ചോർത്ത് ഖേദിച്ചുകൊണ്ടിരുന്ന ഞങ്ങൾ മുതിർന്നവർ പൂച്ചയുടെ ജഡം വകവച്ചില്ല. എന്നാൽ എന്റെ മകന്റെ ശ്രദ്ധ അതിലായിരുന്നു. മൂത്രത്തിന്റെ മണവും നനവുമുള്ള ആ കുരുന്നുപുലരിയിൽ അവൻ വല്ലാതെ വിഷാദവാനായി. പലപ്പോഴും കൂട്ടുകാരോടെന്നതുപോലെ ആ പൂച്ചയുമായി അവൻ സല്ലപിക്കുന്നത് ഞങ്ങൾ കേട്ടിട്ടുണ്ട്. ആ മരണത്തിന്റെ സങ്കടത്തിൽ നിന്ന് പ്രഭാതകൃത്യങ്ങളിലേക്കുണർന്ന മകന്റെ മുഖത്ത് ചിന്തകളുടെ നിഴലുകളുണ്ടായിരുന്നത് ഞാനോ ഭാര്യയോ ശ്രദ്ധിച്ചിരുന്നില്ല. കക്കൂസിൽ നിന്ന് ഇടർച്ചയുള്ള ഒരു സ്വരം കേട്ടപ്പോഴാണ് അവന്റെ കാര്യം ഓർത്തതുതന്നെ.

"അമ്മേ... ആ പൂച്ചേനേം അപ്പൻ കുഴിച്ചിടോ?"

ഉച്ചയാകുവോളം ഞങ്ങൾ അയലത്തെ ടെലിവിഷനു മുന്നിലാണു കഴിഞ്ഞത്. വലിയ മരണത്തിന്റെ ആഘാതം ഞങ്ങളുടെ ദിനചര്യകളെ ആകമാനം മന്ദതാളത്തിലാക്കിയിരുന്നു. അന്നു പൊതു അവധിയായതിനാൽ കുളിയും തേവാരവും സമയത്തുള്ള കർമ്മങ്ങളുമെല്ലാം മുടക്കി ടി.വി യിലെ സാരംഗിയുടെ ഏങ്ങലുകൾ ശ്രവിച്ചിരുന്നു. ഉച്ചയായിട്ടും പ്രധാനമന്ത്രിയുടെ മരണത്തിനു കാരണക്കാരായ മനുഷ്യരെക്കുറിച്ചുള്ള സൂചനകൾ കിട്ടിയില്ല. കണ്ട കാഴ്ചകൾ തന്നെ വീണ്ടും വീണ്ടും കണ്ടിരുന്നു. ജാലകത്തിനപ്പുറം പ്രപഞ്ചമാകെയും നിശ്ചലമായിരിക്കുന്നു. കാററുപോലും കടന്നുപോകുന്നില്ല. മഞ്ഞ നിറമുള്ള വെയിൽ പതിഞ്ഞ മണ്ണ് മരുഭൂമി പോലെ തോന്നിച്ചു. ഉച്ചയ്ക്കു വിശപ്പു കയറിയപ്പോഴാണ് മകനെ ശ്രദ്ധിച്ചത്.

അവൻ, പുറത്ത് ചത്ത പൂച്ചയ്ക്കരികിൽ ചിന്തകളിൽ മുഴുകയും ഈർക്കിലുയർത്തി കാക്കകളെ ഓടിച്ചകററിയും ഇരിക്കുകയാണ്. പ്രധാനമന്ത്രിയുടെ മരണവാർത്ത അറിഞ്ഞ ദിവസംതന്നെ വീട്ടുപടിക്കൽ പൂച്ചയുടെ ശവം... എനിക്ക് അല്പം അസ്വഭാവികത തോന്നി. കഥകളിലും കവിതകളിലും കാണുന്നതുപോലെ തികച്ചും കൃത്രിമമായ ഒരു കാവ്യബിംബമായി ആ പൂച്ച വെയിലേററ് അങ്ങനെ കിടക്കുന്നു. ആ ചിന്ത അധികം നീണ്ടുനിന്നില്ല. അല്പനേരം കഴിഞ്ഞാൽ അതു ചീയാൻ തുടങ്ങുമെന്ന കാര്യം ഓർത്തപ്പോൾ അയൽക്കാരോടായി ദേഷ്യം. ഒന്നാമത് എനിക്കു പൂച്ചകളെ ഇഷ്ടമല്ല. രണ്ടാമത് അയൽക്കാർക്കെല്ലാം ഒരേപോലെ ശല്യമായ ആ ജഡം നീക്കാൻ ഒരാളും ഈ നേരം വരേയും ശ്രമിച്ചിട്ടില്ല. പൂച്ചയുടെ ഉടമയായ മാനുവൽ സായിപ്പ് ഇന്ന് പൂമുഖവാതിൽ തുറന്നിട്ടുപോലുമില്ല. സായിപ്പ് അരക്കിറുക്കനാണ്. ഇന്നേവരെ പട്ടികളോടും പൂച്ചകളോടുമല്ലാതെ ആരോടും അയാൾ സംസാരിക്കുന്നതു കണ്ടിട്ടില്ല.

ഇടത്തരക്കാർ മാത്രം താമസിക്കുന്ന വാടകവീടുകളുടെ കോളണിയാണിത്. ഇവിടെ ഒരാളും തന്റേതല്ലാത്ത ഒരു പ്രശ്നത്തിൽ തലയിടാൻ പോകുന്നില്ലെന്ന് നാലഞ്ചു വർഷത്തെ പരിചയംകൊണ്ട് എനിക്കറിയാം. അതിനാൽ ഒരു കൈക്കോട്ടുമെടുത്തു ഞാൻ പുറത്തേക്കിറങ്ങി. എന്നെ കണ്ടമാത്രയിൽ മകൻ ചാടി എഴുന്നേററു. ദേഷ്യത്തോടും സങ്കടത്തോടുംകൂടി ഒന്നു നോക്കി. പിന്നെ ഓടിവന്ന് കൈയിലെ ഈർക്കിൽ കൊണ്ടു തല്ലുവാനും കരയുവാനും തുടങ്ങി. എനിക്ക് അവന്റെ വികാരം തീരെ ഉൾക്കൊള്ളാനായില്ല. അതുകൊണ്ടുതന്നെ ആ ഈർക്കിൽ വാങ്ങി രണ്ടടി കൊടുത്ത് പ്രശ്നം പരിഹരിച്ചു. പക്ഷെ പ്രശ്നം അവസാനിച്ചിട്ടില്ലായിരുന്നു.

പാതിരാത്രി കിടക്കപ്പായയിൽ നിന്ന് ചാടിയെഴുന്നേററ് അവൻ വാവിട്ടു കരയുവാൻ തുടങ്ങി. എന്തു പറഞ്ഞിട്ടും കുട്ടി അടങ്ങുന്നില്ലായിരുന്നു. ഏറെ കരഞ്ഞുതളർന്നപ്പോൾ ഏങ്ങലടിച്ചുകൊണ്ട് അവൻ പറഞ്ഞു:

"പൂച്ചേട ഭൂതം..."

ഞാൻ ഭാര്യയോടു ദേഷ്യപ്പെട്ടു:

"ഭൂതം വരണൂന്നു പറഞ്ഞ് കുട്ടിയെ പേടിപ്പിക്കരുതെന്നു പറഞ്ഞിട്ടില്ലേ നിന്നോട്."

അവൾ ഒന്നും മിണ്ടിയില്ല. കുട്ടിയെ മാറോടു ചേർത്തു മുഖം കവിളിലമർത്തി, മെല്ലെ പറഞ്ഞു:

"നല്ല പനീണ്ട്."

എനിക്കു പേടിയായി. കുട്ടിക്ക് അസുഖമായാൽ മനസ്സമാധാനം പോയതുതന്നെ. രാവിലെ ഡോക്ടറെ കാണണം. ഈയിടെ ദിവസവും അവൻ കിടക്കപ്പായയിൽ മൂത്രമൊഴിക്കുന്നു. ഉറക്കം വരുന്നില്ല. അയലത്തെ വീടിനകം ടെലിവിഷനിൽ നിന്നുള്ള പ്രകാശത്താൽ തിളങ്ങുന്നു. ആകാശത്ത് ഒരൊററ നക്ഷത്രം പോലുമില്ല.

തുടർന്നങ്ങോട്ട് നക്ഷത്രങ്ങൾ നഷ്ടപ്പെട്ട ഒരാകാശമായിരിക്കും മക്കൾക്കായി നമ്മൾ നേടിവയ്ക്കാൻ പോകുന്നത്. ചുരുങ്ങിയ വരുമാനത്തിനു നിരക്കാത്ത ആഹാര സാധനങ്ങൾ കാണിച്ചു കുഞ്ഞിനെ കൊതിപ്പിച്ച് അവന്റെ മനസ്സിൽ കാർമേഘത്തിന്റെ ഒരു ശവക്കച്ച വലിച്ചിട്ട് മാതാപിതാക്കൾ തെരുവിലൂടെ സായാഹ്ന സവാരി നടത്തുന്നു. കുഞ്ഞുങ്ങളാകട്ടെ മരണംമാത്രം കണ്ടുകൊണ്ടു വളരുന്നു.

ഒരുദിവസം എന്റെ മകനെ പരിപാലിക്കുന്ന ക്രെഷെയിൽ നിന്ന് ഒരു ഫോൺ സന്ദേശം കിട്ടി. എത്രയും വേഗം വന്ന് കുഞ്ഞിനെ കൊണ്ടുപോകണം. ആ വീട്ടിലെ ഒരു അപ്പൂപ്പൻ മരിച്ചു. അസ്വസ്ഥതയോടെയാണ് ഞാൻ അവിടെയെത്തിയത്. കണ്ടപാടെ എന്റെ കുഞ്ഞ് ഓടിവന്ന് ഇറുകെ കെട്ടിപ്പിടിച്ച് കഴുത്തിൽ മുഖമമർത്തി. എന്റെ ചോദ്യങ്ങൾക്കൊന്നും അവൻ മറുപടി തന്നില്ല. കൂടുതൽ ആഴത്തിൽ കെട്ടിപ്പിടിച്ച് മുഖം എന്റെ ശരീരത്തിനുള്ളിലേക്ക് ഒളിപ്പിക്കാൻ ശ്രമിച്ചു. അവന്റെ ഉടലാകെ ചുരുങ്ങിക്കൂടി, എന്നിലേക്കു തന്നെ മടങ്ങാൻ കൊതിക്കുന്നതു പോലെ...

അതുകൊണ്ടുതന്നെ ദിവസങ്ങളോളം അവനെ അങ്ങോട്ടു കൊണ്ടുപോയില്ല. ഒന്നു രണ്ടാഴ്ച കഴിഞ്ഞപ്പോഴാണ് ആ സംഭവത്തെക്കുറിച്ച് എന്തെങ്കിലും പറയുവാൻ അവൻ തയ്യാറായത്. ഞാൻ വായിക്കുന്ന ദിനപ്പത്രത്തിൽ അവന്റെ സ്വരം വീണു.

"അപ്പാ എന്നും ടാററ പറേണ അപ്പൂപ്പൻ മരിച്ചുപോയ്..." ഒരു മുതിർന്ന മനുഷ്യന്റെ നിർവ്വികാരത ആ സ്വരത്തിലുണ്ടായിരുന്നു. അപ്പൂപ്പനെ കുഴിച്ചിട്ടോ എന്നവൻ ചോദിച്ചില്ല. ഞാൻ പറഞ്ഞതുമില്ല. അന്നും എന്റെ ശ്രദ്ധ മുഴുവൻ വികാരനിർഭരമായ മറെറാരു മരണത്തിലായിരുന്നു.

പ്രാതലിനൊപ്പം ദിനപ്പത്രങ്ങളിലെ ശവങ്ങളും ഭക്ഷിച്ചുകൊണ്ട് പതിവുള്ള ഒരു ദിവസം തുടങ്ങുകയായിരുന്നു. അപ്പോഴാണ് ചതുരക്കളത്തിൽ ഒരു വിശേഷ വാർത്ത. കറുത്ത കുരുന്ന് അക്ഷരങ്ങൾ ആ കളത്തിൽ നിന്നു മെല്ലെ ഇറങ്ങി കറുത്ത ഉറുമ്പുകളെപ്പോലെ നടന്നുപോകുന്നു. അവ നടന്നുനടന്ന് ഒരു പുളിമരത്തിന്റെ അത്യുന്നതിയോളം വളർന്നുപോയി. താഴെ പ..ുത്ത വാളൻപുളി

പെറുക്കുന്ന രണ്ടു കുട്ടികൾ. അവരുടെ അച്ഛൻ പതിവില്ലാതെ അവരേയും അമ്മയേയും ഒരുപാടു സ്നേഹിച്ച ദിവസമാണ്. അന്ന് അച്ഛന് വാററിൻെറ വാടയുണ്ടായിരുന്നില്ല. അമ്മയെ തല്ലിയതുമില്ല. വെളളമുണ്ടും കുപ്പായവുമണിഞ്ഞുവന്ന് അവർക്ക് മധുരവും ഉമ്മകളും കൊടുത്തു. പിന്നെ പുളിയുതിർക്കാനായി മരത്തിലേക്കു കയറി. ഉമിനീർ ഗ്രന്ഥികളെ ഉണർത്തുന്ന വാളൻപുളിയുടെ സ്വപ്നങ്ങളിൽ മുഴുകി കുഞ്ഞുങ്ങൾ അവ പെറുക്കിക്കൊണ്ടേയിരുന്നു. അവർക്കു മുകളിലേക്കു നോക്കാൻ നേരമുണ്ടായിരുന്നില്ല. പുളിയുടെ മഴയിൽ അവർ പുളകിതരായി. ഒരുനിമിഷം മഴ ചാറിയവസാനിച്ചു. ഇളയവനാണ് ആദ്യം മുകളിലേക്കു നോക്കിയത്. പുളിമരത്തിൻെറ ഉന്നതമായ ഒരു കൊമ്പിൽ അവൻെറ അച്ഛൻ കാററിലാടുന്നു. അച്ഛൻെറ ഉടുമുണ്ട് കഴുത്തിനെ വലംവച്ച് ഉയർന്ന് ഒരു മരക്കൊമ്പിൽ കെട്ടുവീണു കിടക്കുന്നു.

ആ കുഞ്ഞുങ്ങൾ കരഞ്ഞുകാണുമോ! ദിനപ്പത്രത്തിലെ ചതുരക്കളം ഒന്നും ഉരിയാടുന്നില്ല. ചതുരത്തിനപ്പുറം കൂട്ടമരണങ്ങളുടെ ഉത്സവമേളമാണ്. ആകയാൽ കുഞ്ഞുങ്ങളുടെ മനസ്സ് വാർത്തകളിലേക്കു പടർന്നു കയറുന്നതേയില്ല.

ആ കുഞ്ഞുങ്ങൾക്ക് ഇനി വാളൻപുളിയുടെ രസം പഴയതുതന്നെ ആയിരിക്കുമോ? അവരുടെ സ്ഥാനത്ത് എൻെറ മകനെ ഞാൻ പ്രതിഷ്ഠിച്ചുനോക്കി. എന്നിട്ടും പുളിമരത്തിനു താഴെ അവ്യക്തമായ മഞ്ഞിൻമറ മാത്രം. ആ മഞ്ഞുമറയിൽ നിന്ന് ഒരുനാൾ എൻെറ അപ്പൻെറ മരണക്കിടക്കയിലേക്ക് അവൻ കയറിവന്നു. തീർത്തും നിർവ്വികാരമായി, ജീവിതത്തിൽനിന്ന് അന്യമായ ഒരു പദാർത്ഥത്തെ കാണുന്നതുപോലെ അവൻ നിന്നു. വല്ലാത്ത ഒരു നോട്ടമായിരുന്നു. ആദ്യമായി മുടിവെട്ടുകടയിൽ കയറിയപ്പോൾ മൂലയിൽ കൂടിക്കിടന്ന മുറിഞ്ഞ മുടികളേയും അവൻ അങ്ങനെയാണു നോക്കിയത്.

''മോനേ... അപ്പൂപ്പൻ...'' കുഞ്ഞുമനസ്സിൻെറ മാർദ്ദവങ്ങളിൽ എൻെറ സ്വരം പതിയുമെന്നും കണ്ണുനീരിൻെറ ഇർപ്പവുമായി അവൻ പ്രതികരിക്കുമെന്നും ഞാൻ കരുതി.

തെററി. അവൻ എൻെറ കൈ വിടുവിച്ചു. മുടിവെട്ടുകടയുടെ വിരസതയിൽ നിന്നെന്നതുപോലെ ആശുപത്രി മുറിയിൽനിന്ന് അവൻ പുറത്തേക്കിറങ്ങി.

ഉയരങ്ങളിലേക്കു വളരുന്ന ഗോവണികൾ ചവിട്ടിനീങ്ങുന്ന കുഞ്ഞിക്കാലുകളാണു പിന്നെ ഞാൻ കണ്ടത്. മരുന്നിൻേറയും മരണത്തിൻേറയും ഗന്ധങ്ങളെ വകഞ്ഞു നീക്കി ഒരു മൂളിപ്പാട്ടുമായി അവൻ നടന്നു.

ഇപ്പോൾ അവന് എല്ലാം അറിയാം... കുഞ്ഞുങ്ങൾ വളരെവേഗം കാര്യങ്ങൾ ഗ്രഹിക്കുന്നു. റൊട്ടിയും പാലും നേഴ്സറി റൈമുകളും രുചിച്ചുവളരുന്നത് എന്തിനുവേണ്ടിയാണെന്ന് അവർക്ക് അറിയാം. എന്നിട്ടും ഒന്നും അറിയില്ലെന്ന ഭാവം നടിച്ചുകൊണ്ട്, അവർ നമ്മുടെ മുന്നിൽ അഭിനയിക്കുന്നു. കൈകൊട്ടി ചിരിച്ച്, കൊഞ്ചിക്കുഴഞ്ഞ് നേഴ്സറി പാട്ടുകൾ മൂളി ഗോവണി കയറി, നമ്മുടെ കാഴ്ചയിൽ നിന്നു മറയുന്നു.







ജോസ് പനച്ചിപ്പുറം

# മുപ്പത്തിഒന്നാമത്തെ രോഗി

ഡോക്ടർ ചിദംബരത്തിൻെറ ഫീസ് നൂറു രൂപ. കഴിഞ്ഞമാസം വരെ അൻപതു രൂപയായിരുന്നു.

എല്ലാററിനും വിലകയറുന്ന ഇക്കാലത്ത് ഡോക്ടറുടെ ചികിത്സോപദേശത്തിനു മാത്രം വില കൂടരുതെന്നു പറയുന്നതിൽ വല്ല ന്യായവുമുണ്ടോ? അതുകൊണ്ട് ഫീസ് അൻപതിൽനിന്നു നൂറാക്കിയതിനെപ്പററി ആർക്കെങ്കിലും വിശദീകരണം നല്കേണ്ടതുണ്ടെന്ന് അദ്ദേഹത്തിനു തോന്നിയില്ല.

എങ്കിലും, അൻപതുരൂപ നോട്ടുമാത്രം മനക്കണക്കു കൂട്ടി വന്നവർക്കായി ഡോ. ചിദംബരനാഥ് ബി.എസ്‌സി, എം.ബി.ബി.എസ്, എം.ഡി ചെറിയൊരു നയപ്രഖ്യാപനം ക്യാപ്സൂളാക്കി വച്ചു:

മെഡിക്കൽ കോളേജിലെ ഡോക്ടർമാർക്ക് ഇരുന്നൂററമ്പതും മുന്നൂറുമൊക്കെയാ നിരക്ക്. എനിക്കങ്ങനെ ആർത്തിയൊന്നുമില്ല. എൻെറ പേഷ്യൻറ്സ് അത്ര വലിയ പണക്കാരൊന്നുമല്ലെന്ന് എനിക്കറിയാം. അവർ തരുന്നതു വാങ്ങുക. അത്രയുള്ളു. അതുകൊണ്ട് നൂറിൽ നിർത്തി.

എന്നിട്ട് ചെവിയിൽനിന്നടർത്തിയെടുത്ത സ്റെറതസ്കോപ്പിനെ നോക്കി ഒരു സിറപ്പിൻെറ മധുരം നുകരുന്ന മട്ടിൽ അദ്ദേഹം മന്ദഹസിക്കും.

ഫീസിൻെറ കാര്യത്തിൽ ഇത്ര ലളിതമായ ശൈലിയുള്ള മറെറാരു ഡോക്ടറെ കണികാണാൻ കിട്ടുമെന്നു തോന്നുന്നില്ല.

വിലാസമെഴുതാത്ത സുന്ദരമായ കവറിൽ രൂപയിട്ടു കൊടുക്കുമ്പോൾ ഡോ. ചിദംബരം പറയും:

കവർ കളയണ്ട. വല്ല എഴുത്തും അയയ്ക്കാമല്ലോ.

'കവറിൽനിന്നു രൂപയെടുത്ത് എണ്ണിനോക്കി പോക്കററിലിട്ട് അദ്ദേഹം കവർ തിരികെ നീട്ടും:

'കളയണ്ട. വച്ചോ.'

പ്രശസ്തനായ ഡോക്ടർ ചിദംബരത്തിന് എന്നും രോഗികളുടെ തിരക്കാണ്. പക്ഷേ, ആശുപത്രിയിൽനിന്നു വന്നാൽ വീട്ടിൽ മുപ്പതുപേരെ മാത്രമേ അദ്ദേഹം ഒരുദിവസം നോക്കു. മുപ്പതേ ഗുണം നൂറ് മൂവായിരം എന്നു ഗണിതം.

വീട്ടിലെ ചികിത്സാവ്യവസ്ഥിതി ഇത്ര കൃത്യമായി ആസൂത്രണം ചെയ്തിട്ടുള്ള വേറെ ഡോക്ടർമാരുണ്ടാവില്ല.

ഉച്ചകഴിഞ്ഞ് മൂന്നരയ്ക്കാണ് പരിശോധന ആരംഭിക്കുക. അപ്പോഴേക്കും വീടിൻെറ വരാന്തയിലും മുററത്തെ പനിനീർ ചാമ്പയുടെ തണലിലുമൊക്കെയായി രോഗികളും രോഗിബന്ധുക്കളും അണിനിരന്നിട്ടുണ്ടാവും.

ഡോക്ടർ ഒരുദിവസം മുപ്പതുപേരെയേ നോക്കൂ എന്ന് എല്ലാവർക്കും അറിവുള്ളതിനാൽ മൂന്നരയ്ക്കു മുൻപുതന്നെ മുപ്പതു പേരുകളും എഴുതപ്പെടുന്നു. പൂമുഖച്ചുവരിൽ തീയതി കുറിച്ച നീണ്ട കടലാസിലാണ് രോഗികൾ പേരെഴുതേണ്ടത്.

രാവിലെമുതൽ പേരെഴുതാം. മുപ്പതുപേരായിക്കഴിഞ്ഞാൽ വീടിനുള്ളിൽനിന്ന് ആരെങ്കിലും പുറത്തുവന്ന് കടലാസ് പട്ടിക എടുത്തുകൊണ്ടുപോകും. എന്നിട്ട് പകരം 'ലിസ്ററിൽ ഒഴിവില്ല' എന്നൊരു ബോർഡ് തൂക്കും. മുപ്പത്തിയൊന്നാമതായി ആരെങ്കിലും വന്നാൽ രക്ഷയില്ലെന്നർത്ഥം.

പേരുകൾ മുപ്പതിലെത്തുന്നത് ഉള്ളിലുള്ളവർ ഏതു കിളിവാതിലിലൂടെയാണു കാണുന്നതെന്നത് വന്നുചേരുന്ന രോഗികൾക്കും രോഗമില്ലാത്തവർക്കും അദ്ഭുതമായി അവശേഷിക്കുന്നു.

കൃത്യം മൂന്നര മുതൽ രോഗികളെ വിളിക്കും. ആരാണു വിളിക്കുന്നതെന്നറിയില്ലെങ്കിലും ഡോക്ടറല്ലെന്ന് എല്ലാ രോഗികൾക്കും തീർച്ചയുണ്ട്. സംഗീതാത്മകമായ വിളി; പൂമുഖത്തു വീണ് ഗുളികകൾപോലെ ഉരുളുമ്പോൾ രോഗികൾ ഒററയ്ക്കോ ആരുടെയെങ്കിലും കൂടെയോ അകത്തേക്കു പോകുന്നു.

'സദാനന്ദൻൻൻ നായർർർ...'

'മേരീ111 ദാസ...'

മൂന്നരയ്ക്കു തുടങ്ങിയാൽ രാത്രി എട്ടരയ്ക്ക് കൺസൾട്ടിംഗ് തീർന്നിരിക്കും. എട്ടരയ്ക്കു ഭക്ഷണം. അതുകഴിഞ്ഞാൽ വീഡിയോയിൽ സിനിമ കാണുക എന്നതാണത്രേ ഡോക്ടറുടെ ഹോബി. പക്ഷേ, അതിനു സാക്ഷികളായി രോഗികളാരുമില്ല.

അങ്ങനെ ഡോക്ടർ വീഡിയോ കണ്ടുകൊണ്ടിരിക്കുമ്പോഴാണ് മുപ്പത്തിയൊന്നാമത്തെ രോഗിയുടെ വരവ്.

മണി മുഴങ്ങിയപ്പോൾ പിടഞ്ഞെണീററ ഭാര്യയോട് ഡോ. ചിദംബരനാഥ് പറഞ്ഞു:

'തുറക്കണ്ട.'

'ആരാന്നു നോക്കാലോ.'

'വേണ്ട. വല്ല പേഷ്യൻറുമായിരിക്കും.'

മണി വീണ്ടും മുഴങ്ങി.

വീണ്ടും വീണ്ടും മുഴങ്ങി.

വാതിൽ തുറക്കാനും തുറക്കാതിരിക്കാനും വയ്യാതെ, ചിന്താക്കുഴപ്പത്തിൻെറ കയ്പുള്ള ഗുളിക മനസ്സിലിട്ടുരുട്ടി ഭാര്യ നില്ക്കുമ്പോൾ സ്വിച്ചിൽ ആരോ വിരലമർത്തിപ്പിടിച്ചിട്ടെന്നവണ്ണം കോളിംഗ് ബെൽ തുടർച്ചയായി ഇരച്ചു.

ആ ഇരമ്പം തലച്ചോറിൽ മുള്ളാണിപോലെ പിരിഞ്ഞു കയറിയപ്പോൾ ഡോക്ടർ ചിദംബരം ചാരുകസാലയിൽനിന്നു ചാടിയെണീററ് അലറി:

'ആരാ അത്?'

'ഞാനാ—' ദുർബ്ബലമായ ഒരു ശബ്ദം കേട്ടുവെന്നു ഡോക്ടറുടെ ഭാര്യയ്ക്കു തോന്നി.

'ആരാന്നു ചോദിച്ചതു കേട്ടില്ലേ?'

'ഒരു രോഗി...'

ഇത്തവണ ഡോക്ടറും കേട്ടു.

പെട്ടെന്ന് അദ്ദേഹത്തിൻെറ ഭയം ഊർന്നിറങ്ങിപ്പോയി.

എന്നാലും, ഞാൻ രാത്രി രോഗികളെ നോക്കാറില്ലെന്ന് ആർക്കാണറിയാത്തത്?

'നാളെ വരൂ.'

'വളരെ അത്യാവശ്യമാണു ഡോക്ടർ. വാതിലൊന്നു തുറക്കൂ. പ്ളീസ്—'

ഭാര്യ വാതിലിൻെറ ഓടാമ്പൽ പാതി നീക്കി ഭർത്താവിൻെറ മുഖത്തെ നിറഭേദങ്ങൾ നോക്കി.

വിസമ്മതത്തിൻെറ വൈദ്യലക്ഷണങ്ങൾ കാണാഞ്ഞ് രോഗിയുടെ പുതപ്പു മാററുന്ന സൂക്ഷ്മതയോടെ അവർ വാതിൽ തുറന്നു.

—അതാ അയാൾ.

'എന്താ നിങ്ങൾക്കു രോഗം?'

'സർ, ഞാനിന്നു രാവിലെ വന്ന് ഇവിടത്തെ ലിസ്ററിൽ പേരെഴുതി വച്ചതാണ്. പതിനൊന്നാമത്തെ പേരുകാരൻ ഞാനായിരുന്നു സർ. എന്നിട്ടു സാറെന്നെ വിളിച്ചില്ല...'

'അതു ശരിയല്ല. മുപ്പതുപേരെയും വിളിച്ചല്ലോ.'

ഭിന്നസംഖ്യയില്ലാതെ മുവായിരം രൂപ എണ്ണിവച്ച കാര്യം ഡോക്ടർ മനക്കണക്കുകൂട്ടി.

'ഇല്ല ഡോക്ടർ. ഞാൻ മൂന്നുമണിക്കുതന്നെ വന്നു കാത്തുനിന്നെങ്കിലും പതിനൊന്നാമതു വിളിച്ചതു മറെറാരു പേരാണ്.'

ഡോ. ചിദംബരത്തിൻെറ നീതിബോധം പൊങ്ങൻപനിപോലെ മുളപൊട്ടി. തൻെറ ലിസ്ററിൽ എല്ലാ രോഗികളും സമന്മാരാണെന്നു ഡോക്ടർ ഇപ്പോഴും വിശ്വസിക്കുന്നു.

അദ്ദേഹം കൺസൽട്ടിംഗ് റൂമിലെ ലൈററിട്ടു. മേശയിൽ സ്ററെതസ്കോപ്പിനു കീഴിൽ വച്ച രോഗിലിസ്ററെടുത്തു പരിശോധിച്ചു.

വാതിലിനുള്ളിലേക്കു തല നീട്ടിയിട്ടും വഴിതെററി വന്ന രോഗിക്കു പക്ഷേ, തൻെറ പേരു വെട്ടിയതിനു തെളിവാകാവുന്ന ലിസ്ററിൽ നോട്ടം എത്തിക്കാൻ കഴിയുന്നില്ല.

പകരം അയാൾ ചിദംബരം ഡോക്ടറുടെ ഉറക്കം വടിച്ചെടുക്കാവുന്ന കൺതടങ്ങളിലേക്കു നോക്കി. അവിടെ മരുന്നുകുപ്പിയിലെ മട്ടുപോലെ കറുപ്പ് അടിഞ്ഞുകൂടിയിരുന്നു.

'ശരിയാ.'

ഭാര്യയോടെന്നപോലെ ഡോക്ടർ സ്ഥിരീകരിച്ചു.

'ആരാണിതു വെട്ടിയത്?'

കൺസൾട്ടിംഗ് റൂമിലേക്കു നടന്നടുക്കുമ്പോൾ ആശ്വാസത്തോടെയാണ് രോഗി ആ ചോദ്യം കേട്ടത്.

'ഞാനല്ല സർ. സമയം കഴിഞ്ഞിട്ടും വിളിക്കാതിരുന്നപ്പോഴാണ് എനിക്കു സംശയം തോന്നിയത്. ഡോക്ടർ പേരു വെട്ടിയതാണെന്നു ഞാൻ...'

'ഞാനോ? ഞാനെന്തിനാ തൻെറ പേരു വെട്ടുന്നത്?' രോഗിക്ക് രോഗത്തിൻെറ എല്ലാ ബലഹീനതകളും മറന്ന് ഉറക്കെ ചിരിക്കുകയോ ഉറക്കെ കരയുകയോ ചെയ്യണമെന്നു തോന്നി.

'—എന്നും എല്ലാവരും എൻെറ പേരു വെട്ടുകയായിരുന്നു ഡോക്ടർ. സ്ക്കൂളിൽ പഠിക്കുമ്പോൾ പ്രസംഗമത്സരത്തിൽ ഒന്നാം സമ്മാനം കിട്ടിയ എൻെറ പേരുവെട്ടി മറെറാരാൾ സമ്മാനം വാങ്ങി. കോളേജ് ലബോറട്ടറിയിൽ എൻെറ റിക്കാർഡ് ബുക്കുകളിൽ പേരുവെട്ടിയെഴുതി പലരും മാർക്കു വാങ്ങി...'

മുപ്പത്തിയൊന്നാമത്തെ രോഗി ഒരു ഭ്രാന്തനാണെന്ന് ചിദംബരം ഡോക്ടറുടെ ഭാര്യ തീർച്ചപ്പെടുത്തിക്കഴിഞ്ഞിരുന്നു. ഒരു വലിയ കോട്ടുവാകൊണ്ട് രോഗിയോടുള്ള സഹാനുഭൂതി ഒഴിവാക്കിയെടുത്ത് അവർ ഭർത്താവിനോടു പറഞ്ഞു.

'വാതിലടച്ചു വന്നു കിടക്ക്.'

ഡോക്ടർ ചിദംബരം പക്ഷേ, രോഗത്തിൻെറ ദുരൂഹമായ വഴികളെപ്പററി ധ്യാനിച്ച് രോഗിയെത്തന്നെ നോക്കിനില്ക്കുകയായിരുന്നു. രോഗി പറഞ്ഞുകൊണ്ടേയിരുന്നു:

'... മെഡിസിനു പഠിക്കുമ്പോൾ എൻെറ പേരു വെട്ടി എന്നെ തോല്പിച്ച് ഒരാൾ ഡോക്ടറായി. ഞാൻ രോഗിയും..'

മുന്നറിയിപ്പില്ലാതെ അയാൾ പൊട്ടിച്ചിരിച്ചു.

ഡോക്ടർ ചിദംബരത്തിൻെറ ക്ളിനിക്കൽ കണ്ണുകൾ കാലത്തിലൂടെ പിറകോട്ട് മറിഞ്ഞുമറിഞ്ഞു പോയി. മെഡിക്കൽ കോളേജിലെ തൻെറ സഹപാഠിയെ കുത്തിവച്ച് അദൃശ്യനാക്കാനാവുമോ എന്ന് അദ്ദേഹത്തിൻെറ മനസ്സ് മരുന്നുവിഴുങ്ങാനീയത്തിൽ പരതി.

അപ്പോൾ,

മരണഭയംകൊണ്ടെന്നപോലെ

രോഗി പൊട്ടിപ്പൊട്ടിക്കരഞ്ഞു.









മലയാററൂർ

# ആറാംവിരൽ

ബെഡ്റൂമിലെത്തിയപ്പോൾ വേദരാമൻ അല്പമൊന്ന് അന്ധാളിച്ചു.

സുഖപ്രദമായ റബ്ബർ മെത്ത. നീല ഉറയിട്ട തലയണകൾ. വെൺമയേറിയ ഷീററുകൾ. പാൽവെളിച്ചം പരത്തുന്ന നൈററ് ലാമ്പ്. ചുവരിൽ ഒരു പെയിൻറിംഗ്. കട്ടിലിനരികിൽ റീഡിംഗ് ലാമ്പ്. സൈഡ് ടേബിളിൽ ഇംഗ്ളീഷ് മാസികകൾ. ഒരു ഗ്ളാസ്ജാറിൽ തണുത്ത വെള്ളം.

വേദരാമന് ഉറങ്ങാനായില്ല. ഇവിടെ കിടക്കാൻ അർഹതയില്ലെന്നു തോന്നി. അയാൾ റീഡിംഗ് ലാമ്പ് ഓൺ ചെയ്തു. ഒരു മാസികയുടെ പുറങ്ങൾ അലസമായി മറിച്ചു നോക്കി. ശ്രദ്ധ പിടിച്ചുപററുന്ന ഒന്നും കണ്ടില്ല. അയാൾ വിളക്കണച്ചു. തിരിഞ്ഞും ചരിഞ്ഞും കിടന്നു.

വയ്യ. ഉറങ്ങാൻ വയ്യ.

അയാൾ കിടക്കവിട്ടെഴുന്നേററു.

കാർപ്പററ് വിരിച്ച തറയിൽ ശവാസനത്തിൽ കിടന്നു.

എപ്പോഴാണ് ഉറങ്ങിയത്?

എവിടെയോ നാഴികമണി അഞ്ചടിച്ചു. അതു കേട്ടാണുണർന്നത്. തറയിൽനിന്നെഴുന്നേററു. ബെഡ്റൂമിൽ ചുററിനടന്നു. അപ്പോഴാണ് അതിനൊരു പിൻവാതിലുണ്ടെന്നു മനസ്സിലായത്. അത് തുറന്നപ്പോൾ ഒരു സിററൗട്ട് കണ്ടു. ''സിററൗട്ടി''ൻെറ അരമതിലിനും കോമ്പൗണ്ടിൻെറ പുറംമതിലിനും ഇടയിൽ അനേകം റോസ്ചട്ടികൾ നിരന്നിരിക്കുന്നു. അവയെ തോല്പിച്ചുകൊണ്ട് ഒരു മൂലയിൽനിന്നും ഒരു റോസ്വള്ളി പടർന്നു കയറുന്നു. പ്രകാശം പരന്നു തുടങ്ങുന്ന ഈ വേളയിൽ ആ പടർപ്പിൽ വിരിയുന്ന വെള്ളപ്പൂക്കൾക്ക് എന്തൊരു ഭംഗി!

ബെഡ്റൂമിൻെറ മുൻവശം കതകിൽ ആരോ മുട്ടുന്നതു കേട്ടു. കതക് തുറന്നപ്പോൾ കണ്ടത് കോഫിട്രേയുമായെത്തിയ ടോണിയെയാണ്.

ടോണി പിൻവാങ്ങി. വേദരാമൻ കുളിമുറിയിൽ പ്രവേശിച്ചു. ഹോട്ടും കോൾഡുമായ ടാപ്പുകളും കമോഡുമെല്ലാം പുതിയ അനുഭവങ്ങളായിരുന്നു. പല്ലുതേച്ചശേഷം വേദരാമൻ കോഫിട്രേയിൽ നോക്കി. എല്ലാം വെവ്വേറെ വച്ചിരിക്കുന്നു. ഡികോക്ഷൻ വേറെ, പാല് വേറെ. ചെറിയ ബൗളിൽ ഷുഗർ ക്യൂബുകൾ. എല്ലാം ചേർത്ത് കാപ്പിയുണ്ടാക്കി.



പിന്നെ കാർപ്പററിൽ പത്മാസനത്തിലിരുന്നു. പ്രാണായാമം ആരംഭിച്ചു.

○

ഡ്രസ്സിംഗ് ഗൗൺ ധരിച്ച മാധവൻനായർ ലോണിൽ ഉലാത്തുമ്പോൾ ഗാർഡൻലാമ്പിനടുത്തുള്ള ചൂരൽ ടീപ്പോയിൽ ടോണി കോഫിട്രേ കൊണ്ടുവച്ചു.

''വേദൻ ഉണർന്നോ ടോണി?''

''യെസ് സർ.''

മാധവൻനായർ കാപ്പികുടിച്ചു. പിന്നെ വേദരാമൻെറ ബെഡ് റൂമിലേക്കു നടന്നു. അല്പം തുറന്നിരുന്ന കതകിലൂടെ നോക്കി. വേദരാമനെ ശീർഷാസനത്തിൽ കണ്ടപ്പോൾ നായർ തിരിഞ്ഞു നടന്നു.

എട്ടരമണിക്ക് ബ്രേക്ക് ഫാസ്ററിന് ഒത്തുകൂടിയപ്പോൾ മാധവൻനായർ ചോദിച്ചു.

''യോഗാഭ്യാസം പതിവുണ്ട്, അല്ലേ?''

''ഉവ്വ്, സാർ.''

''ഞാൻ എത്തിനോക്കി. താനറിഞ്ഞില്ല. പണ്ട് തിയോസഫിയുമായി കെട്ടിമറിഞ്ഞ കാലത്ത് ഞാനും യോഗ എന്തൂസിയാസ്ററ് ആയിരുന്നു. ഇപ്പൊ തിയോസഫിയെപ്പററി എന്നെ ഓർമ്മിപ്പിക്കുന്നത് ഈ ബംഗ്ളാവിൻെറ പേരു മാത്രമാണ്.''

''ഈസ്റേറൺ സ്ററാർ?''

''അതെ. ഓർഡർ ഒഫ് ദ സ്ററാർ ഇൻ ദ ഈസ്ററ്, എന്നു കേട്ടിട്ടുണ്ടോ?''

''ജിദ്ദു കൃഷ്ണമൂർത്തിയെ ലോകഗുരുവാക്കാൻ ആനിബെസൻറും കൂട്ടരും ഉണ്ടാക്കിയ സെററപ്പ്. അതൊരു വലിയ കഥയാണ്... ങാ, ലെററസ് ഫിനിഷ് ബ്രേക്ക് ഫാസ്ററ്. വേദൻ, പതിനൊന്നു മണിക്ക് റെഡിയായിരിക്കണം. വി ആർ ഗോയിംഗ് ഔട്ട്. അതുവരെ എൻെറ റൊട്ടീൻ—ഷേവിംഗ് തൊട്ട് പേപ്പർ വർക്ക് വരെ!''

ബെഡ്റൂമിൽ മടങ്ങിയെത്തിയ വേദരാമൻ ട്രങ്ക് തുറന്നു; കടലാസും പേനയുമെടുത്തു. അച്ചുക്കുട്ടിക്കും കുട്ടിശങ്കരനും ഹ്രസ്വമായ കത്തുകളെഴുതി. പോസ്ററ് കവറുകൾ കൈവശമില്ല. വാങ്ങണം.

പതിനൊന്നടിക്കാറായപ്പോൾ ടോണി കതകിൽ മുട്ടി. ''സാറ് വിളിക്കുന്നു.''

വേദരാമൻ തൻെറ വേഷത്തിൽ നോക്കി. കുളികഴിഞ്ഞ് മാറിയ ഷർട്ടും മുണ്ടും. ഇതു



മതി.

"ഗോയിംഗ് ഔട്ട്" എന്നല്ലേ മാധവൻനായർ പറഞ്ഞത്? എന്തിന്? എങ്ങോട്ട്?

വേദരാമൻ പുറത്തു വന്നു.

പോർച്ചിൽ വലിയ കാർ. അതിനടുത്ത് വിനീതനായ 'ഷോഫർ'.

സ്റ്റഡിയിൽനിന്നും നീല സഫാരി സ്യൂട്ടണിഞ്ഞ മാധവൻനായർ ഇറങ്ങുന്നു. സ്റ്റെനോഗ്രാഫർ മണി പിന്നിൽ.

"വേദൻ, കം, ഗെറ്റിൻ." മാധവൻനായർ ക്ഷണിച്ചു.

കാറോടുമ്പോൾ വേദരാമൻ ചോദിച്ചു. "എങ്ങോട്ടാണ്, സർ?"

"ജസ്റ്റ് എ ഷോപ്പിംഗ് ട്രിപ്പ്."

രണ്ടുമൂന്നു വലിയ ടെക്സ്റ്റൈൽ ഷോപ്പുകളിലും, ഒരു ഡിപ്പാർട്ട്മെൻറൽ സ്റ്റോറിലും, ഷൂമാർട്ടിലും മാധവൻനായർ വേദരാമനെ കൂട്ടിക്കൊണ്ടു പോയി. അയാൾക്കിണങ്ങുന്ന റെഡിമെയ്ഡ് വസ്ത്രങ്ങളും ഷൂസും സ്യൂട്ട്കേസും വിലകൂടിയ റിസ്റ്റ് വാച്ചും മറ്റിനങ്ങളുമാണ് മാധവൻനായർ വാങ്ങിയത്. ഓരോന്നു വാങ്ങുമ്പോഴും "വേണ്ട, സർ", "ഇത്രയൊക്കെ വേണോ സർ" എന്നും മറ്റും ചോദിച്ച് വേദരാമൻ എതിർപ്പ് പ്രകടിപ്പിച്ചു.

മാധവൻനായർ പറഞ്ഞു. "പോടോ!"

"സർ, എനിക്കൊരു വല്ലായ്ക..."

"എന്തിന്?"

"ഇന്നലെ വന്നുകയറിയ എനിക്കു വേണ്ടി..."

"തനിക്കുവേണ്ടിയോ? ഡോൻറ് ബി സില്ലി! ആൻഡ് ഡോൻറ് ബി എമ്പരാസ്ഡ്! ഇതൊക്കെ എൻെറ ഇഷ്ടം. എൻെറകൂടെ താമസിക്കുമ്പോൾ... വെൽ, ദെയർ മസ്റ്റ് ബി സം സ്റ്റൈൽ, സം ക്ളാസ്! മനസ്സിലായോ? വിക്രമൻപിള്ളസാർ എന്നെ തൻെറ ലോക്കൽഗാർഡിയനാക്കിയിരിക്കയാ! അത് മറക്കരുത്."

വേദരാമന് പിന്നീട് എതിരൊന്നും പറയാൻ കഴിഞ്ഞില്ല. അയാൾ മനക്കണക്ക് കൂട്ടി. എത്രായിരം രൂപയാണ് മാധവൻനായർ ചെലവാക്കിയത്? ചെന്നിടത്തെല്ലാം അദ്ദേഹം ആദരപൂർവ്വം സ്വീകരിക്കപ്പെട്ടു. ഒരിടത്തും അദ്ദേഹം പണം കൊടുത്തതുമില്ല.

○

ബാലു ഗേറ്റ് തുറന്നു.

"അന്വേഷിച്ചാരെങ്കിലും വന്നിരുന്നോ, ബാലൂ?"

"ഇല്ല, സാർ."

കാറിൽനിന്നിറങ്ങുമ്പോൾ മാധവൻനായർ ഡ്രൈവറോട് പറഞ്ഞു. "ബക്കർ പൊയ്ക്കോളൂ! വൈകിട്ട് ആറിനെത്തണം, റൈറ്റ്?"

"യെസ്സർ."

"ടോണി, ദാ ഇതെല്ലാമെടുത്ത് വേദൻെറ റൂമിൽ കൊണ്ടുവയ്ക്കൂ... ആൻഡ് ദെൻ ഫിക്സ് മി എ ഡ്രിങ്ക്."

ലഞ്ചിനുമുമ്പ് പതിവുള്ള മദ്യം കഴിക്കുമ്പോൾ മാധവൻനായർ പറഞ്ഞു. "വേദൻ, എന്നെ താൻ ശരിക്കും മനസ്സിലാക്കണം. എൻെറ ഓരോ പ്രവൃത്തിയുടെയും പിന്നിലെന്താണെന്നറിയാമോ?"

"സാറിൻെറ നല്ല മനസ്സ്."

"തെറ്റ്. വെറും സ്വാർത്ഥം! ടോട്ടൽ സെൽഫിഷ്നെസ്! എനിക്ക് സന്തോഷം തരുന്നതെന്തോ, അത് ഞാൻ ചെയ്യുന്നു, മനസ്സിലായോ?

വേദരാമൻ മൗനിയായിരുന്നു.

"വല്ലതും പറയൂ, വേദൻ."

"സാർ ഇന്നെനിക്കുവേണ്ടി എത്രയാണ് വാരിക്കോരി ചെലവാക്കിയത്?"

"എനിക്കറിയില്ലെടോ! ഞാൻ പണം കൊടുത്തില്ലല്ലോ. ഒപ്പിട്ടു... ദാറ്റ്സ് ആൾ. ഈ ക്രെഡിറ്റ് കാർഡെന്ന സാധനം കണ്ടുപിടിച്ചവൻ ആരാ? അവൻ അഭിനന്ദനമർഹിക്കുന്നു. സൈൻ എവേ ആൻഡ് റിലാക്സ്! ങാ, എൻെറ മറ്റൊരു പേഴ്സനാലിറ്റി ട്രെയിറ്റുംകൂടി താൻ അറിഞ്ഞിരിക്കണം. ഞാൻ തുറന്നു സംസാരിക്കും—ആരോടും! എൻെറ പ്രായമുള്ളവനും തൻെറ പ്രായമുള്ളവനും എനിക്കൊരുപോലെയാണ്. അല്ല... താനിങ്ങനെ വെറുതെയിരുന്നാലോ? എന്തെങ്കിലുമൊന്ന്...?"

"ഒന്നും വേണ്ട, സർ."

"ലേശം ചിൽഡ് ബീർ?"

"വേണ്ട, സർ."

"വേദൻ, ഒരു സ്ട്രെയിറ്റ് ചോദ്യം! ഉത്തരം സത്യസന്ധമായിരിക്കണം. താൻ എപ്പോഴെങ്കിലും കുടിച്ചിട്ടുണ്ടോ?"

വേദരാമൻ തലതാഴ്ത്തി. "ഉവ്വ്."

"ഫൈൻ! ഞാൻ തനിക്കൊരു ബീർ തരാം—വിദേശി... 'ഓറഞ്ച് ബൂം'..."

ബീർ വന്നു. വേദരാമൻ പരുങ്ങി.

"എന്താ വേദൻ?"

"ഇത് വേണ്ട, സർ."

"ഹിപ്പോക്രസിയും കപടസദാചാരവും എനിക്കിഷ്ടമല്ല, വേദൻ! നമ്മുടെ പ്രായവ്യത്യാസമാണോ തന്നെ വിഷമിപ്പിക്കുന്നത്? താനിതു കഴിച്ചില്ലെങ്കിൽ, എന്താ, എന്നോടുള്ള ബഹുമാനപ്രകടനമാകുമോ? ബി എ മാൻ, ഐ സേ!" മാധവൻനായർ വേദന് ബീർ ഒഴിച്ചുകൊടുത്തു.

വേദരാമൻ ഗ്ളാസ് കൈയിലെടുത്തപ്പോൾ മാധവൻനായർ പറഞ്ഞു. "താൻ സത്യസന്ധനാണ്. മുമ്പ് കുടിച്ചിട്ടില്ലെന്ന് താൻ പറഞ്ഞിരുന്നെങ്കിൽ ഞാൻ തന്നെ വെറുത്തേനെ. ബിക്കോസ്, സത്യവാനായ വിക്രമൻപിള്ളസാർ ആ കത്തിൽ പശ്ചാത്തലമാകെ വർണ്ണിച്ചിട്ടുണ്ട്—ആ ഉരുളി സംഭവമടക്കം. താനെന്തിനാ വിളറുന്നത്? തെറ്റ് തിരുത്തലാണെടോ വളർച്ചയുടെ തുടക്കം... നന്മയിലേക്കുള്ള ചുവടുവയ്പ്! നന്മ! അതെന്താണെന്ന് നാം അന്വേഷിക്കാൻ തുടങ്ങിയാൽ... ഹേ, ടോണി, ബ്രിംഗ് ദ ബോട്ടിൽ. ഐ വിൽ ഫിക്സ് അനദർ..."

വേദരാമൻ അസ്വസ്ഥനായിരുന്നു.

മാധവൻനായർ തുടർന്നു, "ഇന്നലെ ഞാൻ തട്ടിമൂളിച്ചു, മദ്യം എന്നെ നിശ്ശബ്ദനാക്കുമെന്ന്. ഇന്ന് ഏതായാലും സംസാരിക്കാനാണ് ഭാവം. തനിക്ക് ഇളംപ്രായം... ബട്ട്, ലുക്ക്വൈസ്, താൻ അഡൽറ്റാണ്... സ്ട്രോംഗ് യംഗ് ഹോഴ്സ്! തലച്ചോറിലും ഞരമ്പുകളിലും ഐഡിയലിസം നിറഞ്ഞു നില്ക്കുന്നു, അല്ലേ? പക്ഷേ, ഒരുകാര്യം മനസ്സിലാക്കൂ... ഇത് ക്രിമിനൽസിൻെറ യുഗമാണ്. നേരും നെറിയുമുള്ളവർ പുറംതള്ളപ്പെടും. ഒരു നല്ല ഉദാഹരണം വിക്രമൻപിള്ളസാർതന്നെയാണ്."

മാധവൻനായരുടെ സംഭാഷണം കൊച്ചു പ്രസംഗമായി വളർന്നു.

—ചരിത്രം എനിക്കിഷ്ടമുള്ള വിഷയമാണ്, വേദൻ! ചരിത്രമെന്നു വച്ചാലെന്താ? ക്രിമിനലുകളുടെ കഥ. കൊലപാതകികളുടെയും കൊള്ളക്കാരുടെയും കഥ. റോമാസാമ്രാജ്യം തൊട്ട് സോവിയറ്റ് യൂണിയൻവരെ, ബേസിക്ക് സ്റ്റോറി ഇതല്ലേ? ഇവിടെ നമുക്ക് മഹാത്മാഗാന്ധിയുണ്ടായിരുന്നു, നേര്! എങ്കിലും... ഇവിടെ കഥ മാറിയോ? നാം മഹാത്മാവിനെ വെടിവച്ചു കൊന്നു—ബിക്കോസ്, ഹി വാസ് സോ ഇൻകൺവീനിയൻറ്! ഇന്ന് നമ്മെ ഭരിക്കുന്നവരാരാ? എ സെറ്റ് ഓഫ് ക്രിമിനൽസ്! ഇങ്ങനെ സംഭവിക്കുമെന്ന് ഞാൻ മുൻകൂട്ടി കണ്ടു. ശുദ്ധാത്മാവായ വിക്രമൻപിള്ളസാർ ഇതു കണ്ടില്ല. ഒടുവിൽ അദ്ദേഹം ഒതുങ്ങി... ഒതുക്കപ്പെട്ടു. എനിക്ക് ക്രിമിനൽ സ്വഭാവമുണ്ടോ? ഏതായാലും ഞാൻ മുമ്പേ മനസ്സിലാക്കി—ദ ഷേപ്പ് ഓഫ് തിംഗ്സ് റ്റു കം. ബിസിനസ്സിലിറങ്ങി. പണക്കാരനായി. ഈ ലോകത്തെ വരച്ച വരയിൽ നിറുത്താൻ ഇന്നെനിക്കു കഴിയും... ഐ മീറ്റ് ദ വേൾഡ് ഓൺ മൈ ടേംസ്. ഇവിടെ എന്നെ കാണാനും വന്ദിക്കാനും സംഭാവന സ്വീകരിക്കാനും വരാത്ത പാർട്ടിക്കാരാര്? എവ്രി ബാസ്റ്റാർഡ് കംസ്... ആൻഡ് ഐ പ്ളേ മൈ പാർട്ട്. ഞാനിന്നു പ്രമാണിയാണ്, വേദൻ! ഞാൻ സുഖിക്കുന്നു. എന്നുവച്ച് ഞാൻ ഹീഡണിസ്റ്റ് അല്ല. ഞാൻ, സുഖിക്കുന്ന ഞാൻ, സ്വകാര്യദുഃഖങ്ങളുടെ കടന്നൽക്കുത്തേറ്റ് രഹസ്യമായി കരയുന്നവനുമാണ്. ആ കഥ വേറെ. ങാ, പറഞ്ഞുവന്നതെന്താ? ഞാൻ പമ്മിയിരുന്നുകൊണ്ട് എൻെറ ശക്തി പ്രകടിപ്പിക്കുന്നു. ഞാൻ ക്രൂരനാണോ? ഹൃദയശൂന്യനാണോ?



അല്ലേയല്ല. ഞാൻ എന്നാലാകുംവിധം ആളുകളെ സഹായിക്കുന്നു. ചാരിറ്റീസിന് ദ്രവ്യം കൊടുക്കുന്നു. ഞാൻ ഒരർത്ഥത്തിൽ ക്രിമിനൽതന്നെയാണ്. പക്ഷേ, വേദൻ, ബിസിനസ്സിലുയരാൻ ഞാൻ നിയമവിധേയമായ മാർഗ്ഗങ്ങളേ സ്വീകരിച്ചിട്ടുള്ളൂ. ബട്ട് ദെൻ... നിയമം റബ്ബറല്ലേ, ഇലാസ്റ്റിക് അല്ലേ? എന്നെങ്കിലും, ഏതെങ്കിലുമൊരു സന്ദർഭത്തിൽ, വേദൻ, ഞാൻ തനിക്ക് വഴികാണിച്ചു തരും...

○

ലഞ്ച് കഴിക്കുമ്പോൾ മാധവൻനായർ പറഞ്ഞു. "വൈകുന്നേരം നാം ഹൈലൻഡിലേക്കു പോകുന്നു. എറൗണ്ട് സിക്സ് തേർട്ടി...ഒരു പാർട്ടിയുണ്ട്."

പാർട്ടി കഴിഞ്ഞപ്പോൾ വളരെ വൈകി.

കാറിൽ കയറുമ്പോൾ മാധവൻനായർക്ക് ലേശം ആട്ടമുണ്ടായിരുന്നു. വേദരാമൻെറ കരം ഗ്രഹിച്ചുകൊണ്ട് അദ്ദേഹം ചോദിച്ചു. "വേദൻ, ഡിഡ് യൂ എൻജോയ് ദ പാർട്ടി?"

"ഉവ്വ്." വേദരാമൻ അറിയിച്ചു. മറ്റെന്തു പറയാൻ.

മുതിർന്നവരുടെ സെറ്റിൽ പെട്ടുപോയ ചിരൽത്തണ്ടായിരുന്നു താൻ.

"മുതിർന്നവർ" എന്നു മാത്രം പറഞ്ഞാൽ മതിയോ. നഗരത്തിലെ വൻ പുള്ളികൾ. സൊസൈറ്റിയുടെ ക്രീം–അവർ ചർച്ചചെയ്യാത്ത കാര്യങ്ങളില്ല.

ബിസിനസ്സ്. കറൻറ് പോളിറ്റിക്സ്. ഹൈക്കോടതി തൊട്ട് കലക്ടറേറ്റുവരെയുള്ള എസ്റ്റാബ്ളിഷ്മെൻറിലെ ഗുലുമാലുകൾ. "മണി ലോണ്ടറിംഗി"ലെ പുതിയ സങ്കേതങ്ങൾ. ഷെയർ മാർക്കറ്റ്. ഇൻസൈഡർ ട്രേഡിംഗ്...

തുടക്കത്തിൽത്തന്നെ മാധവൻനായർ പരിചയപ്പെടുത്തുകയുണ്ടായി. "ഇത് വേദൻ, എൻെറ നെവ്യൂ." "മാധവൻനായരേ, ഈ പെരുച്ചാഴിക്കൂട്ടത്തിൽ മരുമകനെ എഴുന്നള്ളിച്ചത് ബുദ്ധിയാണോ? വി മേ കറപ്റ്റ് ഹിം."

ഇങ്ങനെ മുതിർന്നവർക്കിടയിൽ സമയം പോക്കി ഒന്നും പറയാതെ. ഒരുഗ്ളാസ് ബീർ നുണഞ്ഞുകൊണ്ട്.

ആരും തന്നെ കാര്യമായി ശ്രദ്ധിച്ചില്ല.

അത് നന്നായി.

പുതിയ ഷർട്ടും പാൻറ്സും അസുഖകരമായി തോന്നി.

ഷൂസ് കടിക്കുന്നു.

പാൻറ്സിൻെറ വെട്ട് വൃഷണങ്ങളിൽ ഇറുകിപ്പിടിക്കുന്നു.

ബാലു ഗേറ്റ് തുറന്നു.

ലോണിലെ ഗാർഡൻലാമ്പ് പ്രകാശം പരത്തുന്നു.

കസേരകളിലേക്ക് നീങ്ങിക്കൊണ്ട് മാധവൻനായർ ചോദിച്ചു. "അല്പനേരം ഇവിടെ ഇരുന്നാലോ?"

"ഓ."

ശേഷം [illegible] പേജിൽ





കെ.എൽ. മോഹനവർമ്മ

# സിനിമ! സിനിമ!!

## അദ്ധ്യായം പതിനൊന്ന്

മൂന്നുദിവസംകൊണ്ട് കഥയ്ക്ക് ഒരു ഏകദേശരൂപം കൃഷ്ണേട്ടൻ ഉണ്ടാക്കി. നായകനു മാത്രം അമിതമായ പ്രാധാന്യം കൊടുക്കാതെ, ബുക്കു ചെയ്തു കഴിഞ്ഞ നടീനടന്മാർക്ക് ശോഭിക്കാൻ പററിയ രീതിയിൽ ഒരു കുടുംബ കഥ.

കൃഷ്ണേട്ടൻ പറഞ്ഞു.

ഇത് കഥയുടെ പ്രമേയമേ ആയുള്ളൂ. തീം. ആശയം. ഇതിൽ ഇനി എന്തു മാററം വേണമെങ്കിലും വരുത്തത്തക്കവിധം ലോലമാണ് കഥാതന്തു. നമ്മുടെ ബജററിനും, നടീനടന്മാരുടെ സൗകര്യത്തിനും പ്രൊഡ്യൂസറുടെ ആഗ്രഹത്തിനും അനുസരിച്ച് മാററങ്ങൾ വരുത്താൻ ഇപ്പോൾ പ്രയാസമില്ല. ഒരു അടിസ്ഥാനം. അത്രയേയുള്ളൂ.

ദിവാകരനും ചാക്കോച്ചനും കേൾവിക്കാരായി ഉണ്ടായിരുന്നു. എന്നും സായാഹ്നങ്ങൾ അവർ റസ്ററ് ഹൗസിൻെറ പടിഞ്ഞാറെ വരാന്തയിൽ ചാരുകസേരകൾ വലിച്ചിട്ട്, സ്കോച്ചും, കുജയിലെ വെള്ളവുമായി ഒന്നിച്ചു കൂടും. അറബിക്കടലിൽ സന്ധ്യ മെല്ലെ വർണ്ണങ്ങൾ വിതറി അവരുമായി സല്ലപിക്കും.

കൃഷ്ണേട്ടനും, ചാക്കോച്ചനും അപ്പോൾ വാചാലരാകും. ചാക്കോച്ചൻെറ സിനിമാ ഫീൽഡിലെ പ്രായോഗിക പരിജ്ഞാനം വെറും അനുഭവത്തിലൂടെയുള്ളതായിരുന്നു. കൃഷ്ണേട്ടൻേറത് പുസ്തകവായനയിലൂടെയും, സർഗ്ഗാത്മക പ്രതിഭയുടെ ഓളങ്ങളിലൂടെയും. ദിവാകരന് സംവിധായകൻ എന്ന രീതിയിൽ ഒരു മുതൽക്കൂട്ടായി മാറി, ഈ ചർച്ചകൾ.

സിനിമയെക്കുറിച്ച് ഒരു പ്രശസ്തമായ ചൊല്ലുണ്ട്. സിനിമ മുഴുവനായി. റഡി. ഇനി ഷൂട്ടുചെയ്യുകയേ വേണ്ടൂ.

ഒരു പൂർണ്ണമായ ചിത്രണരേഖ, ഷൂട്ടിംഗ് സ്ക്രിപ്ററ് തയാറായിക്കഴിഞ്ഞാൽ സിനിമ പൂർത്തിയായി. ഇനി വെറും യാന്ത്രികമായ ചില പെയ്തികൾ മാത്രം. വളരെ അർത്ഥവത്തായ ഈ ചൊല്ല്, പ്രാവർത്തികമാകുന്നത് അപൂർവം സന്ദർഭങ്ങളിലേയുള്ളൂ. സിനിമാനിർമ്മാണത്തിൽ ഏററവുമധികം ചിട്ടയും വ്യവസ്ഥയും വന്നിട്ടുള്ള ഹോളിവുഡ്ഡിൽ സിനിമ ഷൂട്ട് ചെയ്യാൻ തുടങ്ങുന്നതിന് ആഴ്ചകൾ, ചിലപ്പോൾ മാസങ്ങൾ മുമ്പുതന്നെ, തിർക്കഥ തയാറായിരിക്കും. തിരക്കഥയിൽ നിന്ന് ഷൂട്ടിംഗ് സ്ക്രിപ്ററിലേക്കുള്ള പുരോഗതിയിൽ പ്രധാനമായും സംവിധായകനും. ക്യാമറാമാനും, കലാസംവിധായകനും മാത്രം പങ്കുവഹിക്കുന്നു. തിരക്കഥാകൃത്തിൻെറ ആവശ്യം തിരക്കഥയോടെ അവസാനിക്കുന്നു തിരക്കഥ നിർമ്മാതാവിൻെറയും, സംവിധായകൻെറയും പൂർണ്ണമായ അനുമതി നേടിക്കഴിഞ്ഞാൽ അത് യൂണിററിൻെറ സ്വത്തായി. അമേരിക്കയിലും. മററും ഉടൻതന്നെ തിരക്കഥയുടെ കോപ്പികൾ സ്ററുഡിയോയിലെ നിർമ്മാണവകുപ്പിനയയ്ക്കുന്നു. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് എന്ന വകുപ്പദ്ധ്യക്ഷനാണ് ഇനി സിനിമാനിർമ്മാണത്തിൻെറ നിയന്ത്രണം. അദ്ദേഹം തിരക്കഥയുടെ കോപ്പികൾ ഓരോ വകുപ്പിലെയും മേധാവികൾക്കയച്ച് അവരുമായി വിശദമായ ചർച്ച നടത്തുന്നു. ചിത്രത്തിനാവശ്യമായ നടീനടന്മാർ, വസ്തുവകകൾ, സെററ് നിർമ്മിച്ച് രംഗസംവിധാനം ചെയ്യേണ്ടവ, ഔട്ട്ഡോറിൽ ചെയ്യേണ്ടവ, വേഷവിധാനങ്ങൾ, മേക്കപ്പ്, യൂണിററിലാവശ്യമായ പ്രത്യേക സാങ്കേതിക യന്ത്രസാമഗ്രികൾ, നടീനടന്മാരുടെയും ടെക്നീഷ്യന്മാരുടെയും താമസം, ഭക്ഷണം, ഗതാഗതം തുടങ്ങി എല്ലാററിനെക്കുറിച്ചും ഏവർക്കും സാമാന്യമായ രൂപം ഉണ്ടാകുന്നു. ഇതിനിടയിൽ നിർവാഹകൻ എന്ന പ്രൊഡക്ഷൻ മാനേജരുടെ മേൽനോട്ടത്തിൽ വകുപ്പുകളോരോന്നും ചെയ്യേണ്ട ജോലിയുടെ അളവും സ്വഭാവവും വിശദമായി തയാറാക്കി ആകെക്കൂടി ചിത്രനിർമ്മാണത്തിനു വേണ്ടിവരുന്ന ചെലവിൻെറ കൃത്യമായ ബജററ് റെഡിയാക്കുന്നു. ഇനി ഷൂട്ടിംഗിൻെറ തീയതികൾ തീർച്ചപ്പെടുത്തിയാൽ മതി. പ്രൊഡ്യൂസർക്കു നേരത്തെതന്നെ അറിയാം. എന്നേക്ക് എത്ര പണം തയാറാക്കിയിരിക്കണം, ഷൂട്ടിംഗ് മുറയ്ക്കു നടക്കാനെന്ന്.

കൃഷ്ണേട്ടൻ പറഞ്ഞു.

ഇതൊക്കെ ഹോളിവുഡ്ഡിൽ. ഇന്ത്യയിൽ ഇത് പ്രായോഗികമാക്കി സിനിമ നിർമ്മിക്കുന്നവർ കൈവിരലിലെണ്ണാനുള്ളവരേയുള്ളൂ. അവർ മിക്കവരും നിർമ്മാണവും, സംവിധാനവും സ്വയം ചെയ്യുന്നവർ ആയിരിക്കും. സിനിമയുടെ നിർമ്മാണച്ചെലവ് ഏററവും കുറയ്ക്കാനുള്ള ഏക മാർഗ്ഗം നേരത്തെതന്നെ കൃത്യമായ തിരക്കഥയും, ഷൂട്ടിംഗ് സ്ക്രിപ്ററും തയാറാക്കുക എന്നതാണ്. പക്ഷേ, നമുക്ക് ഇന്ന് അതിവിടെ സാധ്യമല്ല.

എന്തേ?

കൃഷ്ണേട്ടൻ ചിരിച്ചു.

കൃത്യമായി തിരക്കഥയുണ്ടാക്കി, എല്ലാവിധ അപകടങ്ങളും മുന്നിൽ കണ്ട് ഒരു ബജററുണ്ടാക്കി ഏതെങ്കിലും പ്രൊഡ്യൂസറുമായി ചർച്ച ചെയ്യൂ. ഒററയാളും സിനിമയെടുക്കാൻ തയാറാകുകയില്ല.

ചാക്കോച്ചൻ പറഞ്ഞു.

ശരിയാണ്. ഇപ്പോൾ നമ്മള് കഥയുണ്ടാക്കി. എത്ര നിഷ്ക്കർഷയോടെ നോക്കിയാലും, ഇന്നത്തെ മലയാള സിനിമയുടെ ചുററുപാടിൽ ഇരുപതു ലക്ഷം വേണ്ടിടത്ത് മുപ്പതു ചെലവാകും. മുപ്പതു വേണ്ടിടത്ത് അമ്പതാകും. മുപ്പതു ലക്ഷം, ഓ, റഡി എന്നു പറഞ്ഞ് ആരും മുന്നോട്ടു വരില്ല.

ചന്ദ്രഹാസനുൾപ്പെടെ.

അതെ.

കൃഷ്ണേട്ടൻ ചിരിച്ചു.

ആദ്യത്തെ രണ്ടു ലക്ഷം മുടക്കിക്കാനാണ് ഏററവും പ്രയാസം. അതുകഴിഞ്ഞാൽ അയാൾ താനെ ഒഴുക്കിൽ വീണുകൊള്ളും.

രണ്ടു പോരാ, അഞ്ചോ, പത്തോ വേണ്ടിവരും പലപ്പോഴും.

ദിവാകരന് ഒരു സംശയമുണ്ടായിരുന്നു.

കൃഷ്ണേട്ടാ! ഞാൻ രണ്ടാമത്തെ പടം എടുത്തുകൊണ്ടിരിക്കുമ്പോൾ, അന്ന് അതിനു പൂർണ്ണമായ സ്ക്രിപ്ററ് തയാറായിരുന്നില്ല, പെട്ടെന്ന് ഷൂട്ടിംഗിനിടയിൽ നല്ല ആശയങ്ങൾ, ഡയലോഗുകൾ, തോന്നാറുണ്ടായിരുന്നു. സന്ദർഭത്തിനനുസരിച്ച് അത് മിക്കപ്പോഴും നേരത്തെ എഴുതിവച്ചിരുന്നതിനെക്കാൾ നല്ലതുമായിരുന്നു. ഒരു പൂർണ്ണമായ തിരക്കഥ, ഇങ്ങനെ സംവിധായകൻെറ പെട്ടെന്നുദിക്കുന്ന ആശയങ്ങളെ, ഗർഭത്തിലേ നശിപ്പിക്കുകയില്ലേ?

കൃഷ്ണേട്ടൻ പറഞ്ഞു.

എടോ! എന്തൊക്കെ ആരൊക്കെ പറഞ്ഞാലും, സിനിമ ഒരു സംവിധായകൻെറ കലയാണ്. എത്ര നല്ല തിരക്കഥയായാലും, എത്ര പ്രഗല്ഭരായ നടീനടന്മാരും, സാങ്കേതിക വിദഗ്ദ്ധരും ഉണ്ടായാലും, സംവിധായകൻെറ പ്രതിഭയാണ് സിനിമയുടെ സത്ത്. സിനിമ കലാരൂപങ്ങളിൽ താരതമ്യേന വളരെ പുതിയ രൂപമാണ്. ഇവിടെ പലർക്കും സിനിമയാണ് തങ്ങളുടെ മീഡിയം എന്ന് ധൈര്യത്തോടെ പറയാൻ ഇനിയും വളരെയേറെക്കാലം കഴിയണം.







സിനിമയാണ് തൻെറ മീഡിയം എന്ന് ധൈര്യമായി പറയാവുന്ന ആരെങ്കിലും ഇന്ത്യൻ സിനിമയിലുണ്ടോ?

ഉണ്ടായിരുന്നു. ഒരേ ഒരാൾ. സത്യജിത് റേ.

വേറെ?

പലരും ഉണ്ട്, പല രീതിയിലും. പക്ഷേ, പൂർണ്ണമായ സിനിമാക്കാരൻ. അതിൽ സിദ്ധിയുടെയും സാധനയുടെയും കൃത്യമായ യോജിപ്പ്. സിനിമയെപ്പോലെയുള്ള കല, മററ് എല്ലാ കലാരൂപങ്ങളിൽനിന്നും വ്യത്യസ്തമാണ്. വൈഷമ്യമേറിയതുമാണ്. നിർമ്മാണം മാത്രമല്ല, അവസാനം പ്രേക്ഷകരും. എല്ലാവരെയും ഒന്നിച്ചു കൊണ്ടുപോകുന്ന സിനിമാക്കാരൻ. ഒരാളേ ഉണ്ടായിരുന്നുള്ളൂ; നമുക്ക്. സത്യജിത് റേ.

ഞാനൊരു കഥ പറയാം. നടന്ന കഥ.

കൃഷ്ണേട്ടൻ മൂന്നാമത്തെ പെഗ്ഗിൻെറ തുടക്കത്തിലായിരുന്നു. ഇരുട്ട്. ഇടയ്ക്ക് കറൻറ് പോയി. മെഴുകുതിരിയുടെ വെളിച്ചത്തിനു പടിഞ്ഞാറൻ കാററിനെ അതിജീവിക്കാനുള്ള ശക്തിയില്ല. ചാക്കോച്ചന് പോകാൻ ധൃതിയുണ്ട്. രാത്രിയിൽ ഗൾഫിലേക്കു വിളിക്കണം. സംഗീത സംവിധാനത്തിൻെറ കാര്യം ചന്ദ്രഹാസനെ അറിയിക്കണം. പിന്നെ, അമ്പതിനായിരം രൂപയെങ്കിലും ഉടൻ എത്തിക്കാൻ പറയണം.

പക്ഷേ, കൃഷ്ണേട്ടൻെറ കഥകൾ കേൾക്കാൻ രസമാണ്. ചാക്കോച്ചൻ ഗ്ളാസ്സിൽ അല്പം ഒഴിച്ചു.

കൃഷ്ണേട്ടൻ പറഞ്ഞു.

ഇന്ത്യയിലെ ഏററവും നല്ല സിനിമാനടന്മാരിലൊരാൾ. ആർട്ട് സിനിമയിലും, കമേഴ്സ്യൽ സിനിമയിലും മുൻപന്തിയിൽ. ഇടയ്ക്ക് ഒരു മലയാളം സിനിമയിൽ അഭിനയിക്കാനായി എറണാകുളത്തു വന്നു. കുറച്ചുദിവസം ഇവിടെ ഉണ്ടായിരുന്നു. പൈജാമയും ജൂബയുമായി മഹാത്മാഗാന്ധി റോഡിലൂടെ ഒഴിവുസമയത്ത് ഞങ്ങൾ നടക്കും. ഉത്തരേന്ത്യയിൽനിന്ന് റെഡിമെയ്ഡ് തുണികൾ വില്ക്കാൻ വരുന്ന മാർവാഡി ഏജൻറാണെന്നേ ആൾക്കാർ അദ്ദേഹത്തെ കണക്കാക്കൂ. ആരും അദ്ദേഹത്തെ തിരിച്ചറിഞ്ഞില്ല. രസമായിരുന്നു. എന്തൊക്കെ കഥകൾ? ഇടയ്ക്ക് ഞാൻ ചോദിച്ചു. താങ്കൾ ഇന്ത്യയിലെ പ്രധാനപ്പെട്ട എല്ലാ സംവിധായകരുടെയും ചിത്രങ്ങളിൽ അഭിനയിച്ചിട്ടുണ്ടല്ലോ. ആരൊക്കെയാണ്, താങ്കളുടെ അഭിപ്രായത്തിൽ ഏററവും മിടുക്കന്മാർ? അദ്ദേഹം ചിരിച്ചു. ശരിയാണ്. മിക്കവാറും എല്ലാ പ്രസിദ്ധ സംവിധായകരുടെയും ചിത്രങ്ങളിൽ ഞാൻ പണിചെയ്തിട്ടുണ്ട്. നിങ്ങളുടെ മലയാളത്തിൽ, കുറവാണ്. പക്ഷേ, ഹിന്ദിയിൽ, ഗുജറാത്തിയിൽ, ബംഗാളിയിൽ, ഇംഗ്ളീഷിൽ. ശരിയാണ്. പിന്നെ ആരൊക്കെയാണെന്നോ മിടുക്കന്മാർ? ആരൊക്കെ? ബഹുവചനം വേണ്ട. ഏകവചനം മതി. ഒരാളേയുണ്ടായിരുന്നുള്ളൂ. ഒററയാൾ. ടോട്ടൽ സിനിമാക്കാരൻ.

ഒരാൾ?

അതെ. സത്യജിത് റേ.

എന്തേ? മറെറത്രയോ പ്രഗല്ഭരുണ്ട് ഇന്ത്യൻ സിനിമയിൽ?

പ്രഗല്ഭരുണ്ട്. കലാകാരന്മാർ ധിഷണാശാലികൾ. പലതിലും അദ്വിതീയർ. പക്ഷേ, സിനിമ കലകളുടെയും ബുദ്ധിയുടെയും ഒരു സമ്മേളനമാണ്. ഇത് ഒരു ചിത്രകാരനോ, സാഹിത്യകാരനോ, സംഗീതജ്ഞനോ, ഫോട്ടോഗ്രാഫർക്കോ അവരുടെ പരിമിതമായ കഴിവുകളിൽ വളർത്തിയെടുക്കാവുന്ന കലയല്ല. ശരിയാണ്. ഒരുമാതിരി, തരക്കേടില്ലാത്ത, ശരാശരി പടങ്ങൾ അവർ നിർമ്മിച്ചേക്കും. സാഹിത്യത്തിനോ സംഗീതത്തിനോ ഫോട്ടോഗ്രാഫിക്കോ മുൻതൂക്കം കിട്ടുന്ന അത്തരം ചിത്രങ്ങൾ മഹത്തെന്ന് വ്യാഖ്യാനിക്കപ്പെടുകയും ചെയ്തേക്കാം. പക്ഷേ, അവ പ്രതിഭാധനനായ സിനിമാക്കാരൻെറ സിനിമയല്ല. അവിടെയാണ് സത്യജിത് റേയും മററുള്ളവരും തമ്മിലുള്ള വ്യത്യാസം.

ഞാൻ പറഞ്ഞു.

എനിക്കു മനസ്സിലായില്ല.

അദ്ദേഹം പറഞ്ഞു.

ഞാൻ ഒരു ഉദാഹരണംകൊണ്ട് വിശദമാക്കാം. അദ്ദേഹം സംവിധാനം ചെയ്യുന്ന ഒരു സിനിമ. ഞാൻ പ്രധാന നടൻ. ഒരു സുപ്രസിദ്ധ സിനിമാതാരം പ്രധാന നടി. കൽക്കത്തയിൽനിന്ന് പത്തുപത്തു കിലോമീററർ ദൂരെ ഔട്ട്ഡോർ ഷൂട്ടിംഗ്. നടിയുടെ ഷെഡ്യൂളിൽ അവസാന ദിവസമാണ്. അന്ന് വൈകിട്ട് ആറുമണിക്കുള്ള വിമാനത്തിൽ അവർക്ക് കൽക്കത്തയിൽനിന്ന് ബോംബെയ്ക്കു പോകണം. രാത്രി രണ്ടു മണിക്ക് ബോംബെയിൽനിന്ന് വിദേശത്തേക്കും. പ്രോഗ്രാം എല്ലാം മാസങ്ങൾക്കുമുമ്പ് തീർച്ചയാക്കിയതാണ്. ഷൂട്ടിംഗ് സ്ക്രിപ്ററും, നടീനടന്മാരുടെ ചെറിയ അനക്കംപോലും കടലാസിൽ കൃത്യമായി പകർത്തിയിട്ടുണ്ട്. അവസാന ദിവസം. അഞ്ച് ഷോട്ടെടുക്കണം. ഞാനും നടിയും ചേർന്ന രംഗങ്ങൾ. പ്രോഗ്രാമനുസരിച്ച് ഒമ്പതു മണിക്ക് ഷൂട്ടിംഗ് തുടങ്ങും. പതിനൊന്നരയ്ക്ക് തീരും. ലഞ്ച് രണ്ടു മണിക്ക്. നടിയെ കൊണ്ടുപോകാൻ കാറ്. എല്ലാം റെഡി. രാവിലെ എട്ടുമണിക്കുതന്നെ എല്ലാവരും തയാറായി. ഒമ്പതിന് അല്പം മുമ്പ് അദ്ദേഹം റേ സാഹിബ് കാറിൽ വന്നിറങ്ങി. പെട്ടെന്ന് രംഗം സജീവമായി. ആജാനുബാഹുവായ അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ സെററിന് ജീവൻ വരും. അദ്ദേഹം ചുററും നോക്കി. നിശ്ശബ്ദനായി. സെററ് റെഡി, ക്യാമറ, സൗണ്ട്, ആർട്ടിസ്ററ്. അഞ്ചുമിനിട്ട്. അദ്ദേഹം സഹസംവിധായകനെയും കലാസംവിധായകനെയും വിളിച്ചു. ബംഗാളിയിൽ പറഞ്ഞു. ഇതു മുഴുവൻ മാററു. ട്രോളി കൊണ്ടുവരൂ. അഞ്ചു ഷോട്സുംകൂടി ഒരു നീളമുള്ള ഷോട്ടാക്കി മാററു. ഡയലോഗിൽ രണ്ടു വാക്കു മാററി. എൻെറ വേഷത്തിന് ചെറിയ മാററം. മേക്കപ്പിൽ ഞങ്ങൾക്ക് ചെറിയ വ്യത്യാസം. നടി നെർവസ് ആയി. അവർക്ക് രണ്ടു മണിക്കു പോകണം. ഇവിടെ ഇപ്പോൾ സീൻ മാററുകയാണ്. പക്ഷേ, അദ്ദേഹത്തിനോട് ചോദിക്കാൻ ഭയം. പതിനൊന്നര മണിയായി സെററു മാററി ട്രോളിയിട്ട്

ലൈററും മററും ശരിയാക്കാൻ. അപ്പോഴേക്ക് ഞങ്ങളും തയാറായിക്കഴിഞ്ഞു. പതിനൊന്നേ മുക്കാലിന് ക്യാമറ ഓൺ ആയി. അഞ്ചുമിനിട്ടുപോലും ആയില്ല. മഴത്തുള്ളികൾ. മഴപെയ്യാൻ തുടങ്ങി. അദ്ദേഹം കുടക്കീഴിൽനിന്ന് പറഞ്ഞു. മഴയത്താകട്ടെ, രണ്ടാമത്തെ ടേക്ക്. ഷൂട്ടിംഗ് പന്ത്രണ്ടരയ്ക്കു തീർന്നു. മഴയത്തുള്ള സീൻ. അപ്പോഴാണ് ആ പൂർണ്ണ സിനിമാക്കാരൻെറ കാൽക്കൽ ഞാൻ തൊട്ടു വന്ദിച്ചത്. ഒമ്പതു മണിക്ക് രംഗം കണ്ടപ്പോൾ അദ്ദേഹം ആകാശത്തിലെവിടെയോ ചെറിയ മേഘശകലം ദർശിച്ചു കാണണം. മഴ വന്നാൽ? നടിയുടെ പ്രോഗ്രാം തെററും. സിനിമയെ ആകെ ബാധിക്കും. അദ്ദേഹം ഉടൻ പോംവഴി കണ്ടു. മഴയത്തായാലും, വെയിലത്തായാലും സംഭവിക്കാവുന്ന രീതിയിൽ സീൻ അല്പം മാററുക. എല്ലാം ശുഭമായി. നടി രണ്ടുമണിക്ക് കൃത്യമായി കാറിൽ കയറി. അടുത്ത ദിവസത്തെ ഷൂട്ടിംഗിൽ എനിക്ക് ഒരു സീനിൽ മഴയത്തുനിന്നു കയറിവരുന്ന മട്ട് കാണിക്കേണ്ടി വന്നു. അത്രമാത്രം. അതാണ് സിനിമാക്കാരൻ. പൂർണ്ണ സിനിമാകലാകാരൻ. സിനിമയിൽ എല്ലാം പെടും. പ്രകൃതിപോലും. മനുഷ്യരും, മൃഗങ്ങളും, യന്ത്രങ്ങളും, പ്രകൃതിയും എല്ലാം. ഇതെല്ലാം കാണുന്നവനാണ് സിനിമാകലാകാരൻ.

കൃഷ്ണേട്ടൻ പറഞ്ഞു.

നമുക്കും അങ്ങനെയുള്ള പ്രതിഭാശാലികൾ ഇനിയുമുണ്ടാകും. പക്ഷേ, അതിനുമുമ്പ് നമ്മൾ ഈ സിസ്ററത്തോട് പൊരുതാൻ നില്ക്കാതെ അതിനെ നന്നാക്കാൻ ശ്രമിക്കണം.

ദിവാകരൻ പറഞ്ഞു.

ചേട്ടാ! നമുക്ക് ഈ സിനിമയിൽത്തന്നെ ഒന്ന് ശ്രമിച്ചാലെന്താ? ഒരു ഡിസിപ്ളിൻ. ചേട്ടൻ കൂടെ നിന്നാൽ...

ചാക്കോച്ചൻ ചിരിച്ചു.

അനിയാ! ആദ്യം നമ്മുടെ പ്രൊഡ്യൂസർ കാലുമാറാതെ നോക്കണം. അയാൾ പണവും കൊണ്ട് പിന്നിൽ നിന്നാലേ നമ്മുടെ എല്ലാ കലകൾക്കും നടുവു നിവർക്കാൻപോലും പററൂ.

കൃഷ്ണേട്ടൻ പറഞ്ഞു.

ശരിയാണ്. ചാക്കോച്ചൻ ആ പരിപാടി നോക്ക്. ഞങ്ങൾ ഈ തീമിനൊരു സംഗ്രഹം ഉണ്ടാക്കട്ടെ.

ചാക്കോച്ചൻ പോയിക്കഴിഞ്ഞപ്പോൾ അവർ തീമിനെ സിനോപ്സിസ് ആക്കാനുള്ള ശ്രമം തുടങ്ങി.

(തുടരും)

## ആറാം വിരൽ

41-ാം പേജിൽനിന്നു തുടർച്ച

''ഉറക്കം വരുന്നുണ്ടോ?''

''ഇല്ല.''

മാധവൻനായർ ടോണിയെ വിളിച്ചു.

''ടോണീ, ബക്കറോട് പൊയ്ക്കൊള്ളാൻ പറയൂ... ആൻഡ് ഗെററ് മി എ ലിക്കർ.''

ലിക്കർ കഴിക്കുമ്പോൾ പെട്ടെന്ന് ഗാർഡൻ ലാമ്പ് അണഞ്ഞു.

''ഡാമിററ്!'' മാധവൻനായർ ശപിച്ചു.

അടുത്ത ക്ഷണത്തിൽ അദ്ദേഹം അദ്ഭുതപൂർവ്വം പറഞ്ഞു. ''എന്താണിത്! ഫൻറാസ്ററിക്ക്!''

വേദരാമൻെറ ആറാം വിരൽ പ്രകാശിക്കയായിരുന്നു.

മാധവൻനായർ ചോദിച്ചു. ''ഇതെന്താണ്? ആ വിരൽ എപ്പോഴും പ്രകാശിക്കാറുണ്ടോ?''

''അറിയില്ല.''

''ഇപ്പോൾ അതിൻെറ പ്രകാശം താൻ കാണുന്നില്ലേ?''

''പ്രകാശത്തെപ്പററിയൊന്നും അറിയില്ല, സാർ. ചിലപ്പോൾ മിന്നാമിനുങ്ങുകൾ വന്നു കയറുന്നപോലൊരു തോന്നൽ.''

''ഇതൊരു സിദ്ധിയാണ് വേദൻ! ഹൈലി മാർക്കറബിൾ. ഇത് വലിയ കവാടങ്ങൾ തുറക്കാൻ പോന്ന താക്കോലാണ്... സുരേഖ ഇതറിഞ്ഞാൽ—''

''സുരേഖ?''

''എൻെറ നീസ്... ഞാ, വിക്രമൻപിള്ള സാറിൻെറ കത്ത് വായിച്ചപ്പോൾ ഞാനത്ര കാര്യമാക്കിയില്ല. നൗ ഐ ആം കൺവിൻസ്ഡ്! ആ കത്തിൽ കിണറ് കുഴിച്ച കഥ പറഞ്ഞിട്ടുണ്ട്. അസാധാരണമായ മറെറന്തെങ്കിലും ഉണ്ടായിട്ടുണ്ടോ?''

ഹരിയുടെ മരണത്തിനുമുമ്പ് കണ്ട സ്വപ്നത്തെപ്പററി വേദരാമൻ ചുരുക്കിപ്പറഞ്ഞു.

''പിന്നെ?''

''പിന്നെ... പിന്നെ...''

''പറയൂ വേദൻ.''

''ചിലപ്പോഴെനിക്കു തോന്നാറുണ്ട്... എൻെറ ഹൃദയത്തിൻെറ സ്പന്ദനവും കൈത്തണ്ടിലെ പൾസും ഒന്നുപോലല്ലെന്ന്. ഇടതു മണിബന്ധത്തിലെയും വലതു മണിബന്ധത്തിലെയും പൾസ് റേറ്റ് വ്യത്യസ്തമാണെന്ന്.''

''ചിലപ്പോഴെന്നു വച്ചാൽ?''

''അക്കങ്ങളെ ധ്യാനിച്ചുകൊണ്ട് പ്രാണായാമം ചെയ്യുമ്പോൾ.''

''ടെസ്ററ് ചെയ്തിട്ടുണ്ടോ?''

''മനസ്സിലായില്ല...?''

''ഈ തോന്നലുണ്ടാകുമ്പോൾ ഏതെങ്കിലും ഡോക്ടർ പൾസ് നോക്കിയിട്ടുണ്ടോ?''

''ഇല്ല.''

മെഴുകുതിരിവെളിച്ചം കണ്ടു.

കത്തിച്ച ക്യാൻഡിൽ സ്ററിക്കും ടോർച്ചുമായി വരികയായിരുന്നു ടോണി.

''ഇവിടെ വെളിച്ചമുണ്ട്, ടോണി!''

മാധവൻനായരുടെ വാക്കുകളുടെ പൊരുൾ ടോണി മനസ്സിലാക്കിയില്ല.

അടുത്ത ക്ഷണത്തിൽ ഗാർഡൻലാമ്പ് പ്രകാശിച്ചു. ബംഗ്ളാവിലെ ദീപങ്ങൾ തെളിഞ്ഞു.

മാധവൻനായർ വേദരാമൻെറ ആറാം വിരലിലേക്കു നോക്കി.

ഇപ്പോഴതിന് പ്രകാശമുണ്ടായിരുന്നില്ല.

(തുടരും)



എം. കുഞ്ഞാമൻ

# മുതലാളിത്താനന്തര സമൂഹം ഒരു വിയോജനക്കുറിപ്പ്

ആയിരത്തിത്തൊള്ളായിരത്തി എൺപത്തൊൻപതിൽ ഫ്രാൻസിസ് ഫുക്കുയാമ എഴുതിയ 'ചരിത്രത്തിൻെറ അന്ത്യം' എന്ന ലേഖനം വളരെയേറെ വിവാദം സൃഷ്ടിക്കുകയുണ്ടായി. ചിന്താലോകത്ത് ആ ലേഖനത്തെ ശ്രദ്ധേയമാക്കിയത് 1989 തൊട്ട് ആഗോളതലത്തിൽ രാഷ്ട്രീയ–സാമ്പത്തിക രംഗങ്ങളിൽ സംഭവിച്ചുകൊണ്ടിരുന്ന അഭൂതപൂർവ്വമായ മാററങ്ങളാണ്. ഇപ്പോൾ പീററർ ഡ്രൂക്കർ എഴുതിയിട്ടുള്ള മുതലാളിത്തം അവസാനിക്കുകയാണോ (കലാകൗമുദി, 928, ജൂൺ 27, 1993) എന്ന ലേഖനം ചിന്താലോകത്ത് ഫുക്കുയാമയുടെ ലേഖനം സൃഷ്ടിച്ചത്ര വിവാദം സൃഷ്ടിക്കുമെന്നു തോന്നുന്നില്ല. എന്നാൽ ലോക മുതലാളിത്ത രാജ്യങ്ങൾ (ജി–7 രാജ്യങ്ങൾ) നിയന്ത്രിക്കുന്ന ലോകബാങ്ക്, അന്താരാഷ്ട്ര നാണയനിധി, ഗാട്ട് എന്നിവയുടെ നിർദ്ദേശ–നിയന്ത്രണങ്ങൾക്കനുസൃതമായി ലോക രാഷ്ട്രങ്ങളിൽ (പ്രത്യേകിച്ചും മൂന്നാംലോക രാഷ്ട്രങ്ങളിൽ) സംഭവിച്ചുകൊണ്ടിരിക്കുന്ന സ്വകാര്യവല്ക്കരണം, ഉദാരവല്ക്കരണം എന്നിവയിലൂന്നിക്കൊണ്ടുള്ള ആഗോളവല്ക്കരണത്തിന് ആ ലേഖനത്തിലെ ആശയങ്ങൾ ബൗദ്ധികവും, പ്രത്യയശാസ്ത്രപരവുമായ പിൻബലം നല്കും എന്നതുകൊണ്ട്, കമ്പോള സൗഹൃദ സാമ്പത്തിക സമീപനത്തിൻെറ (അതായത്, ആസൂത്രിത മുതലാളിവല്ക്കരണത്തിൻെറ) വിധാതാക്കളും വക്താക്കളും അവയെ ഫലവത്തായി ഉപയോഗിക്കുമെന്ന കാര്യം നിസ്തർക്കമാണ്. പുതിയ സാമ്പത്തികനയം ചർച്ചചെയ്യപ്പെടുന്നു എന്നതുകൊണ്ട്, ആ നയത്തിന് പരിപ്രേക്ഷ്യം നല്കുന്ന ഡ്രൂക്കറുടെ ലേഖനം വിമർശനാത്മക വിശകലനം അർഹിക്കുന്നുണ്ട്.

ഡ്രൂക്കറുടെ ലേഖനത്തിലെ പ്രധാന ആശയങ്ങൾ (ഈ ലേഖനത്തിൽ പരാമർശവിഷയമാക്കാൻ ശ്രമിക്കാത്തത്) ഇവയാണ്: (1) കമ്മ്യൂണിസം മരിച്ചു; (2) സോഷ്യലിസം അസ്തമിച്ചുതുടങ്ങി; (3) മുതലാളിത്തവും അസ്തമിക്കും; (4) മുതലാളിത്താനന്തര സമൂഹം ഏതു രൂപം കൈക്കൊള്ളുമെന്ന് ആർക്കും പറയാനാവില്ല; (5) ഈ പരിവർത്തനദിശയിൽ ചില മൂന്നാംലോക രാജ്യങ്ങൾ സാമ്പത്തികശക്തികളായിത്തീരാൻ ഏറെ സാദ്ധ്യതയുണ്ട്. ഒന്നുതൊട്ട് അഞ്ചുവരെയുള്ള ഈ ആശയങ്ങൾ ഓരോന്നായി ചർച്ചാവിധേയമാക്കാൻ ഇവിടെ മുതിരുന്നില്ല. മറിച്ച്, ഈ കേന്ദ്രാശയങ്ങളിലൂന്നി, ലേഖനത്തിൻെറ മൊത്തത്തിലുള്ള ഒരവലോകനത്തിനാണിവിടെ ശ്രമിക്കുന്നത്.

ലോകചരിത്രമെന്നാൽ പാശ്ചാത്യചരിത്രമാണെന്ന കൊളോണിയൽ ചിന്താഗതിയിൽ നിന്നാണ് ഡ്രൂക്കർ ചർച്ചയാരംഭിക്കുന്നത്. ഏതാനും നൂറു വർഷങ്ങൾ കൂടുമ്പോൾ സംഭവിച്ച ചരിത്രപരമായ മാററങ്ങൾ അദ്ദേഹം എടുത്തു കാട്ടുന്നു. ഓരോ മാററത്തിനും ശേഷം മനുഷ്യൻ പുതിയ ഒരവതാരമായി രൂപംകൊള്ളുന്നു. 1455-ൽ ഗുട്ടൻബർഗ് അച്ചടിവിദ്യ കണ്ടുപിടിച്ചത്, 1517-ൽ ലൂതറിൻെറ പ്രൊട്ടസ്ററൻറ് പരിഷ്കരണങ്ങൾ, 1776-ലെ അമേരിക്കൻ വിപ്ളവം (ആദം സ്മിത്തിൻെറ വെൽത്ത് ഒഫ് നേഷനും), 1960 നോടടുപ്പിച്ച് ഒരു വൻശക്തിയായി ജപ്പാൻ (ആദ്യത്തെ പാശ്ചാത്യേതര രാജ്യം) മാറുന്നത്—എന്നിങ്ങനെ പ്രധാന ചരിത്രസംഭവങ്ങളും തജ്ജന്യമായ മാററങ്ങളും ചർച്ചാവിഷയമാവുന്നുണ്ടെങ്കിലും ഡ്രൂക്കർക്കൊരു ചരിത്രശാസ്ത്ര സമീപനം (ഹിസ്റററിയോഗ്രഫി) ഇല്ല.

**മുതലാളിത്താനന്തര സമൂഹത്തിൻെറ വികസനസങ്കല്പം തന്നെ മൗലികമായി വ്യത്യസ്തമാണ്. മുടക്കുമുതൽ സ്വരൂപീകരണത്തിൽ കേന്ദ്രീകരിച്ചുകൊണ്ടുള്ള ക്ളാസിക്കൽ ധനശാസ്ത്ര വീക്ഷണവും, ഉല്പാദനക്ഷമതയിൽ ഊന്നിക്കൊണ്ടുള്ള ന്യൂയോക്ളാസിക്കൽ വീക്ഷണവും നിരാകരിക്കുകയും, നിലനില്ക്കുന്ന വികസനത്തിൻെറ ആവശ്യകതയും അനിവാര്യതയും ഊന്നിപ്പറയുകയും ചെയ്യുന്ന പുരോഗമനാശയങ്ങൾക്കാണ് ചിന്താലോകത്ത് നിലനില്ക്കാവുന്ന അംഗീകാരം ലഭിച്ചുകൊണ്ടിരിക്കുന്നത്. വികസനം വേണോ, പ്രകൃതിവേണോ എന്ന വികലസങ്കല്പനം ഉപേക്ഷിച്ച്, വികസനവും, പ്രകൃതിയും വേണം; അഥവാ പ്രകൃതിയെ നിലനിർത്തിക്കൊണ്ടുള്ള വികസനം വേണം എന്നതാണ് ദീർഘവീക്ഷണമുള്ളവരുടെ നിലപാട്.**

ഓരോ നൂറുവർഷം കൂടുമ്പോഴും സമൂഹം സ്വാഭാവികമായി, ചില പ്രകൃതി നിയമങ്ങൾക്കനുസരിച്ച് മാറുകയല്ല ചെയ്യുന്നത്. അതായത് സാമൂഹ്യ പരിണാമപ്രക്രിയ സ്വാഭാവികമായോ നൈസർഗ്ഗികമായോ സംഭവിക്കുന്നതല്ല; വ്യക്തമായ, നിർവ്വചിക്കപ്പെടാവുന്ന ചാലകശക്തികളാണതിനു നിദാനം. ഈ ചാലകശക്തികളാകട്ടെ, സാമൂഹ്യസൃഷ്ടിയാണ്. രാഷ്ട്രീയ അവബോധമുള്ള മനുഷ്യൻ ചരിത്രത്തിൻെറ ഒഴുക്കുകണ്ട് പകച്ചുനില്ക്കുന്നില്ല. മറിച്ച്, ചരിത്രഗതിയെ സ്വാധീനിക്കുന്നതിനും, തിരിച്ചുവിടുന്നതിനുമുള്ള ബോധപൂർവ്വമായ ഇടപെടൽ നടത്തുന്നു. ഇന്നോളമുള്ള സാമൂഹ്യ പരിവർത്തന ചരിത്രം സംശയാതീതമായി കാണിക്കുന്നത് വർഗ്ഗവിഭജനം നിലനില്ക്കുന്ന കാലത്തോളം സമൂഹത്തിൽ അധീശവർഗ്ഗവും വിധേയവർഗ്ഗവും (ചൂഷകരും ചൂഷിതരും) തമ്മിൽ നിരന്തര സംഘർഷം (ഒളിഞ്ഞും തെളിഞ്ഞും) ഉണ്ടായിക്കൊണ്ടിരിക്കുമെന്നതാണ്. ഇതൊരു നിത്യനിതാന്ത പ്രതിഭാസമാണ്. ഇതിനെ തടഞ്ഞുനിർത്താനോ, അല്ലെങ്കിൽ ഗതിവേഗം കുറയ്ക്കാനോ ശ്രമിക്കുന്നത് മൗഢ്യമാണ്. ഏതെങ്കിലും പ്രത്യേക സന്ദർഭങ്ങളിൽ ഈ നിരന്തര സംഘർഷങ്ങളുടെ ഗതിവേഗം കുറയ്ക്കുന്നത് ചില വ്യക്തികൾക്കോ വിഭാഗങ്ങൾക്കോ ഗുണകരമായിരിക്കും. എന്നാൽ, ഗണനാർഹമായ വസ്തുത ഈ സംഘർഷപ്രതിഭാസം അതിൻെറ നഷ്ടപ്പെട്ട ഗതിവേഗം വീണ്ടെടുത്ത്, പൂർവ്വാധികം ശക്തിപ്രാപിച്ച്, അനുസ്യൂതം മുന്നോട്ടു പോയിക്കൊണ്ടിരിക്കുമെന്നതാണ്. ഇതിന് ചരിത്രത്തിൽ നിരവധി തെളിവുകളുണ്ട്—അമേരിക്കയിലെ നീഗ്രോകളും, ഹിസ്പാനിക്കുകളും, ദക്ഷിണാഫ്രിക്കയിലെ കറുത്ത വർഗ്ഗക്കാരും, ലാററിന

മേരിക്കയിലെ അടിസ്ഥാന വർഗ്ഗങ്ങളും, ഇന്ത്യയിലെ ദളിതരും ആദിവാസികളും. കറുപ്പുനിറം സൃഷ്ടിച്ച അപകർഷതയിലമർന്നു കിടന്ന് തങ്ങളുടെ നിസ്സഹായതയാൽ കർമ്മരഹിതരായിരുന്ന നീഗ്രോകൾ, ''കറുപ്പു ഭംഗിയാണ്'' (ബ്ളാക്ക് ഈസ് ബ്യൂട്ടിഫുൾ) എന്ന ആശയത്തിൽനിന്ന് ആവിർഭവിച്ച്, ''ബൈ 'ബ്ളാക്ക്'' (Buy Black) എന്ന കർമ്മപദ്ധതിയിലൂടെ ''കറുത്ത സാമ്പത്തിക ശാസ്ത്ര''ത്തിന്റെ (ബ്ളാക്ക് ഇക്കണോമിക്സ്) ആവിർഭാവ-വികാസ-പരിണാമത്തിലൂടെ, വെള്ളക്കാരന്റെ മൗഢ്യത്തെ വെല്ലുവിളിക്കുന്നത്; ഇന്ത്യയിലെ ദളിതർ, ഇന്ത്യയിൽ അനിവാര്യമായിട്ടുള്ളത് വർഗ്ഗസമരത്തിനു മുമ്പൊരു വർണ്ണസമരമാണെന്ന അംബേദ്കർ ദർശനത്തിൽനിന്ന് പടിപടിയായുയർന്ന് അവരുടെ അവകാശസമരങ്ങൾക്ക് ഒരു വർഗ്ഗാടിസ്ഥാനം നല്കുന്നത്; വർണ്ണവിവേചനത്തിനെതിരായി പോരാടുന്ന ആഫ്രിക്കൻ നാഷനൽ കോൺഗ്രസ്, ദക്ഷിണാഫ്രിക്കൻ കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ അതിന്റെ സ്വാഭാവിക സമരമിത്രത്തെ കണ്ടെത്തുന്നത്— ഇതെല്ലാം, ഇത്തരുണത്തിൽ സംഗതമാണ്. ഈ അടിസ്ഥാന. വർഗ്ഗങ്ങളുടെ സമരപരിപ്രേക്ഷ്യം ആനുകൂല്യങ്ങളിൽനിന്ന് അവകാശങ്ങളിലേക്കു പരിണമിച്ചുകൊണ്ടിരിക്കുന്നത് പ്രത്യേകം ശ്രദ്ധാർഹമാണ്. ഈ പരിണാമപ്രക്രിയയുടെ പ്രത്യയശാസ്ത്രാടിത്തറ മാർക്സിസമാണ്. ഡ്രൂക്കർ കരുതുന്നതുപോലെ മാർക്സിസം ഒരു വിശ്വാസസംഹിതയല്ല; അതൊരു ശാസ്ത്രമാണ്; ചരിത്രത്തെയും സാമൂഹ്യ പ്രക്രിയകളെയും നോക്കിക്കാണാനും വിമർശനാത്മകമായി വിലയിരുത്താനുമുള്ള ഒരു സമീപനശാസ്ത്രം (മെത്തഡോളജി). സിദ്ധാന്തവും പ്രയോഗവും അതിന്റെ രണ്ടു തലങ്ങളാണ്—പരസ്പര സ്വാധീനമുള്ള തലങ്ങൾ—എന്നതുകൊണ്ട് അത് വളരുന്നൊരു ശാസ്ത്രമാണ്. മനുഷ്യസമൂഹമാണതിന്റെ അപഗ്രഥന വിഷയം. മനുഷ്യനു തെറ്റു പറ്റും. മാർക്സിസ്റ്റുകൾക്കും തെറ്റു പറ്റും. എന്നാൽ രചനാത്മകതയുള്ള മനുഷ്യൻ തെറ്റു തിരുത്തി മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കും. തെറ്റു തിരുത്തി മുന്നോട്ടു പോയിട്ടുള്ള കമ്മ്യൂണിസ്റ്റ് പാർട്ടികൾ തകരുകയല്ല, പൂർവ്വാധികം ശക്തിപ്രാപിച്ചുകൊണ്ടിരിക്കുകയാണ് ചെയ്യുന്നത്. (ഉദാഹരണം: ചൈന, വിയറ്റ്നാം, ഇന്ത്യ, ദക്ഷിണാഫ്രിക്ക.) മാർക്സിസം, സോഷ്യലിസം മരിച്ചുകഴിഞ്ഞു എന്നൊരു നിലപാട് വിശദമായൊരു വിശകലനം ആവശ്യപ്പെടുന്നുണ്ട്. അത്തരം ഒരു വിശകലനത്തിൽ ശ്രദ്ധിക്കപ്പെടേണ്ട ഏതാനും കാര്യങ്ങളുണ്ട്. 1. സോവിയറ്റ് മാതൃകയിലുണ്ടായിരുന്ന സ്റ്റേറ്റ് സോഷ്യലിസം മാത്രമല്ല തകർന്നത്, യുഗോസ്ളാവിയ മാതൃകയിലുള്ള കമ്പോള സോഷ്യലിസവും തകർന്നു. 2. പഴയ സോവിയറ്റ് യൂണിയനിലും കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളിലുമുണ്ടായ സംഭവവികാസങ്ങളുടെ അടിസ്ഥാനത്തിൽ സോഷ്യലിസം തകർന്നു; മാർക്സിസം മരിച്ചു എന്നൊക്കെ വിലയിരുത്തുന്നത് അപകടമായിരിക്കും. കഴിഞ്ഞ രണ്ടുമൂന്നു വർഷത്തിനുള്ളിൽ വിസ്മയാവഹമായ പലതും സംഭവിച്ചു എന്നത് ശരിയാണ്. പക്ഷേ, അവയെല്ലാം ഒരു പ്രതിസന്ധിയെ കാണിക്കുന്നു. പ്രതിസന്ധി ഭയപ്പെടേണ്ടതല്ല; തരണം ചെയ്യേണ്ടതാണ് നാളിതുവരെയുള്ള മാനവചരിത്രം പ്രതിസന്ധികൾ തരണം ചെയ്തതിന്റെ ചരിത്രമാണ്.

സോഷ്യലിസംകൊണ്ട് അന്തിമ വിശകലനത്തിൽ വിവക്ഷിക്കപ്പെടേണ്ടത് ഉല്പാദകഘടകങ്ങളുടെ സാമൂഹ്യവല്ക്കരണമാണ്; അല്ലാതെ ഉല്പാദകഘടകങ്ങൾ സ്റ്റേറ്റിന്റെ കീഴിൽ കൊണ്ടുവരലല്ല. എല്ലാ അധികാരവും സോവിയറ്റുകൾക്ക് എന്ന മുദ്രാവാക്യത്തിലൂടെ ലെനിൻ വിഭാവനം ചെയ്തത് വികേന്ദ്രീകൃതമായൊരു സാമ്പത്തികക്രമവും പങ്കാളിത്തസ്വഭാവമുള്ള (പ്രാതിനിധ്യസ്വഭാവമുള്ള പാർലമെന്ററി ക്രമമല്ല) ജനാധിപത്യക്രമവുമാണ്. എന്നാൽ, സോവിയറ്റ് യൂണിയനിൽ നിലവിൽ വന്ന സോഷ്യലിസത്തിന്റെ സ്വഭാവം തികച്ചും വ്യത്യസ്തമായിരുന്നു. അവിടെ കേന്ദ്രീകരണമാണു നടന്നത്; സാമ്പത്തിക രംഗത്തും (സ്റ്റേറ്റിന്റെ), രാഷ്ട്രീയ രംഗത്തും (പാർട്ടിയുടെ). സ്വാഭാവികമായും സംഭവിച്ചത് ജനങ്ങളിൽനിന്നകന്ന പാർട്ടിയും, പാർട്ടിയിൽ നിന്നകന്ന നേതാക്കളും നിലവിൽ വന്നു എന്നതാണ്. നേതാക്കളുടെ സമാജശാസ്ത്രപരമായ (സോഷ്യോളജിക്കൽ) സ്വഭാവവും ഗണനാർഹമാണ്. സമൂഹത്തിൽ അടിച്ചമർത്തപ്പെടുന്ന വിഭാഗങ്ങളിലെ വ്യക്തികൾക്ക് പാർട്ടിയിൽ ഉയർന്ന സ്ഥാനങ്ങളിലേക്കുയരാൻ കഴിഞ്ഞില്ല. (അല്പമൊരപവാദം സ്റ്റാലിന്റെ കാലത്താണുണ്ടായത്.) ഇന്നും ജാതീയമായോ വംശീയമായോ ഏറ്റവും താഴേക്കിടയിലുള്ള വിഭാഗങ്ങളിലെ വ്യക്തികൾക്ക് കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ പരമോന്നത നേതൃസ്ഥാനത്തേക്കെത്താൻ കഴിയുന്നില്ല. (അതിന്റെ കാരണങ്ങളിലേക്ക് ഇപ്പോൾ കടക്കുന്നില്ല.) പഴയ സോവിയറ്റ് യൂണിയനിലെയും കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളിലെയും സമീപകാല സംഭവങ്ങൾ പ്രദാനം ചെയ്യുന്ന ചരിത്രസന്ദേശം സമൂഹത്തിലെ അടിത്തട്ടിലുള്ളവർ വ്യവസ്ഥിതിയുടെ നിയന്ത്രണം ഏറ്റെടുക്കുന്നതുവരെ 'കുഴപ്പങ്ങൾ' സംഭവിച്ചുകൊണ്ടിരിക്കും എന്നതാണ്. അടിസ്ഥാനവർഗ്ഗങ്ങൾ നിയന്ത്രണം കൈയാളുമ്പോൾ മാത്രമേ വ്യത്യസ്തമായ മൂല്യബോധത്തിൽ അധിഷ്ഠിതമായൊരു സാമൂഹ്യക്രമം രൂപപ്പെടുകയുള്ളൂ. ആ സാമൂഹ്യക്രമം വികേന്ദ്രീകൃതവും പങ്കാളിത്ത ജനാധിപത്യസ്വഭാവമുള്ളതുമായിരിക്കും. അത്തരമൊരു സാമൂഹ്യക്രമം എന്നു നിലവിൽ വരും എന്ന് പ്രവചിക്കുക അസാദ്ധ്യമെങ്കിലും, സാമൂഹ്യ പരിവർത്തന പ്രക്രിയ പര്യവസാനിക്കുന്നത് അതിലായിരിക്കുമെന്ന് ഉറപ്പിച്ചു പറയാം.

ആധുനിക സാമ്പത്തികവളർച്ചയുടെ മൗലികവും, വറ്റാത്തതുമായ സ്രോതസ്സ് വിജ്ഞാനമാണെന്നത് സാമ്പത്തികശാസ്ത്രജ്ഞന്മാർ വളരെമുമ്പുതന്നെ പറഞ്ഞുതുടങ്ങിയ കാര്യമാണ്. (സൈമൺ കുസ്നട്സ്, ഷുംപീറ്റർ, സോളോ.) ഇവിടെ സൈമൺ കുസ്നട്സ് പറയുന്ന കാര്യങ്ങളാണ് കൂടുതൽ ശാസ്ത്രീയമായി തോന്നുന്നത്. 'സാമ്പത്തിക പുരോഗതി, കുടുംബം, വരുമാന വിതരണം' (ഇക്കണോമിക് ഡെവലപ്മെന്റ്, ദ ഫാമിലി, ആൻഡ് ഇൻകം ഡിസ്ട്രിബ്യൂഷൻ) എന്ന ഗ്രന്ഥത്തിൽ, ഒന്നാമദ്ധ്യായത്തിൽ, സാമ്പത്തികവളർച്ചയുടെ ചാലകശക്തികളായി (ഡ്രൈവിംഗ് ഫോഴ്സസ് ഒഫ് ഇക്കണോമിക് ഗ്രോത്ത്) മൂന്നു വസ്തുതകളാണ് ചൂണ്ടിക്കാണിക്കപ്പെടുന്നത്: (1) വിജ്ഞാനവും അതിൽനിന്ന് ആവിർഭവിക്കുന്ന സാങ്കേതികവിദ്യയും; (2) ഉല്പാദനഘടനയിലുണ്ടാവുന്ന മാറ്റങ്ങൾ (സാമൂഹ്യോല്പന്നം, തൊഴിൽ, മുടക്കുമുതൽ എന്നിവയിൽ വിവിധ മേഖലകളുടെ—പ്രഥമം, ദ്വിതീയം, തൃതീയം—പങ്കുകൾ മാറിക്കൊണ്ടിരിക്കും); (3) പരമാധികാര രാഷ്ട്ര-ഭരണത്തിന്റെ ചുമതലകൾ സങ്കീർണ്ണമായിത്തീരും. ഇവിടെ ശ്രദ്ധേയമായ വസ്തുത, വിജ്ഞാനത്തിന്റെയും അതു നിമിത്തമാക്കുന്ന സാങ്കേതികവിദ്യയുടെയും വളർച്ച ആധുനിക സാമ്പത്തിക പുരോഗതിയുടെ സ്രോതസ്സു മാത്രമല്ല, അതിനെ പിന്തുടരുകകൂടി ചെയ്യുന്നതാണ് എന്ന കുസ്നട്സിന്റെ അഭിപ്രായമാണ്. സാമ്പത്തിക വികസന സംബന്ധമായ ചർച്ചകളിൽ മിക്കപ്പോഴും അവഗണിക്കപ്പെടുന്നൊരു വസ്തുതയാണിത്. യൂറോപ്പിലാണ് ആദ്യം വ്യവസായ വിപ്ളവമുണ്ടായതെങ്കിലും, വിജ്ഞാനവികാസത്തിന്റെ കാര്യത്തിൽ വ്യവസായ വിപ്ളവപൂർവ്വലോകത്തിൽ മുന്നിട്ടു നിന്നിരുന്നത് പാശ്ചാത്യ ലോകമല്ല, പൗരസ്ത്യലോകമാണ് (ഇന്ത്യയും ചൈനയും).

യൂറോപ്പിൽത്തന്നെ ആധുനിക സാമ്പത്തിക വളർച്ച (വ്യാവസായിക വിപ്ളവം) നേടിയ ഇംഗ്ളണ്ട്, കുറെ ഭൗതിക മൂലധനവും (physical capital) സാങ്കേതികവിദ്യയും സ്വരൂപിച്ചു വച്ചതിനു ശേഷമല്ല സാമ്പത്തികവികസനം നേടാനാരംഭിച്ചത്. സംഭവിച്ചത് നേരെ മറിച്ചാണ്. സാമ്പത്തിക പുരോഗതി നേടുന്ന അവസരത്തിലും, അതിനുശേഷവും (സാമ്പത്തികവളർച്ചയുടെ അനന്തരഫലമായി എന്നു പറയുന്നതാണ് ശരി) അവ സ്വരൂപിക്കുകയാണുണ്ടായത്. പാശ്ചാത്യരാജ്യങ്ങൾ ആധുനിക സാമ്പത്തികവളർച്ച നേടിയത് അടിമസമ്പ്രദായം സൃഷ്ടിച്ച് നിലനിർത്തിക്കൊണ്ടും, കോളനികൾ സ്ഥാപിച്ചുമാണ്. കമ്പോള സജ്ജീകരണത്തിലും, കിടമത്സരത്തിലും ഊന്നിക്കൊണ്ടുള്ള മുതലാളിത്ത വളർച്ചയുടെ വൻനേട്ടങ്ങൾ എടുത്തുകാണിക്കുന്നവർ ആ വളർച്ചയുടെ യഥാർത്ഥ ചരിത്രകാരണം അവഗണിക്കുകയാണ്. ക്രൂരമായി വധിക്കപ്പെട്ട കോടിക്കണക്കിനുള്ള നീഗ്രോകൾ, റെഡ്ഡിന്ത്യാക്കാർ, ലാറ്റിനമേരിക്കയിലെ ആദിമ നിവാസികൾ, കോടിക്കണക്കിനുള്ള

ശേഷം 65–ാം പേജിൽ





എയർ കമ്മഡോർ (റിട്ട:) എസ്. നായർ



# ശ്രീധരന്റെ മരണം

## നാഗന്മാരുടെ നാട്ടിൽ

7

15

''എന്താ ഇക്കാ ഇങ്ങനെ തനിയെ ഇരുന്ന്, വേദനിച്ച്, മനസ്സിനെ പുണ്ണാക്കരുത്.'' ശമുവൽ, അബ്ദുൽഖാദറെ സാന്ത്വനപ്പെടുത്തി.

''എങ്ങനെ നൊമ്പരപ്പെടാതിരിക്കും. ഞാനും ശ്രീധരനും അയൽവക്കക്കാരാണ്. ഒരുമിച്ച് പഠിച്ച്, ഒരുമിച്ച് പട്ടാളത്തിൽ പേരെഴുതി. ഒരുമിച്ചുതന്നെയാണ് ആസ്സാം റൈഫിൾസിലും ചേർന്നത്.''

''ഹവിൽദാർ ശ്രീധരൻ സാബ് നല്ലൊരു മനുഷ്യനായിരുന്നു. എല്ലാവരോടും എന്ത് സ്നേഹമായ പെരുമാറ്റം. ഒരു ചീത്തവാക്കു പറഞ്ഞ് ഞാൻ കേട്ടിട്ടില്ല. എങ്കിലും ഈ കാട്ടിൽ ആ കരിങ്കള്ളൻ ഫ്രാൻസിസ് തടവു ചാടിയപ്പോൾ മരിക്കേണ്ടിവന്നല്ലോ'' ശമുവൽ ഒരു ദീർഘനിശ്വാസത്തോടെ സ്വയം പറഞ്ഞുപോയി.

അബ്ദുൽഖാദർ ചിന്തകളിൽ മുഴുകി. ചിറകുവിടർത്തിയ മനസ്സ്, കേരളത്തിന്റെ തെക്കേ അതിർത്തിയിലെ പാറശ്ശാല പട്ടണത്തിന്റെ ഒരു വയൽവക്കത്തുള്ള വീട്ടുവളപ്പിലെത്തി.

''ശ്രീധരൻ നല്ലൊരു വീട്ടിലെ അംഗമായിരുന്നു. കാരണവർ കള്ളുകുടിച്ചും കണ്ട പെണ്ണുങ്ങൾക്ക് കൊടുത്തും എല്ലാം വിറ്റു നശിപ്പിച്ചു. ഒടുവിൽ ശ്രീധരന്റെ അച്ഛനു പോലും കൂലിവേല ചെയ്യേണ്ടിവന്നു. പഴയ ഓലപ്പുരയിലെ രണ്ടു മുറികളിലാണ് താമസിച്ചിരുന്നത്.

''തൊട്ടടുത്താണെന്റെ വീട്. അന്ന് വാപ്പയ്ക്ക് കൊപ്രാ കച്ചവടമായിരുന്നു. എന്റെ വീട്ടിൽ ഉറട്ടിയോ ഇറച്ചിയോ വച്ചാൽ, ഉമ്മ ശ്രീധരനെയും വിളിക്കും. അത്ര അടുപ്പത്തിലാണ് ഞങ്ങൾ വളർന്നത്.

''പഠിക്കുവാൻ അവൻ മിടുക്കനായിരുന്നു. പക്ഷെ പണക്കുറവു കാരണം, പഠിത്തം നിറുത്തി.''

''അവന്റെ അച്ഛന്റെ പെട്ടെന്നുള്ള മരണം കാരണം സഹോദരിയെ പുലർത്തേണ്ട ചുമതലയും അവൻ ഏറ്റെടുത്തു. കൂലിവേലക്കാരനായി.''

''എന്റെ റബ്ബേ! നട്ടെല്ലുമുറിയെ കൂലിപ്പണിയെടുത്ത്, ഏക സഹോദരിയെ പോറ്റി പഠിപ്പിച്ചു.''

''ആരുണ്ടിപ്പോൾ നോക്കാൻ'' ശമുവൽ സഹതാപത്തോടെ ചോദിച്ചു.

''അവന്റെ അമ്മയുടെ ഇളയ സഹോദരിയോടൊപ്പം നിൽക്കുന്നു. മാസംതോറും മണിയോർഡർ അയയ്ക്കും. അവളുടെ വിവാഹം താമസിയാതെ നടത്തുവാനുള്ള എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു.''

''കേട്ടിട്ട് സങ്കടം തോന്നുന്നു ഇക്കാ. പാവം പെൺകുട്ടി.'' ശമുവലിന്റെ കണ്ണുകൾ നിറഞ്ഞു.

''വിവാഹംപോലും കഴിക്കാതെയാണ് അവൻ സഹോദരിക്ക് പണവും പണ്ടവും എല്ലാം തയ്യാറാക്കിയത്. അനിയത്തി എന്ന് അവൻ വിളിക്കുന്നതു കേൾക്കാൻ ഇമ്പമാണ്.'' അബ്ദുൽഖാദർ വളരെ സങ്കടത്തോടെ വർണ്ണിച്ചു.



റവറൻറ് ഇനാഹോസീമ

''എന്തു ത്യാഗം. കൊച്ചു സഹോദരിയെ വളർത്തി പഠിപ്പിച്ച്, ജോലിയിലാക്കിയ ശേഷം സ്വന്തം വിവാഹം മതി എന്നുള്ള നിശ്ചയം, ഹവിൽദാർ സാബ് വലിയൊരു മനുഷ്യൻ തന്നെ.'' ശമുവലിന്റെ വാക്കുകൾ കേട്ട് അബ്ദുൽ ഖാദർ മൗനമവലംബിച്ചു.

അന്നുരാവിലെ വിമാനം വഴി എത്തിച്ച ഒരെഴുത്ത്, അബ്ദുൽ ഖാദറെ, ഒരാൾ ഏല്പിച്ചു. എഴുത്ത് ഹവിൽദാർ ശ്രീധരന്. എഴുതിയത് അനിയത്തി 'ശ്യാമള.' അതു പൊട്ടിച്ച് ശമുവൽ വായിച്ചു.

''ഏറ്റവും പ്രിയപ്പെട്ട ചേട്ടന്,

ചേട്ടനു സുഖമാണെന്ന് അറിയുന്നതിൽ വളരെ സന്തോഷം. എനിക്ക് സുഖമാണ്. ഞാൻ പരീക്ഷ എഴുതി. ബി.എയ്ക്ക് ഫസ്റ്റ് ക്ളാസ്സ് തീർച്ച തന്നെ.

ചേട്ടൻ ശരീരം സൂക്ഷിച്ചുകൊള്ളണം. അവിടെ ബഹളങ്ങൾ ആണെന്നു ഞാൻ പത്രങ്ങളിൽ വായിക്കുമ്പോൾ പേടി തോന്നുന്നു. ചേട്ടനെ കാത്തുരക്ഷിക്കാൻ ഞാൻ രാവിലെയും സന്ധ്യയ്ക്കും പ്രാർത്ഥിക്കുന്നുണ്ട്.''

സസ്നേഹം

അനിയത്തി.

എഴുത്ത് വായിച്ചുകേട്ട അബ്ദുൽഖാദർ പൊട്ടിക്കരയാൻ തുടങ്ങി.

16

മഴ മാറി മാനം തെളിഞ്ഞു.

ബറ്റാലിയൻ കമാൻഡർ ലഫ.കേണൽ തമ്പി പായിന്റ് നൂറിൽ സന്ദർശനാർത്ഥം എത്തുന്ന വിവരം മേജർ ശങ്കറെയും അനുയായികളേയും തിരക്കുപിടിച്ച ജോലികളിൽ വ്യാപൃതരാക്കി.

നാഗാലാൻഡിൽ ആദ്യമായിട്ടാണ് തമ്പി നിയുക്തനാകുന്നത്. കൊഹിമയിലെത്തിയ ശേഷം കുറെ നാളുകൾ ബറ്റാലിയൻ ഹെഡ് ക്വാർട്ടേഴ്സിൽ കഴിച്ചു. സ്ഥിതിഗതികൾ ഏതാണ്ടു മനസ്സിലാക്കിയശേഷം, മലയോരങ്ങളിൽ കഴിയുന്ന വിഭാഗങ്ങളെ നേരിട്ടു കണ്ട്, കാര്യങ്ങൾ മനസ്സിലാക്കുവാനുള്ള സംരംഭത്തിന്റെ ഭാഗമായി പായിന്റ് നൂറിൽ എത്തി.

കഷ്ടിച്ച് അഞ്ചടി രണ്ടിഞ്ച് പൊക്കമുള്ള തമ്പിയുടെ കൊമ്പൻമീശയും ഉയർന്ന നാസികയും ചിരിക്കുന്ന കണ്ണുകളും ദയവുള്ള പെരുമാറ്റവും അണികളിൽ ആത്മവിശ്വാസം

ഉയർത്തിയിട്ടുണ്ട്. പ്രയാസങ്ങൾ മനസ്സിലാക്കി, സ്നേഹത്തിലൂടെ കാര്യങ്ങൾ മുന്നോട്ടു നീക്കുന്ന 'ദയാലു' എന്നാണറിയപ്പെടുന്നത്. ചില തെററുകൾക്ക് കണ്ണടയ്ക്കുന്ന സ്വഭാവം, തമ്പിയെ പ്രിയങ്കരനാക്കി.

ബററാലിയൻ കമാൻഡർ ഊഷ്മളമായ സ്വീകരണത്തിനുശേഷം, അണികളെ അഭിസംബോധന ചെയ്തു. വളരെ ശാന്തനായി തമാശകൾ പറഞ്ഞുള്ള തമ്പിയുടെ വാക്കുകൾ അണികൾക്ക് നന്നേ പിടിച്ചു. പക്ഷെ ക്യാപ്ററൻ മെഹർസിംഗിനു അല്പം അതൃപ്തി തോന്നാതിരുന്നില്ല.

അണികളുമൊത്ത് ഉച്ചഭക്ഷണം കഴിച്ചു. വൈകിട്ട് ഗ്രാമത്തിലെ മുഖ്യനേയും മുതിർന്ന ചില പ്രമാണികളേയും കണ്ട് സംസാരിച്ചു.

ചില അംഗങ്ങൾക്ക് കമാൻഡിംഗ് ആഫീസറെ നേരിൽ കണ്ടു പരാതികൾ പറയുവാനുള്ള അവസരവും തമ്പി പാഴാക്കിയില്ല. ചിലർ സംതൃപ്തിയോടെ മടങ്ങി. മററുചിലർ തങ്ങൾക്കുവേണ്ടത് ചെയ്യുമെന്ന് പ്രത്യാശിച്ചു.

രാത്രി ആഫീസേഴ്സിനുള്ള ഡിന്നർ ഒരുക്കിയിരുന്നു. പഴയ ഇരുമ്പുകസേരകളിൽ ഇരുന്ന് ആഞ്ഞടിക്കുന്ന കാററിൽ ഓളംവെട്ടുന്ന പൂനിലാവിൽ മുഴുകി, ബററാലിയനെക്കുറിച്ചുള്ള പല കാര്യങ്ങളും അവർ ചർച്ച ചെയ്തു.

"ഇവിടെ വരുന്നതിനുമുൻപ് ശങ്കർ എത്ര പോരാട്ടങ്ങളിൽ പങ്കെടുത്തിട്ടുണ്ട്" തമ്പി ചോദിച്ചു.

"മൂന്ന് ആക്രമണങ്ങളിൽ." ശങ്കർ ഗ്ളാസ്സ് കൈയിലെടുത്തു. അല്പം വിസ്കി രുചിച്ച ശേഷം തുടർന്നു:

"വലിയൊരു ഏററുമുട്ടൽ 1956 മാർച്ച് 18–ന് ആയിരുന്നു. ബ്രിഗേഡിയർ എന്നു സ്വയം വിശേഷിപ്പിക്കപ്പെട്ടിരുന്ന ബീക്കാ അങ്കാമിയും 150 അനുയായികളും ഒരു ഗ്രാമത്തെ ആക്രമിച്ചു. രണ്ടു ഡസനോളം ചെറുപ്പക്കാരെ അവർ തടവിലാക്കി. അവരുടെ സംഘത്തിൽ ചേരുവാൻ നിർബന്ധിച്ചു. വിസമ്മതിച്ച അവരെ ഗ്രാമത്തിൽ വച്ച് വെടിവെച്ച് കൊന്നു. ഗ്രാമത്തിലെ കുറെ യുവതികളെ ബലാൽസംഗം ചെയ്തു." ഈ വിവരങ്ങൾ ഞങ്ങളുടെ ഒരു ദൂതൻ ഓടി എത്തി എന്നെ അറിയിച്ചു. കമാൻഡിംഗ് ആഫീസറും ഞാനും വലിയൊരു പാർട്ടിയുമായി ഗ്രാമത്തിലെത്തി. അപ്പോഴേക്കും ബീക്കാ അങ്കാമി ഗ്രാമം വിട്ടിരുന്നു. അവർ വേറൊരു ഗ്രാമത്തിലെ മേളയിൽ പങ്കെടുത്ത് വിശ്രമിക്കുകയായിരുന്നു. പൊടുന്നനെയുള്ള പോരാട്ടത്തിൻെറ ഫലമായി ബീക്കാ അങ്കാമിയും കുറെപേരും തടവുകാരായി.

"കഥ രസകരമായിരിക്കുന്നല്ലോ. രണ്ടാമത്തെ സംഘട്ടനത്തെക്കുറിച്ച് വിവരിക്കും മുൻപേ എൻെറ ഗ്ളാസ്സ് ഒന്ന് നിറയ്ക്കട്ടെ" തമ്പി ചിരിച്ചുകൊണ്ടു പറഞ്ഞു. മെഹർസിംഗ് തമ്പിയുടെ ഗ്ളാസ്സ് നിറച്ചു.

"കമുകെ ആവോ എന്ന ഒളിപ്പോരു നേതാവുമായിട്ടായിരുന്നു രണ്ടാമത്തെ ഉരസൽ. കമുകെ ആവോ, കൊള്ളിവയ്പിനും കൊള്ളയ്ക്കും കുപ്രസിദ്ധനായിരുന്നു. ഞങ്ങൾ ഒരു സാമഗ്രമായ റോന്ത് നടത്തുന്നതിനിടയിൽ, കമുകോ ഒരു ഗ്രാമം തകർക്കുന്ന വിവരം ലഭിച്ചു. ഞങ്ങൾ ഓടിയെത്തി. പക്ഷേ, അയാൾ അപ്പോഴേക്കും സ്ഥലം വിട്ടിരുന്നു. ഞാൻ വിട്ടില്ല. അയാളെ പിൻതുടർന്നു. വഴിമധ്യേ അയാൾ ഒരു ഗ്രാമത്തിൽ അനുയായികളുമൊത്ത് വിശ്രമിക്കുന്ന വിവരം കിട്ടി. ഞങ്ങൾ ഗ്രാമം വളഞ്ഞു. ഹവിൽദാർ ഗുരുംഗ് ഗ്രാമത്തിനുള്ളിൽ പ്രവേശിച്ച്, കീഴടങ്ങുവാൻ നിർദ്ദേശിച്ചു. കീഴടങ്ങാമെന്നു സമ്മതിച്ചു. പക്ഷെ ഗുരുംഗിനെ കൊല ചെയ്ത്, വലയം ഭേദിക്കാൻ ശ്രമിച്ചു. അതു പററിയില്ല. ഗുരുംഗിൻെറയും നാലു അനുയായികളുടെയും വെടിയേററ് ആറു ഒളിപ്പോരുകാർ മരിച്ചു. ഒടുവിൽ കമുകെ കീഴടങ്ങി."

"ആഫ്ലുനെറൊ പ്രദേശത്തെ, ലെൻഗ്നേയാഗ്രാ ഗ്രാമത്തിലെ പോരാട്ടത്തിൽ പങ്കെടുത്തില്ലേ?" തമ്പിയുടെ ചോദ്യം.

"ഞാനും മേജർ ഡിസോസയും ഒരുമിച്ചാണ ഹക്കോക്കയെ പിടിച്ചത്. ഹക്കോക്ക ഞങ്ങളുടെ ഒരു പോസ്ററ് ആക്രമിച്ചു. സഹായത്തിന് പോസ്ററിലെ സുബേദാർസിംഗ് അഭ്യർത്ഥിച്ചു.

മഴയും കൂരിരുളും. പരിചയമില്ലാത്ത കാടും പരിസരവും. ഞങ്ങൾ പോസ്ററിൽ എത്തിയപ്പോൾ വെടിവയ്പ് ശമിച്ചിരുന്നു.

നിരൂപിച്ചപോലെ, പുലർച്ചയ്ക്ക് ഹക്കോക്ക വെടിവയ്പു തുടങ്ങി. ഞാനും ഹവിൽദാർ ഭീമും നുഴഞ്ഞ്, ഹക്കോക്കയുടെ പിന്നിലെത്തി. മുന്നിലും പിന്നിലും നിന്ന് ഞങ്ങൾ വെടിക്കോപ്പ്, വാരി വിതറി. ഹക്കോക്കയ്ക്ക് വെടിയേററു. അവശനായ അയാളെ ഞങ്ങൾ പടികൂടി. അവരുടെ സംഘത്തിലെ പകുതിപ്പേർ മരിച്ചു."

ഇസോക്കിയെ അട്ടിമറിച്ചതോ?" കേണൽ കൗതുകത്തോടെ കഥ കേൾക്കാൻ തയാറായി.

"ആ സംഭവം ഡിമാപ്പൂർ വ്യോമ താവളത്തിനടുത്താണു നടന്നത്. അതിൽ എനിക്ക് ചെറിയ പങ്കേ ഉള്ളു. നമ്മുടെ ആഹാരസാധനങ്ങൾ പിടിച്ചെടുക്കുവാൻ അവരുടെ സംഘം ഒരു കൈ നോക്കി. അയാളുടെ ആക്രമണം ഞങ്ങൾ നേരത്തെ അറിഞ്ഞിരുന്നു. ക്യാപ്ററൻ റാംസിംഗാണ് ഇസോക്കിയുമായി ഏററുമുട്ടിയത് ഇസോക്കിയുടെ ഇരുകരങ്ങളിലും വെടിയേററു. രണ്ട് ഒളിപ്പോരുകാർ മരിച്ചു. ബാക്കി ഓടിമറഞ്ഞു."

അത്താഴത്തിനുള്ള ക്ഷണം മെഹർസിംഗ് നൽകി.

"ഭക്ഷണം ഭംഗിയായിട്ടുണ്ട്. ഈ കാട്ടിൽ ഇത്രയും നല്ല ഭക്ഷണം ആരാണ് ഒരുക്കിയത്?"

ശങ്കർ മദൻലാലിനെ പരിചയപ്പെടുത്തി. തമ്പിയുടെ അഭിനന്ദനങ്ങൾ മദൻലാൽ സന്തോഷത്തോടെ സ്വീകരിച്ചു.

തമ്പി വിശ്രമിക്കേണ്ട സ്ഥലത്തേക്ക് ശങ്കറുമൊത്ത് പ്രവേശിച്ചു. അവിടെ അവർ ഇരുന്നു.

"സർ, ഫാമിലി എവിടെയാണ്?" ശങ്കറുടെ ചോദ്യത്തിനുള്ള ഉത്തരം ഉടനെ കിട്ടാഞ്ഞതിൽ ശങ്കർക്ക് ഏതോ അമളി പററിയെന്ന് സ്വയം തോന്നി.

"ഞങ്ങൾ പിരിഞ്ഞിട്ട് വർഷം ആറു കഴിഞ്ഞു." തമ്പിയുടെ ഊറിയുള്ള ചിരിയും മറുപടിയും.

"ക്ഷമിക്കണം സർ. ഞാനറിയാതെ ചോദിച്ചതാണ്."

"എന്തിന്, ഒരു തെററുമില്ല. നമുക്ക് ഒരു ബ്രാൻഡി കഴിക്കാം. എൻെറ പക്കലുണ്ട്. തമ്പി ശങ്കറെ ക്ഷണിച്ചു."

ശങ്കർ ചോദിക്കാതെ തന്നെ, തമ്പി സ്വന്തം ജീവിതകഥ പറയാൻ തുടങ്ങി. ഇടയ്ക്കിടെ ബ്രാൻഡിയും.

"ഞാൻ ബാംഗ്ളൂരിലായിരുന്നപ്പോഴാണ് ശാരദാതമ്പുരാട്ടിയെ പരിചയപ്പെട്ടത്. അവളുടെ പിതാവ് ഒരു വലിയ കമ്പനി ഉടമയായിരുന്നു. ഞങ്ങളുടെ യൂണിററിലെ കുറെ ആഫീസർമാരെ ഓണസദ്യയ്ക്കു വിളിച്ചിരുന്നു. അതിൽ ഞാനും.

കണ്ടനിമിഷം മുതൽ അവളുടെ സൗന്ദര്യം എന്നെ ഹഠാദാകർഷിച്ചു. കസവണിഞ്ഞ മുണ്ടും നേര്യതും, പച്ചക്കല്ല് താലിയും അവളുടെ അഴകിന് മേള കൂട്ടി. വാലിട്ടെഴുതിയ വലിയ കണ്ണുകളുടെ ചലനത്തിൽ എൻെറ കാവ്യഹൃദയം നൃത്തം ചവിട്ടി.

ഞങ്ങൾ. പല പ്രാവശ്യം കണ്ടുമുട്ടി. ഒടുവിൽ വിവാഹിതരായി. എന്നെ ലഡാക്കിൽ പോസ്ററു ചെയ്തു. തുടരെ ഹിമാലയസാനുക്കളിലെ പല സ്ഥാനത്തും സേവനം അനുഷ്ഠിക്കേണ്ടിവന്നു. അവധിക്കു വരുമ്പോൾ മാത്രമേ കുടുംബജീവിതം ആസ്വദിക്കുവാനുള്ള അവസരം ലഭിച്ചുള്ളു.

ആയിടയ്ക്കാണ്, ശാരദാതമ്പുരാട്ടിയുടെ ഒരു മുറച്ചെറുക്കൻ വർമ്മ അമേരിക്കയിൽ നിന്നും വന്ന് ഒരു കമ്പനി തുടങ്ങിയത്. സമയം പോക്കാനെന്നു വാദിച്ച്, അവൾ കമ്പനിയിലെ ഒരു ഉദ്യോഗസ്ഥയായി.

അന്ന് ഞാൻ അരുണാചലിൽ ആയിരുന്നു. നിരൂപിച്ചിരിക്കാതെ അവധി ലഭിച്ചു. ഞാൻ ബാംഗ്ളൂരിലെത്തി. വീട് അടച്ചുകിടക്കുന്നു. രാത്രി പത്തുമണിവരെ വാതിൽക്കൽ നിന്നും ഇരുന്നും സമയം പോക്കി.

എനിക്ക് ഉള്ളിൽ എന്തോ തോന്നി. ഞാൻ വർമ്മയുടെ വീട്ടിൽ പോയി. അയാൾ എന്നെ അകത്തേക്ക് ക്ഷണിച്ചു. അവിടെ ഒരു സോഫയിൽ ശാരദാതമ്പുരാട്ടി ഇരിക്കുകയായിരുന്നു. എന്നെ കണ്ടതായി നടിച്ചില്ല.

എനിക്ക് എന്തൊക്കെയോ ചെയ്യണമെന്ന് തോന്നി. പക്ഷെ വിവേകം എന്നെ പിൻതിരിപ്പിച്ചു.

ഞാൻ ഹോട്ടലിൽ മുറിയെടുത്ത് താമസിച്ചു. വിവാഹമോചനത്തിന് കോടതിയെ സമീപിച്ചു. ഒന്നര വർഷത്തെ നടപടികൾക്കു ശേഷം ഞങ്ങൾ വിവാഹമോചിതരായി.

നീണ്ട നെടുവീർപ്പോടെ തമ്പി ഗ്ളാസ്സ് കാലിയാക്കി. ശങ്കർ വിട പറഞ്ഞു.

പിറേറന്നു രാവിലെ കനത്ത അകമ്പടിയോടെ കേണൽ തമ്പി, തൻെറ വേറൊരു വിഭാഗം സൈനികരെ പരിശോധിക്കുവാൻ യാത്ര തിരിച്ചു.

(തുടരും)





സി. അശോകൻ

# ദൈവത്തെ നന്മയായിക്കണ്ട ഗോൾഡിംഗ്

വില്യം ജെറാൾഡ് ഗോൾഡിംഗ്, കഴിഞ്ഞ ജൂൺമാസം 81–ാം വയസ്സിൽ നിര്യാതനായതോടെ ഇംഗ്ളണ്ടിന് വിഖ്യാതനായ ഒരു നോവലിസ്ററിനെയാണ് നഷ്ടമായത്. മനുഷ്യഹൃദയത്തിലെ ഇരുട്ടിൻെറ കഥാകാരൻ എന്നുവിളിക്കപ്പെടുന്ന ഗോൾഡിംഗിൻെറ നോവലുകൾ അമ്പതുകളിലെ ഇംഗ്ളീഷ് സെൻസിബിലിററിയെ ആകെ ഉഴുതുമറിച്ചു. മനുഷ്യസമൂഹത്തിലെ അയുക്തികതയുടെയും പൈശാചികത്വത്തിൻെറയും വേരുകൾ വ്യക്തിമനസ്സുകളിലാണ് ആഴ്ന്നുകിടക്കുന്നത് എന്ന് തൻെറ നോവലുകളിലൂടെയും ലേഖനങ്ങളിലൂടെയും അദ്ദേഹം നമ്മെ നിരന്തരം ഓർമ്മപ്പെടുത്തി.


വില്യം ഗോൾഡിംഗ്

പ്രശസ്തനായ ഒരു സ്കൂൾ അധ്യാപകൻെറ മകനായി, 1911 സെപ്തംബർ 19–ാം തീയതി, കോൺവാൾ എന്ന ഇംഗ്ളീഷ് ഗ്രാമത്തിലാണ് ഗോൾഡിംഗ് ജനിച്ചത്. അച്ഛനെപ്പോലെ ഗോൾഡിംഗും അധ്യാപക വൃത്തിയാണ് ഉപജീവനത്തിനായി തിരഞ്ഞെടുത്തത്. അമേരിക്കൻ കവിയായ റോബർട്ട് ഫ്രോസ്ററിനെപ്പോലെ നാല്പതു വയസ്സിനുശേഷമാണ് വില്യം ഗോൾഡിംഗും സാഹിത്യലോകത്തിൻെറ സജീവമായ ശ്രദ്ധയ്ക്ക് പാത്രമായത്. നമ്മുടെ കാലത്തിലെ മനുഷ്യാവസ്ഥയെക്കുറിച്ച് ഭാവനാത്മകമായ കഥകളെഴുതിക്കഴിഞ്ഞുപോന്ന ഈ സ്കൂൾ അധ്യാപകൻെറ ഇഷ്ടപ്പെട്ട വിഷയങ്ങൾ ശാസ്ത്രവും കലയും തത്വചിന്തയും ആയിരുന്നു. ഗ്രീക്ക് സാഹിത്യത്തോട് ആഴമേറിയ ബന്ധം സ്ഥാപിച്ചെടുത്ത അദ്ദേഹത്തിന് ഗ്രീക്ക് ദുരന്ത നാടകങ്ങളുടെ ഘടകങ്ങളായ ഭാഗ്യനിർഭാഗ്യങ്ങളുടെ മാറിമറിയൽ, ദുരന്തത്തെ ക്ഷണിച്ചുവരുത്തുന്ന ധാർഷ്ട്യം, വികാരവിമലീകരണം തുടങ്ങിയവയെ തൻെറ നോവൽ രചനയിൽ സമർത്ഥമായി ഉപയോഗപ്പെടുത്തുവാൻ കഴിഞ്ഞു.

രണ്ടാം ലോകയുദ്ധത്തിൽ ബ്രിട്ടീഷ് റോയൽ നേവിയിൽ ചേർന്ന് ജർമ്മനിക്കെതിരെ പോരാടിയ ഗോൾഡിംഗ് 1945–ൽ അധ്യാപകവൃത്തിയിലേക്ക് തിരികെ വന്നു. ലോകയുദ്ധം അദ്ദേഹത്തിൻെറ ലോകവീക്ഷണത്തെ മാററിമറിച്ചുകളഞ്ഞു. മനുഷ്യന് ചെയ്യാൻ കഴിയുന്ന ക്രൂരതകൾ നേരിട്ടറിയുന്നതിന് ഇക്കാലത്തെ അനുഭവങ്ങൾ അദ്ദേഹത്തെ സഹായിച്ചു. മനുഷ്യൻെറ ഭീതി, അവനെ എങ്ങനെയാണ് പൈശാചികത്വത്തിലേക്കും നാശത്തിലേക്കും നയിക്കുന്നത് എന്ന് തൻെറ കൃതികളിലൂടെ വിശദീകരിക്കുവാൻ യുദ്ധകാലാനുഭവങ്ങൾ നൽകിയ ഉൾക്കാഴ്ച ഗോൾഡിംഗിൻെറ പ്രതിഭയെ പര്യാപ്തമാക്കി. ഇക്കാലത്തെ ദുരിതപൂർണ്ണമായ ജീവിതാവസ്ഥയായിരിക്കണം നാഗരികതയുടെ അടിത്തറ എത്രമാത്രം ഉറപ്പില്ലാത്തതാണ് എന്ന സത്യത്തിലേക്ക് തൻെറ കൃതികളിലൂടെ വിരൽ ചൂണ്ടുവാൻ ഗോൾ

ഡിംഗിനെ പ്രേരിപ്പിച്ചത്.

1953-ൽ ഒരു ദിവസം ഗോൾഡിംഗ് തൻെറ ഭാര്യയോട് താനെഴുതുവാൻ ഉദ്ദേശിക്കുന്ന ഒരു പുസ്തകത്തെക്കുറിച്ച് അഭിപ്രായം ചോദിച്ചു. ഒരു ദ്വീപിൽ കുറച്ച് ആൺകുട്ടികൾ വന്നുപെട്ടാൽ അവരുണ്ടാക്കാനിടയുള്ള കശപിശകളെക്കുറിച്ചാണ് അദ്ദേഹം എഴുതുവാൻ ഉദ്ദേശിച്ചത്. അദ്ദേഹത്തിൻെറ ഭാര്യയ്ക്കും ഈ ആശയം ഇഷ്ടമായി. അങ്ങനെ തൻെറ സ്കൂൾ നോട്ടുബുക്കിൽ ഗോൾഡിംഗ് നോവൽ എഴുതിത്തുടങ്ങി. താനെഴുതുന്ന നോവൽ ലോകത്തിലുണ്ടാക്കാൻ പോകുന്ന കോളിളക്കത്തെക്കുറിച്ച് അദ്ദേഹത്തിനോ ഭാര്യയ്ക്കോ യാതൊന്നും തന്നെ സങ്കല്പിക്കുവാൻ കഴിയുമായിരുന്നില്ല. താനെഴുതുന്ന പുസ്തകത്തിന് നിരവധി വ്യാഖ്യാനങ്ങളും പഠനങ്ങളും ഉണ്ടാകുമെന്നും അദ്ദേഹം കരുതിയില്ല.

'ഈച്ചകളുടെ തമ്പുരാൻ' (Lord of the Flies) എന്ന ഗോൾഡിംഗിൻെറ വിഖ്യാത നോവൽ പ്രസിദ്ധീകരിക്കുവാൻ 'ഫേബർ ആൻഡ് ഫേബർ' എന്ന പ്രസിദ്ധീകരണശാല ആദ്യം മടി കാണിച്ചു. വിരസവും അനുമുഷിപ്പനുമാണ് ആ കൃതി എന്നാണ് അവർ അഭിപ്രായപ്പെട്ടത്. ചാൾസ് മൊൺടീത്ത് എന്ന, പ്രസ്തുത കമ്പനിയിൽ ജോലി ചെയ്തിരുന്ന, ചെറുപ്പക്കാരൻെറ ശ്രമഫലമായാണ് ഫേബർ ആൻഡ് ഫേബർ ഈ പുസ്തകം പ്രസിദ്ധീകരിക്കുവാൻ തയ്യാറായത്. ചാൾസിൻെറ നിർദ്ദേശപ്രകാരം ഗോൾഡിംഗ് തൻെറ കൃതിയിൽ ചില മാററങ്ങൾ വരുത്തി. ഓരോ അധ്യായത്തിനും പേർ നൽകുകയും നോവലിന് 'ഈച്ചകളുടെ തമ്പുരാൻ' എന്ന് പുതിയതായി ഒരു പേർ ഇടുകയും ചെയ്തു.

1954 സെപ്തംബറിലാണ് 'ഈച്ചകളുടെ തമ്പുരാൻ' പ്രസിദ്ധീകരിക്കപ്പെട്ടത്. ഈ പുസ്തകത്തോടെയാണ് വില്യം ഗോൾഡിംഗ് വിമർശക ലോകത്തിൻെറ ശ്രദ്ധയും ആദരവും നേടിയെടുത്തത്. അമ്പതുകളിലെ ഇംഗ്ളീഷ് സെൻസിബിലിററിക്ക് കനത്ത ആഘാതമാണ് ഈ നോവൽ ഏല്പിച്ചത്. ഇന്നും ആധുനിക വായനക്കാരനെ അസ്വസ്ഥനാക്കുന്ന ഒരു അനുഭവമായി ഈ നോവൽ സ്വീകരിക്കപ്പെടുന്നു. ഈ കൃതിയെ ആധുനിക രാഷ്ട്രീയത്തിൻെറ പേക്കിനാവ് എന്നാണ് നിരൂപകൻ വിളിക്കുന്നത്.

ഒരു ഫേബിളിൻെറ രൂപത്തിലാണ് ഈ നോവൽ എഴുതപ്പെട്ടിരിക്കുന്നത്. യൂറോപ്പിൽ ആണവയുദ്ധം പൊട്ടിപ്പുറപ്പെട്ടതിനെത്തുടർന്ന് ഇംഗ്ളണ്ടിലെ ഒരു സ്കൂളിലെ കുട്ടികളെ ദൂരെയെങ്ങോ മാററിപാർപ്പിക്കുവാൻ വേണ്ടി വിമാനമാർഗ്ഗം കൊണ്ടുപോകുന്നു. വഴിമദ്ധ്യേ വിമാനം ആക്രമിക്കപ്പെടുകയും അതിലെ ജോലിക്കാർ മരിക്കുകയും ചെയ്യുന്നു. വിമാനത്തിൽ നിന്നും തുറന്നുവിട്ട പാസ്സഞ്ചർ ട്യൂബിൽ കുട്ടികൾ രക്ഷപ്പെടുന്നു. താഴെയുള്ള ഒരു ദ്വീപിലെ വനാന്തരത്തിലാണ് പാസ്സഞ്ചർ ട്യൂബ് എത്തുന്നത്. കുറച്ച് കുട്ടികൾ നിലത്തിറങ്ങിയപ്പോഴേക്കും അപ്രതീക്ഷിതമായി വീശിയ കൊടുങ്കാററ് പാസ്സഞ്ചർ ട്യൂബിനെ കടലിലേക്ക് പറത്തിക്കൊണ്ടുപോകുന്നു.

പവിഴപ്പുററുകൾ നിറഞ്ഞ ഒരു ദ്വീപിലാണ് റാൽഫ്, ജാക്ക്, റോജർ, സൈമൻ, പിഗ്ഗി തുടങ്ങിയ കുട്ടികൾ എത്തിപ്പെട്ടിരിക്കുന്നത്. അതിജീവനത്തിൻെറ പ്രശ്നമാണ് അവർ ആദ്യമായി അഭിമുഖീകരിക്കുന്നത്. മുതിർന്നവരുടെ മാതൃകയിൽ യുക്തിഭദ്രമായ ഒരു സമൂഹത്തെ വാർത്തെടുക്കുവാൻ അവർ തീരുമാനിക്കുന്നു. അതിൻെറ പ്രാരംഭ പ്രവർത്തനങ്ങളിൽ അവർ മുഴുകുകയും ചെയ്യുന്നു. പക്ഷെ വളരെ പെട്ടെന്നുതന്നെ അവർക്കിടയിൽ അനൈക്യം വളരുന്നു. അക്രമത്തിൻെറയും അന്ധവിശ്വാസത്തിൻെറയും അധികാരേച്ഛയുടെയും ഇരുണ്ട വശങ്ങൾ അവരിൽ കൂടുതൽ ആധിപത്യം ചെലുത്തുന്നു; അവർ അന്യോന്യം വേട്ടയാടുവാൻ തുടങ്ങുന്നു. ഈ നോവലിലൂടെ കടന്നുപോകുമ്പോൾ ആക്രമണത്തിൻെയും അധികാരത്തിൻെറയും രക്തച്ചൊരിച്ചിലിൻെറയും പ്രവണതകൾ കുട്ടികളിൽപ്പോലും എത്ര ശക്തമാണെന്ന് നാം തിരിച്ചറിയുന്നു. ഇതിലെ കഥാപാത്രമായ റാൽഫിനെപ്പോലെ നിഷ്കളങ്കതയുടെ അന്ത്യമോർത്ത് നാം വിലപിക്കുന്നു.

നിഷ്കളങ്കത മനുഷ്യപ്രകൃതത്തിൽ അന്യം വന്നിരിക്കുന്നുവെന്നും യുക്തിയുടെ ശബ്ദം അതീവ ദുർബലമാണെന്നും ഓർമ്മിപ്പിക്കുന്ന ഈ കൃതി വ്യത്യസ്തമായ വ്യാഖ്യാനങ്ങൾക്കും വിശദീകരണങ്ങൾക്കും ഇട നൽകിയിട്ടുണ്ട്. മനുഷ്യ വ്യക്തിത്വത്തിലെ വ്യത്യസ്ത ഘടകങ്ങളെ പ്രതിനിധീകരിക്കുന്നവരാണ് ഈ നോവലിലെ ആൺകുട്ടികൾ. പൂർണ്ണമായ മാനുഷികതയുടെ അപര്യാപ്തതയെ സൂചിപ്പിക്കുന്ന ഈ നോവൽ ഓരോ വ്യക്തിയുടെ ഉള്ളിലും ഉറഞ്ഞുകൂടിയിരിക്കുന്ന തിന്മയുടെയും പൈശാചികത്വത്തിൻെറയും അംശങ്ങളെ തിരിച്ചറിയുവാൻ സഹായിക്കുന്നു. ഈ കൃതിയിലെ മുഖ്യ പ്രമേയം തികഞ്ഞ ദുഃഖമാണെന്ന് ഗോൾഡിംഗ് അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഈച്ചകളുടെ തമ്പുരാൻ എന്ന കൃതിയുടെ രചനയിൽ ഗോൾഡിംഗിനെ സ്വാധീനിച്ചിട്ടുള്ള സുപ്രധാന കൃതി 19-ാം നൂററാണ്ടിൽ രചിക്കപ്പെട്ട ആർ.എം.ബലൻെറയ് നിൻെറ പവിഴദ്വീപ് എന്ന സാഹസിക കഥയാണ്. ഒററപ്പെട്ട ഒരു ദ്വീപിലെത്തുന്ന കുട്ടികൾ തന്നെയാണ് ഇതിലെയും കഥാപാത്രങ്ങൾ. ബലൻെറയ് നിൻെറ കുട്ടികൾ ദൈവഭയത്തിലധിഷ്ഠിതമായ വിക്ടോറിയൻ സദാചാരത്തിൻെറ അടിസ്ഥാനത്തിൽ സ്വയം സംഘടിക്കുകയും വിക്ടോറിയൻ സമൂഹത്തിനു സമാനമായ ഒരു സമൂഹത്തിനു രൂപം കൊടുക്കുകയും ചെയ്യുന്നു. ഈ കൃതിയിൽ നിന്നും തികച്ചും വ്യത്യസ്തമായി കാടത്തത്തിലേക്കാണ് ഗോൾഡിംഗിൻെറ കുട്ടികൾ ചെന്നുവീഴുന്നത്.

1955-ൽ ഗോൾഡിംഗ് അദ്ദേഹത്തിന് ഏറെ ഇഷ്ടപ്പെട്ട 'അനന്തരാവകാശികൾ' (The Inheriters) എന്ന നോവൽ പ്രസിദ്ധീകരിച്ചു. അസാധാരണരായ വ്യക്തികളെക്കുറിച്ചുള്ള മനഃശാസ്ത്രപരമായ ഒരു നോവലാണിത്. ഇംഗ്ളീഷ് നോവലെന്ന നിശ്ചേതനമാക്കപ്പെട്ട വനങ്ങളിലെ ഭൂമികുലുക്കമെന്നാണ് ഈ നോവലിനെ ആർതർ കെയ്സ്ലർ വിശേഷിപ്പിച്ചത്.

'ഈച്ചകളുടെ തമ്പുരാൻ' എന്ന നോവലിനെന്നപോലെ നിഷ്ക്കളങ്കതയുടെ നഷ്ടമാണ് ഇതിലെയും പ്രധാന പ്രമേയം. നിയന്ത്രണത്താൽ മനുഷ്യൻെറ ലോകത്തെ കീഴ്പ്പെടുത്തുകയും അതിനെ മലിനപ്പെടുത്തുകയും ചെയ്യുന്ന ഹാമോസാപ്പിയൻസിനെയാണ് ഈ നോവലിൽ ഗോൾഡിംഗ് വരച്ചുകാട്ടുന്നത്. ഈ മനുഷ്യരും തങ്ങളിൽ ഉറഞ്ഞുകൂടിയ തിന്മയുടെ ഫലമായി, 'ഡോക്ടർ ഫോസ്ററസിനെ'പ്പോലെ ചെകുത്താൻെറ അടുത്ത് അവസാനം അഭയം തേടുന്നു. തൻെറ നോവലുകളെ പരസ്പരം ബന്ധിപ്പിക്കുന്ന പ്രധാന ധാര മലിനീകരിക്കപ്പെട്ട നിഷ്ക്കളങ്കതയാണെന്ന ഗോൾഡിംഗിൻെറ അഭിപ്രായത്തെ ഈ കൃതിയും ശരിവയ്ക്കുന്നു.

രണ്ടാംലോകയുദ്ധത്തിനിടയിൽ അററ്ലാൻറിക് സമുദ്രത്തിൽ വച്ചുണ്ടായ കപ്പൽ ചേരദത്തെത്തുടർന്ന് ഒരു പാറയിൽ അള്ളിപ്പിടിച്ചുകിടക്കുന്ന ഒരുവൻെറ അവസ്ഥയെ പ്രതിപാദിക്കുന്ന വിഞ്ചർ മാർട്ടിൻ (1956), ഇരുപതുകളിലെ ഇംഗ്ളണ്ടിലെ ഒരു പട്ടണത്തിൽ ജീവിക്കുന്ന ഒരു കുട്ടിയുടെ ജീവിതത്തിലെ ദുരിതവും, ഏകാന്തതയും, ആഹ്ളാദവും, കാമവും, മൃദുത്വവുമെല്ലാം പ്രതിപാദിക്കുന്ന ഫ്രീഫാൾ (1959), മൂന്നു കഥകളുടെ സമാഹാരമായ സ്കോർപ്പിയൻ ഗോഡ് (1971), ഡാർക്നെസ് വിസിബിൾ (1979) തുടങ്ങിയ കൃതികളിലൂടെയാണ് വില്യം ഗോൾഡിംഗ് സാഹിത്യലോകത്തിലെ അതികായനായ എഴുത്തുകാരനായി മാറിയത്.

1983-ൽ സാഹിത്യത്തിനുള്ള നോബൽ സമ്മാനം ലഭിച്ച ഗോൾഡിംഗ് 87-ൽ കൽക്കത്ത സന്ദർശിച്ചിട്ടുണ്ട്. വളരെക്കുറച്ചുമാത്രം എഴുതിയിട്ടുള്ള ഗോൾഡിംഗ് ദൈവികത്വത്തിൽ തികഞ്ഞ വിശ്വാസം പുലർത്തിയിരുന്നു. ഔദ്യോഗിക മതസംഘടനകളോടും അവയുടെ ഡോഗ്മകളോടും കടുത്ത എതിർപ്പായിരുന്നു അദ്ദേഹത്തിന്. മരണത്തിൻെറ വിസ്മൃതിയെ തീരെ പേടിക്കാതിരുന്ന അദ്ദേഹത്തിന് മനുഷ്യാസ്തിത്വത്തെക്കാളും പ്രധാനം ദൈവത്തിൻെറ അസ്തിത്വമായിരുന്നു. ദൈവവിശ്വാസമെന്നത് നന്മയുടെ വെളിച്ചമായി അദ്ദേഹം കരുതി. ഈ ധാർമ്മിക ബോധമായിരിക്കണം മാനവികതയുടെ പ്രതിസന്ധികളിലേക്ക് തൻെറ കൃതികളിലൂടെ വിരൽ ചൂണ്ടുവാൻ അദ്ദേഹത്തെ നിർബന്ധിതനാക്കിയത്. ജീവിതത്തെ കാർന്നുതിന്നുന്ന തിന്മയുടെ അർബുദത്തോട് സമരം ചെയ്യുവാനും, സ്വയം ശുദ്ധീകരിക്കുവാനും ഓരോരുത്തരേയും പ്രേരിപ്പിക്കുന്ന സൗന്ദര്യാത്മകതയാണ് ഗോൾഡിംഗിൻെറ കൃതികൾ ഉൾക്കൊള്ളുന്നത്.







വി.കെ. മാധവൻകുട്ടി

# മനസ്സ് നന്നാകുമോ?

അയോദ്ധ്യയിൽ കഴിഞ്ഞ ഡിസംബർ ആറിന് നടന്ന ക്രൂരവും ഹീനവും ആയ സംഭവത്തെക്കുറിച്ച് ലജ്ജിക്കാത്തവർ ആരും ഉണ്ടായിരിക്കില്ല. ഇന്നാട്ടിലെ ഭൂരിപക്ഷം ഹിന്ദുക്കൾ ആ സംഭവത്തിൽ ഖേദിക്കുന്നു എന്ന് ഹിന്ദു നേതൃത്വം അവകാശപ്പെടുന്ന രാഷ്ട്രീയ നേതാക്കളും മുസ്ലിം-സമുദായത്തിൻെറ നേതൃത്വം അവകാശപ്പെടുന്നവരും ഉന്നം ഇനിയും മനസ്സിലാക്കിയില്ലേ. അവർ ആ വാസ്തവം മനസ്സിലാക്കിയിരുന്നുവെങ്കിൽ അയോധ്യയ്ക്ക് മുമ്പും പിന്നീടും നടന്ന പലതിനും പരിഹാരം കണ്ടെത്താൻ സാധിക്കുമായിരുന്നു.

അയോധ്യയിൽ ഒരു ക്ഷേത്രവും പള്ളിയും ഉണ്ടാക്കാൻ കേന്ദ്ര ഗവൺമെൻറ് ട്രസ്ററുകൾ രൂപീകരിക്കാൻ തീരുമാനിച്ചിട്ടുണ്ട്. അവിടെ ഇനി നിർമ്മിക്കാൻ പോകുന്ന ക്ഷേത്രവും, പള്ളിയും എന്തിൻെറ പ്രതീകങ്ങളായിരിക്കും, എന്ത് ഓർമ്മകളാണ് ഉണർത്തുക എന്ന് ആലോചിക്കേണ്ടതുണ്ട്. അയോധ്യയിൽ തകർന്നത് പള്ളിയല്ല. കാത്തുസൂക്ഷിക്കാൻ ആഗ്രഹിച്ച പലതും ആണ്. അവയൊക്കെ വീണ്ടും കെട്ടിപ്പടുക്കാൻ പള്ളിയും ക്ഷേത്രവും പണിതതുകൊണ്ടാവില്ല. അവിടെ ഉയരുന്ന ക്ഷേത്രവും പള്ളിയും രാഷ്ട്രീയാവാശ്യങ്ങൾ മുതലെടുക്കാൻ വേണ്ടിയാണ്. അതിനേ സഹായിക്കൂ. അവ ആരാധനാകേന്ദ്രങ്ങളാവില്ല. മതമൗലികവാദികളുടെ ക്രൂരകൃത്യങ്ങളെ, ഓർമ്മകളെ മാത്രമെ ഉണർത്തു. അയോധ്യയിൽ തകർന്നത് വീണ്ടും നിർമ്മിക്കണമെങ്കിൽ മനുഷ്യൻെറ മനസ്സിൽ ആരാധനാക്ഷേത്രങ്ങൾ ഉണ്ടാകണം. മനുഷ്യനു മനുഷ്യനെ സ്നേഹിക്കാൻ ഉതകുന്ന ആരാധനാക്ഷേത്രങ്ങൾ.

അയോധ്യയിലെ പാവനമായ, ശാന്തമായ അന്തരീക്ഷം ഇന്നില്ല. സംഘർഷത്തിൻെറയും അസഹിഷ്ണുതയുടെയും രംഗഭൂമിയാണ് ഇന്ന് രാമജന്മഭൂമി. അവിടെ ഉയർത്തുന്ന ആരാധനാകേന്ദ്രങ്ങൾക്ക് ചൈതന്യമുണ്ടാവില്ല. ഭൗതികമായ പ്രതികൂലാവസ്ഥകളെ ആത്മീയ നേട്ടങ്ങളാക്കി ഉയർത്താനുള്ള കഴിവ് ഇന്ത്യൻ സംസ്കാരത്തിൻെറ ഒരു മുഖമുദ്രയാണ്. പണ്ടത്തെ തെററുകളെ പുതിയ തെററുകൾ കൊണ്ട് തിരുത്താൻ സാധിക്കില്ല. അങ്ങനെ ചെയ്യുന്നത് നേരത്തെ പറഞ്ഞ കഴിവിൻെറ മാത്രമല്ല ഇന്ത്യൻ സംസ്കാരത്തിൻെറ അവഹേളനം കൂടി ആയിരിക്കും.

അയോധ്യയ്ക്കുശേഷം മതേതരത്വത്തെ ശക്തിപ്പെടുത്തേണ്ടതിൻെറയും വർഗീയതയെ ശക്തിയായി എതിർക്കേണ്ടതിൻെറയും ആവശ്യകതകൾ എല്ലായിടത്തുനിന്നും ഉയരുന്നുണ്ട്. നേതാക്കളും പത്രങ്ങളും അനുദിനം അതിനുവേണ്ടിയുള്ള ആഹ്വാനങ്ങൾ നടത്തുന്നു. പലരും അവാർഡുകളും ഏർപ്പെടുത്തുന്നു. പലതും ചെയ്യുന്നു. ഗവൺമെൻറ് നിയമ നിർമ്മാണവും ആലോചിക്കുന്നു. എന്നാൽ ഇവിടെ ശക്തിപ്പെടുന്നത് വർഗീയതയാണോ മതനിരപേക്ഷതയാണോ? മതനിരപേക്ഷത എന്നുപറയാൻ തയ്യാറില്ല.

ഉത്തരേന്ത്യയിൽ ഒരു പകർച്ചവ്യാധിപോലെ വളരുന്ന വർഗീയത ഒരു അർബ്ബുദമെന്നപോലെ നമ്മളേയും, പ്രബുദ്ധമായ സമ്പൂർണ്ണ സാക്ഷരത കൈവരിച്ച, സംസ്കാര സമ്പന്നരെന്ന് അഭിമാനിക്കുന്ന കേരളത്തേയും ബാധിച്ചിട്ടില്ലേ. ഇവിടെ ബാഹ്യമായ മതസഹിഷ്ണുതയും മത സൗഹാർദ്ദവും പ്രകടമാണ് എന്നുള്ളത് ശരിതന്നെ. പക്ഷേ ഇവിടെ നടക്കുന്ന പലതും രോഗം മൂർച്ഛരിക്കാനാണു സാധ്യത എന്നല്ലെ വ്യക്തമാക്കുന്നത്.

വെള്ളിയാഴ്ചകളിൽ ദുഃഖനിർഭരമായ പലതും നടന്നിട്ടുണ്ട്. വെള്ളിയാഴ്ച കൂടുതൽ സമയം പ്രാർത്ഥിക്കട്ടെ. ഗുണമുണ്ടാകട്ടെ. ന്യൂനപക്ഷതാല്പര്യ സംരക്ഷണത്തിൻെറ പേരിൽ എന്തൊക്കെ നടക്കുന്നു. അവയുടെ പ്രത്യാഘാതങ്ങൾ ആരും കണക്കിലെടുക്കുന്നില്ല.

തൊപ്പി ഒരു വിവാദം ആകാൻ പാടില്ലായിരുന്നു. ഞങ്ങളുടെ കുട്ടിക്കാലത്ത് പറയുമായിരുന്നു തോററുതൊപ്പിയിട്ടു എന്ന്. തൊപ്പിക്കാര്യം വിവാദമായപ്പോൾ അതാണ് ഓർമ്മ വന്നത്.

ഗുരുവായൂർ ഭക്തന്മാരിൽ അഗ്രഗണ്യനായ മുഖ്യമന്ത്രിക്ക് തൊട്ടുപിറകിൽ ക്ഷേത്രത്തിലേക്കു പ്രവേശനം നിഷേധിക്കപ്പെട്ട യേശുദാസും യൂസഫലി കേച്ചേരിയും എത്രകാലമായി നില്ക്കുന്നു. അവർക്ക് പ്രവേശനം അനുവദിക്കാത്തത് അഹൈന്ദവമല്ലേ. എൻെറ സുഹൃത്തിനു എന്നെ അയാളുടെ പള്ളിയിലേക്ക് ക്ഷണിക്കാം. എനിക്ക് അയാളെ എൻെറ ക്ഷേത്രത്തിലേക്ക് ക്ഷണിക്കാൻ പാടില്ല എന്ന സ്ഥിതിവിശേഷം സാമാന്യ മര്യാദയ്ക്ക് യോജിച്ചതല്ല.

ഇങ്ങനെ നടക്കുന്ന പലതും വർഗീയതയെ ചെറുക്കുന്ന കാര്യത്തിൽ പ്രതീക്ഷയല്ല ഉണ്ടാക്കുന്നത്. ഏതെങ്കിലും ഒരു വർഗ്ഗീയ ശക്തിയുടെ കൂടെ നിന്നില്ലെങ്കിൽ ആത്മരക്ഷയില്ല എന്നാണ് സ്ഥിതി. വർഗീയതയ്ക്കെതിരെ പ്രസംഗിച്ചും എഴുതിയും നടക്കുന്നവർക്ക് വധഭീഷണികൾ ഉത്തരേന്ത്യയിൽ മാത്രമല്ല ഇവിടെയും കിട്ടുന്നു.

നിലവിളക്കും തൊപ്പിയും ഒന്നും അല്ല പ്രശ്നം. നാരായണഗുരു പറഞ്ഞപോലെ മനസ്സാണ്: അത് നന്നാകുമോ?

റോട്ടറി ക്ളബ് അവാർഡ്
ഡീകരിച്ചുകൊണ്ടു ചെയ്ത പ്രസംഗം.




റോട്ടറി ക്ളബ്ബ് ഓഫ് ട്രിവാൻഡ്രം സംഘടിപ്പിച്ച ചടങ്ങിൽ മതമൈത്രി അവാർഡ് വി.കെ. മാധവൻകുട്ടി സ്വീകരിക്കുന്നു.





ഉണ്ണിക്കൃഷ്ണൻ

# വ്യാപാരലാഭത്തിന് ലൈംഗികസൂത്രവാക്യം

"മനുഷ്യസമൂഹത്തിന്റെ വികാസപ്രക്രിയയിൽ ഏററവും ഉയർന്നതോതിൽ അടിച്ചമർത്തലിനു വിധേയമായിട്ടുള്ളത് ലൈംഗികത എന്ന ജന്മവാസനയാണ്. അന്റോണിയോ ഗ്രാംഷിയുടെ വാക്കുകളാണ് മേലുദ്ധരിച്ചത്. സാമൂഹിക വികാസത്തിന്റെ എല്ലാ ഘട്ടങ്ങളിലും സ്ത്രീപുരുഷബന്ധത്തെ പ്രത്യേകിച്ച് ലൈംഗികബന്ധത്തെ സംബന്ധിച്ച് ധാർമ്മികവും സദാചാരപരവും നിയമപരവുമായ വ്യവസ്ഥകൾ എല്ലാ സമൂഹങ്ങളും നിലനിർത്തിപ്പോന്നിട്ടുണ്ട്. ലൈംഗികത ജീവശാസ്ത്രപരമായ ആവശ്യകത എന്നതിനൊപ്പം ഒരുല്പാദന പ്രവർത്തനംകൂടിയാണ്. മനുഷ്യൻ എന്ന സവിശേഷ ജീവിവർഗ്ഗത്തിന്റെ പുനരുല്പാദനമെന്ന സാമൂഹ്യ ഉത്തരവാദിത്വംകൂടി സ്ത്രീപുരുഷ ലൈംഗികത നിറവേററുന്നുണ്ട്. നായാടിസമൂഹത്തിൽനിന്നും കാർഷിക സമൂഹത്തിലേക്കുള്ള ചരിത്രവികാസത്തിനു സമാന്തരമായുണ്ടായ, ഗോത്രവ്യവസ്ഥയിൽനിന്നും കുടുംബവ്യവസ്ഥയിലേക്കുള്ള സാമൂഹ്യ ഘടനയുടെയും ജീവിതസങ്കല്പനത്തിന്റെയും പരിവർത്തനം മുതൽ സ്ത്രീപുരുഷബന്ധത്തെയും ലൈംഗികതയെയും സംബന്ധിച്ച് വിഭിന്ന കാലഘട്ടങ്ങളിൽ വിഭിന്ന വിശ്വാസങ്ങളും മാതൃകകളും സമൂഹം സ്വരൂപിച്ചിട്ടുണ്ട്. ചൂഷണരഹിതമായ സമൂഹത്തിൽനിന്നും എല്ലാ ഉല്പാദനബന്ധങ്ങളും ചൂഷണാടിസ്ഥാനത്തിൽ പുനഃസംഘടിപ്പിക്കുന്നതോടെ സ്വാഭാവികഗതിയിൽ ലൈംഗികത എന്ന ഉല്പാദനവ്യവസ്ഥയും ചൂഷണത്തിനു വിധേയമായി. ചൂഷണത്തിന്റെ സഹജഗുണമായ അടിച്ചമർത്തൽ ലൈംഗികതയ്ക്കുമേലും പ്രയോഗക്ഷമമായി. ആധുനിക മുതലാളിത്ത സമൂഹവും തങ്ങളുടെ ചൂഷണവ്യവസ്ഥയെ നിലനിർത്താൻ പാകത്തിൽ ഒരു പ്രത്യേക ലൈംഗിക സങ്കല്പനം വികസിപ്പിച്ചെടുത്തിട്ടുണ്ട്. ഈ ലൈംഗിക സങ്കല്പനത്തിന്റെ ഉദാത്ത മാതൃകകളാണ് നമ്മുടെ സമൂഹത്തിലെ അണുകുടുംബങ്ങൾ. അണുകുടുംബങ്ങളുടെ അടിസ്ഥാനം ഭാര്യാഭർതൃബന്ധത്തിലെ ലൈംഗിക വിശ്വാസമാകുന്നു. അണുകുടുംബം മുതലാളിത്തത്തെ




സ്ത്രീ ഒരു കച്ചവടച്ചരക്ക്

**മർദ്ദിത ലൈംഗികബോധത്തെ അരാജക ലൈംഗിക വാസനയാക്കി പരിവർത്തിപ്പിക്കുന്ന ചാലകശക്തികൾ പലതാണ്. അവയിൽ സിനിമ, ചലച്ചിത്രവാരികകൾ, പരസ്യചിത്രങ്ങൾ തുടങ്ങിയവയെ അടിസ്ഥാനപ്പെടുത്തിയുള്ള ഒരു വിശകലനം.**

സംബന്ധിച്ച് അതിന്റെ ഉല്പന്നങ്ങൾ വിപുലമായി വിററഴിക്കാൻ കഴിയുന്ന ഏററവും വിശ്വസ്തമായ വിപണിയാണ്. ഈ വിപണി നിർബാധം നിലനില്ക്കേണ്ടതും നിലനിർത്തേണ്ടതും മുതലാളിത്തത്തിന്റെ ആവശ്യമായിരിക്കെ അതിനു പാകത്തിലുള്ള ഒരു പ്രത്യയശാസ്ത്രവീക്ഷണം ആദ്യം നിയമപരമായും പിന്നീട് പൊതുസമൂഹത്തിന്റെ സാധൂകരണത്തോടെ ആചാരപരമായ സമ്പ്രദായങ്ങളായും അത് സ്വരൂപിക്കുന്നു. സ്ത്രീപുരുഷ ലൈംഗികതയെ സംബന്ധിച്ച നിയമപരവും സദാചാരപരവും സാമ്പ്രദായികവുമായ 'ലൈംഗികവിശ്വാസം' എന്ന പ്രത്യയശാസ്ത്ര വീക്ഷണത്തിനുമേൽ ഭാര്യാഭർത്താവ് എന്നീ സജീവ ഉല്പാദന ഘടകങ്ങളും, സജീവ ഉല്പന്നങ്ങളെന്ന നിലയ്ക്കും നാളെയും ഉല്പാദന സ്രോതസ്സുകളെന്ന നിലയ്ക്കും കുട്ടികളും ചേരുമ്പോൾ സമൂഹത്തിൽ നാമിന്നു കാണുന്ന അണുകുടുംബം എന്ന വ്യവസ്ഥയായി.

മേൽ വിവരിച്ച മുതലാളിത്ത വ്യവസ്ഥിതിയിലെ ലൈംഗിക സമ്പ്രദായത്തിന്റെ ഉപ ഉല്പന്നമാണ് മർദ്ദിത ലൈംഗികബോധം. അത് അണുകുടുംബസമൂഹത്തിനു സമാന്തരമായി ഒരു മർദ്ദിത ലൈംഗിക സമൂഹത്തെയും സൃഷ്ടിക്കുന്നു. നാളിതുവരെയുള്ള എല്ലാ ഉല്പാദന സമ്പ്രദായങ്ങളിലും മുൻകൈ നേടിയ ലിംഗവിഭാഗം പുരുഷനാണെന്നത് ഒരു യാഥാർത്ഥ്യമാണ്. അതുകൊണ്ടുതന്നെ പുരുഷനുമേൽ, വ്യവസ്ഥ ആരോപിക്കുന്ന ലൈംഗിക അച്ചടക്കത്തിന് താരതമ്യേന സങ്കീർണ്ണത കുറവാണ്. എന്നാൽ ഉല്പാദന സമ്പ്രദായങ്ങളിൽ രണ്ടാംനിരക്കാരും, മനുഷ്യസമൂഹത്തിന്റെ പുനർനിർമ്മാണത്തിനാവശ്യമായ ഉല്പാദന ഉപകരണമെന്ന നിലയ്ക്ക് ഗർഭപാത്രത്തിന്റെ സൂക്ഷിപ്പുകാരുമായ സ്ത്രീകൾക്കുമേലുള്ള ലൈംഗിക അച്ചടക്ക നിയമങ്ങൾ കൂടുതൽ സങ്കീർണ്ണമാണ്. മുതലാളിത്ത വ്യവസ്ഥിതിയിൽ ഇത് അങ്ങേയററം രൂക്ഷവുമാണ്. സദാചാരപരവും നിയമപരവുമായ ലൈംഗിക അച്ചടക്കം നിലനിർത്തുമ്പോൾത്തന്നെ അതിന്റെ ഉപഉല്പന്നമായ 'മർദ്ദിത ലൈംഗികബോധത്തെയും മുതലാളിത്തം തികഞ്ഞ മെയ്‌വഴക്കത്തോടെ ചൂഷണം ചെയ്യുന്നു. 'സ്ത്രീകൾ സാമൂഹികമായും ലൈംഗികമായും അടിമകളാണോ' എന്ന ഗ്രന്ഥത്തിൽ ശ്രീമതി ഇന്ദിര ഇങ്ങനെ പറയുന്നു, "(ലൈംഗിക വിശ്വാസം എന്ന) നിലപാട് ഒരുവശത്തെടുക്കുമ്പോൾത്തന്നെ മറുവശത്ത് എല്ലാ സാധനങ്ങളും വിററഴിക്കുവാനുള്ള ആകർഷകമായ പരസ്യപ്പലകയായി സ്ത്രീയുടെ നഗ്നത അവർ (മുതലാളിത്തം) ഉപയോഗിക്കുന്നു. അതായത് സ്ത്രീശരീരം അതിനൊരു ചരക്കായിരിക്കുന്നു എന്നർത്ഥം. സ്ത്രീയെ, ലൈംഗികത ലാഭകരമായി വിപണനം ചെയ്യാൻ കഴിയുന്ന മററൊരു ചരക്കായി അത് മാററിയിരിക്കുന്നു." ലൈംഗികതയുടെ ആകർഷകമായ ഈ പരസ്യപ്പലക ഉല്പാദന-വിനിമയ വ്യവസ്ഥയെ ലാഭകരമാക്കുന്നതിനുള്ള തന്ത്രപ്രധാനമായ പരസ്യനിർമ്മാണത്തിന് മുതലാളിത്തം ഉപയോഗിക്കുന്നു. മർദ്ദിതമായ ലൈംഗികബോധത്തെ ചൂഷണം ചെയ്യുന്ന ഈ വ്യാപാരതന്ത്രം നമ്മുടെ സമൂഹത്തിൽ നാനാവിധം പ്രകാശനം ചെയ്യപ്പെട്ടുകൊണ്ട് ഒരു സജീവസാന്നിദ്ധ്യമായിത്തീർന്നിരിക്കുന്നു. അതിന്റെ ഏററവും നല്ല ഉദാഹരണങ്ങൾ സിനിമ, ചലച്ചിത്ര വാരിക, പരസ്യങ്ങൾ തുടങ്ങിയവയാണ്. പ്രേക്ഷകന്റെ അല്ലെങ്കിൽ അനുവാചകന്റെ മർദ്ദിത ലൈംഗികബോധത്തെ ചൂഷണം ചെയ്യാൻ പാകത്തിലുള്ള സവിശേഷമായ




സെക്സും റൊമാൻസും

ലൈംഗിക സൂത്രവാക്യങ്ങളിലൂടെയാണ് സിനിമയും പരസ്യവും ചലച്ചിത്ര വാരികകളുമൊക്കെ നമ്മുടെ സമൂഹത്തിൽ പ്രവർത്തിക്കുന്നത്. ഈ സൂത്രവാക്യത്തെ സംബന്ധിച്ച എളിയ അന്വേഷണമാണ് തുടർന്നുള്ളത്.

## വിചിത്രമായ ഐക്യം

സിനിമ, ചലച്ചിത്ര വാരികകൾ തുടങ്ങിയവയുടെ ഉപഭോക്താക്കൾക്കിടയിൽ യാതൊരുവിധ തരംതിരിവുകളും സാദ്ധ്യമല്ലാത്തവിധം വിചിത്രമായ ഐക്യമാണുള്ളത്. കച്ചവട സിനിമയാണ് നമ്മുടെ സമൂഹത്തിൽ ഇന്ന് ആധിപത്യത്തിലേക്കുയർന്നിരിക്കുന്ന ഏററവും പ്രധാന എൻറർടെയ്ൻമെൻറ്. നമ്മുടെ വായനശാലകളിൽ ഏററവും കൂടുതൽ ഉപഭോക്താക്കൾ ഉള്ളത് ചലച്ചിത്ര വാരികകൾക്കാണ്. ചലച്ചിത്ര വാരികകൾ വാങ്ങി സൂക്ഷിക്കുന്ന ആളുകളുടെ എണ്ണവും തുച്ഛമല്ല. ഭൂരിപക്ഷം സർക്കാർ ഓഫീസുകളിലും മാഗസിൻ ക്ളബ്ബുകളും ഫിലിം,സൊസൈററികളുമുണ്ട്. മാഗസിൻ ക്ളബ്ബുകൾ നിലനിർത്താൻ ചലച്ചിത്ര വാരികകളും ഫിലിം സൊസൈററികൾ നിലനിർത്താൻ മൂന്നാംകിട സിനിമകളും നിർബ്ബന്ധ മാനദണ്ഡമായിരിക്കുന്നു. ചലച്ചിത്ര വാരികകളെ സംബന്ധിച്ച് അതിന്റെ അനുവാചകർക്ക് പ്രത്യേക ബ്രാൻഡിങ്ങോ പക്ഷപാതമോ ഇല്ല. ജാതി, മത, വർഗ്ഗ, ലിംഗ, പ്രായഭേദമെന്യേ ഭൂരിഭാഗം ആളുകളും അതിന്റെ ആസ്വാദകരും അനുയായികളുമാണ്. ഇത്രയേറെ വിപുലമായ ഒരാസ്വാദകവൃന്ദത്തെ അവ എങ്ങനെ സൃഷ്ടിക്കുന്നു? മദ്യപാനംപോലെയോ പുകവലിപോലെയോ മയക്കുമരുന്നുപോലെയോ അഡിക്ഷൻ സൃഷ്ടിക്കുന്ന ഈ വാരികാപ്രസ്ഥാനത്തിന്റെ വ്യവസായ സൂത്രവാക്യത്തെക്കുറിച്ച് നമുക്കാദ്യം അന്വേഷിക്കാം.

## കവർ കൊളാഷ്

ചലച്ചിത്ര വാരികകളുടെ കവർ പേജുകൾ ശ്രദ്ധിക്കുക. കവർ പേജുകളിൽ പൊതുവായി കണ്ടുവരുന്ന ഒരു സവിശേഷത അവ വർണ്ണഭംഗിയുള്ളതായിരിക്കുന്നുവെന്നതാണ്. മഞ്ഞ, പച്ച, ചുവപ്പ് തുടങ്ങിയ കടുംനിറങ്ങൾ കൊണ്ട് അവ ഒരു പ്രത്യേകതരം ആകർഷണീയത സൃഷ്ടിച്ചെടുക്കുന്നു. പലപ്പോഴും മുഖചിത്രം ഒരാളുടേതു മാത്രമായിരിക്കില്ല. അത് പലയാളുകളുടെ ചിത്രങ്ങൾ ചേർത്തൊരുക്കുന്ന ഒരു കൊളാഷ് ആയിരിക്കും. ഒററനോട്ടത്തിൽ സജീവമായ ഒരനുഭവമാണ് കൊളാഷ് സമ്മാനിക്കുന്നത്. ചുംബനരംഗത്തിന്റെ ഒരു ക്ളോസപ്പ് ചിത്രം അനിവാര്യമായും കൊളാഷിൽ സ്ഥാനം പിടിച്ചിരിക്കും. എന്നാൽ കമിതാക്കളുടെ ചുണ്ടുകൾ ഒരിക്കലും പരസ്പരം സ്പർശിക്കുന്നില്ല. ഏതെങ്കിലും സദാചാരസങ്കല്പമല്ല ഇതിന് തടസ്സമായിരിക്കുന്നത്. മറിച്ച് രണ്ട് മുഖങ്ങൾ ചുംബിക്കാൻ തയ്യാറെടുക്കുന്നതുതന്നെയാണ് ചുംബനത്തേക്കാൾ ഇഫക്ടീവ്. അതിന് ഒരു സംഭവ പരമ്പരയുടെ തുടർച്ചയും ഗുപ്തമായ ഒരനുഭൂതിയുടെ ജിജ്ഞാസയും പ്രേക്ഷകനിലേക്ക് സന്നിവേശിപ്പിക്കുവാൻ കഴിയും. ചുംബനരംഗത്തിൽ സ്ത്രീയുടെ മിഴികൾ കൂമ്പിയും ചുണ്ടുകൾ തുടുത്തു വിടർന്നുമിരിക്കുന്നതെന്തുകൊണ്ട്? നമ്മുടെ സാമൂഹ്യവ്യവസ്ഥയിൽ അവസാന വിശകലനത്തിൽ സ്ത്രീയെന്നാൽ ശരീരമാണ്. ലൈംഗികതയുടെ അപകടകാരിയായ ഘടന. യുനാസ്ററണാർഡ് എഴുതിയതുപോലെ "സ്ത്രീകളാണ് ഏററവും മനോഹരമായ ലൈംഗികത. ആർക്കാണ് അതിൽ സംശയം. എല്ലാ പുരുഷന്മാരും ദൃഢഗാത്രരായി സൃഷ്ടിക്കപ്പെട്ടിട്ടുള്ളതുപോലെ എല്ലാ സ്ത്രീകളും സുന്ദരികളായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു." ഈ വരികളിലെ ആക്ഷേപഹാസ്യം ഒരു യാഥാർത്ഥ്യത്തെ അനാവരണം ചെയ്യുന്നുണ്ട്. ഒരു സ്ത്രീയുടേയും ചിത്രം മനുഷ്യാസ്തിത്വത്തിന്റെ പ്രതീകമായി നാം അനുഭവിക്കാത്തായിരിക്കുന്നുവെന്നതാണ് ആ യാഥാർത്ഥ്യം. അത് കാമാസക്തമായ കണ്ണുകളുടേയും ചുണ്ടുകളുടേയും ഒരു ഫാൻറസിയാണ്. കൊളാഷിലെ ചുംബനരംഗം ഒരു ചലിക്കുന്ന ചിത്രമാകുന്നു. ആരംഭവും അവസാനവും സുവ്യക്തമായ ഒരു ചലിക്കുന്ന ചിത്രം. ചിത്രത്തിന്റെ പശ്ചാത്തലം മിക്കപ്പോഴും കറുപ്പായിരിക്കുന്നത് യാദൃച്ഛികമേയല്ല. ഒരു സാമാന്യ പ്രേക്ഷകന്റെ ലൈംഗികവാഞ്ഛയെ ഉദ്വേഗപൂർണ്ണമാക്കാൻ അടഞ്ഞ മുറിയിലെ ഇരുട്ടുപോലെ ഈ കറുപ്പ് പ്രവർത്തിക്കുന്നു.

കൊളാഷിലെ അടുത്ത ചിത്രം ഏതെങ്കിലും ഒരു ചലച്ചിത്രത്തിലെ വിവാഹരംഗമായിരിക്കാം. പട്ടുടയാടകളും സ്വർണ്ണാഭരണങ്ങളുമണിഞ്ഞ് ശരീരത്തിന്റെ വെൺമ പ്രദർശിപ്പിച്ചു നിൽക്കുന്ന സ്ത്രീയും തൊട്ടുപിന്നിൽ കസവുമുണ്ടും സിൽക്കുജുബ്ബയുമിട്ടു നിൽക്കുന്ന പുരുഷനും. ഇവരുടെ ശരീരങ്ങൾ ഒരാലിംഗനത്താൽ ചേർക്കപ്പെട്ടിരിക്കും. ഇവിടെ ശരീരങ്ങളെ തമ്മിൽ ചേർക്കുന്നത് സദാചാരപരമായിത്തന്നെയാണ്. ലൈംഗികതയുടെ വ്യവസ്ഥാപരമായ സാധൂകരണം നമ്മുടെ സമൂഹത്തിൽ വിവാഹം എന്ന ഉടമ്പടി പ്രകാരം മാത്രമേ സാദ്ധ്യമാകൂ. ഈ വിവാഹ ചിത്രം മുന്നോട്ടുവയ്ക്കുന്നത് ഒരുജോടി സങ്കല്പമാകുന്നു. നമ്മുടെ യുവമനസ്സുകളിൽ പ്രസ്തുത ചിത്രം പ്രവർത്തിക്കുന്നത് ഭാവിയിലുണ്ടാകേണ്ട കുടുംബ സങ്കല്പമാണ്. സുന്ദരിയായ സ്ത്രീ ലൈംഗികതയാണ് ഈ കുടുംബ സങ്കല്പത്തിന്റെ അടിസ്ഥാനം. അപകടകാരിയായ ഈ സ്ത്രീ ലൈംഗികതയെ പട്ടിൽ പൊതിഞ്ഞും ആഭരണങ്ങളാൽ മോടിപിടിപ്പിച്ചും സൂക്ഷിക്കേണ്ട പുരുഷദൗത്യമാണ് കുടുംബ സങ്കല്പത്തിന്റെ കാതൽ. ഈ വിവാഹ ചിത്രം ഇങ്ങനെ അവതരിപ്പിച്ചില്ലെങ്കിൽക്കൂടി മേൽ വിവരിച്ച കുടുംബസങ്കല്പം സമൂഹത്തിൽ നിലനില്ക്കുന്നുണ്ട്. എന്നാൽ ഈ സങ്കല്പത്തെ, ഈ ലൈംഗിക ഉടമ്പടിയെ സദാചാരമായി ഉറപ്പിക്കുവാനും മഹത്തായ മാതൃകയാക്കി അതിനെ പരിവർത്തിപ്പിക്കുവാനും ചിത്രത്തിനു കഴിയുന്നുവെന്നതാണ് അതിന്റെ സവിശേഷത.



നഗ്നത ചൂടപ്പംപോലെ വിൽക്കുന്നു









എല്ലാം തകർത്തെറിയുന്ന ഒരു പോരാളിയുടെ ചിത്രമാവാം കൊളാഷിൽ അടുത്തത്. നിഷേധത്തിന്റെ ഭാവം മുഖത്തു പേറിനിൽക്കുന്ന പോരാളി സ്വാതന്ത്ര്യത്തിന്റെ പ്രതീകമോ നമ്മുടെ അമർത്തിവച്ച പ്രതിഷേധങ്ങളുടെ വിസ്ഫോടനമോ ആണ്. ഇങ്ങനെ കൊളാഷ് സമ്പൂർണ്ണമാകുന്നു. ഈ പ്രത്യേക കൊളാഷ് ഒരുദാഹരണം മാത്രമാണ്. ഇനി ചിത്രങ്ങളുടെ സവിശേഷ ചേരുവയെ, കൊളാഷിനെ, മൊത്തത്തിൽ വായിച്ചുനോക്കുക. വൈവിദ്ധ്യപൂർണ്ണമായ ചിഹ്നങ്ങൾ വഴി അതൊരു പ്രത്യയശാസ്ത്രം ഉൽപ്പാദിപ്പിക്കുന്നുണ്ട്. എല്ലാററിനേയും എതിർക്കുകയും തകർക്കുകയും ചെയ്യുന്ന ഒരതിഭൗതിക വ്യക്തിത്വം ആർജ്ജിക്കുകയും ശേഷം, സമൂഹത്തിന് സുസമ്മതയായ ഒരു ലൈംഗിക ശരീരത്തെ നേടിയെടുക്കുകയും പിന്നെ ഭോഗലോലുപരായി ജീവിക്കുകയും ചെയ്യുകയെന്നതാണ് ആ പ്രത്യയശാസ്ത്രം. അത് നമുക്കു മുന്നിലേക്കെറിഞ്ഞുതരുന്ന ഐഹികവിഷയങ്ങൾ പെണ്ണും പണവുമാണ്. ചുരുക്കത്തിൽ പ്രേക്ഷകന് അയഥാർത്ഥവും അവാസ്തവികവുമായ ഒരു മോഹഭൂമിക സൃഷ്ടിച്ചുകൊടുത്തുകൊണ്ട് അവിടെ മനുഷ്യമുഖമുള്ള സ്വത്വങ്ങളായി ചേക്കേറാനും ചലനരഹിതമായിരിക്കുമ്പോൾത്തന്നെ പ്രേക്ഷകന്റെ സ്വപ്നങ്ങളെ കൂടുതൽ ശാരീരികമാക്കാനും സജീവമാക്കുവാനും ഈ കൊളാഷിന് സാധിക്കും.

## ഗോസിപ്പുകൾ, ഗോസിപ്പുകൾ

നാം തിയേറ്ററിൽ പോയി കാണുന്ന സിനിമയ്ക്ക് ഒരു കഥയും കഥയെ ആവിഷ്കരിക്കുന്ന കുറെ കഥാപാത്രങ്ങളുമുണ്ടാകും. നിയതമായ സമയദൈർഘ്യത്തിനുള്ളിൽ ഇതിവൃത്തത്തിലുൾപ്പെടങ്ങിയിട്ടുള്ള എല്ലാ പ്രശ്നങ്ങളും രമ്യമായോ അല്ലാതെയോ പരിഹരിക്കപ്പെടും. പരിഹരിക്കപ്പെട്ട ഒരു ജീവിതം തിയേറ്ററിൽത്തന്നെ ഉപേക്ഷിക്കുകയല്ലാതെ പ്രേക്ഷകന് മററ് വഴിയില്ല. പിന്നെ മനസ്സിൽ ബാക്കിയാവുക കഥാപാത്രങ്ങളെ അവതരിപ്പിച്ച താരങ്ങളാണ്. നമ്മെ സംബന്ധിച്ചിടത്തോളം വീണ്ടും തുടരുന്നത് അവരുടെ ജീവിതം മാത്രമാണ്. ഈ ജീവിതം ഒരു കൗതുകമായി നമുക്കു മുന്നിൽ നിൽക്കുന്നു. ഈ കൗതുകത്തിനു പിന്നാലെയുള്ള സഞ്ചാരമാണ് ഗോസിപ്പുകളിലൂടെ പരിഹൃതമാകുന്നത്.

ഗോസിപ്പുകൾ എപ്പോഴും ലൈംഗികതയുടെ പരസരത്തു നിന്നാണ് രൂപംകൊള്ളുന്നത്. നടനും നടിയും തമ്മിലും നടിയും സംവിധായകനും തമ്മിലും, അങ്ങനെ എഴുതുന്നയാൾക്കും വായിക്കുന്നയാൾക്കും സാദ്ധ്യമെന്നു തോന്നുന്ന ചില ബന്ധങ്ങളാണ് ഗോസിപ്പുകളായി രംഗത്തുവരിക. ഒപ്പംതന്നെ വായനക്കാരന് അല്ലെങ്കിൽ വായനക്കാരിക്ക് സ്വതന്ത്രമായി ഇടപെടുവാനും ഭാവനാത്മകമായി ചേരുംപടി ചേർക്കുവാനും കഴിയുംവിധത്തിൽ സൂക്ഷ്മമായി ഗോസിപ്പുകൾ അവതരിപ്പിക്കപ്പെടുന്നു. സ്ത്രീക്ക് അവളുടെ ചിന്താഭൂമികയിലും പുരുഷന് അവന്റെ ചിന്താഭൂമികയിലും വച്ച് പുനഃസൃഷ്ടിച്ചാവേശംകൊള്ളാൻ പാകത്തിൽ ചില മനുഷ്യരൂപങ്ങളെ സംഭാവന ചെയ്യുകയെന്നതാണ് ഗോസിപ്പുകളുടെ മുഖ്യ ദൗത്യം.

ഗോസിപ്പുകളുടെ എക്സ്ററൻഷൻ തന്നെയാണ് വാരികയുടെ അകംതാളുകളിലെ ചിത്രങ്ങൾ. എല്ലാ ചിത്രങ്ങൾക്കും അടിക്കുറിപ്പുകളുണ്ടാവും. ഒരു പ്രത്യേക സിനിമയിലെ പ്രത്യേക രംഗത്തെ ആവിഷ്കരിക്കുന്ന ചിത്രത്തിന് പക്ഷെ അടിക്കുറിപ്പായി വരുന്നത് കഥാപാത്രങ്ങളുടെ പേരല്ല മറിച്ച് നടീനടന്മാരുടെ പേരാണ്. ഉന്നയിക്കപ്പെട്ട ഗോസിപ്പുകളിലെ നടീനടന്മാരുടെ ശാരീരിക സങ്കലനത്തിന്റെ ഏകദേശ മാതൃകയായി ഈ ചിത്രങ്ങളെ വായിച്ചെടുക്കുവാൻ കഴിയുമ്പോൾ പ്രേക്ഷകന്റെ മനസ്സിൽ ഒരു നീലച്ചിത്രം നടന്നുകഴിയുന്നു.

## ലൈംഗികതയുടെ പൂർണ്ണകായ ചിത്രം

ചലച്ചിത്ര വാരികയിലെ മുഖ്യഘടകം അതിന്റെ നടുപുറത്തിലെ പൂർണ്ണകായ ചിത്രമാണ്. ഈ ചിത്രത്തിന് സിനിമയുമായി ബന്ധമുണ്ടാകണമെന്ന് യാതൊരു നിർബ്ബന്ധവുമില്ല. ചിത്രത്തിന്റെ തലക്കെട്ടുതന്നെ മിക്കപ്പോഴും നടനും നടിയും വാരികയ്ക്കുവേണ്ടി പോസ് ചെയ്യുന്നുവെന്നാവും. നടിക്ക് പോസു ചെയ്യുന്നതിനായി അനുവദിച്ചുകൊടുത്തിരിക്കുന്ന വസ്ത്രം ഭൂരിഭാഗം ചിത്രങ്ങളിലും പഴയ ഗോത്ര വസ്ത്രങ്ങളെ അനുസ്മരിപ്പിക്കുന്ന ഒന്നാണ്. ഈ പ്രത്യേക വസ്ത്രത്തിൽ ചില സവിശേഷ തുന്നൽവേലകളുണ്ടാവുമെന്നതു മാത്രമാണ് പുരാതന വസ്ത്രത്തിൽ നിന്നും ഭിന്നമായി അതിനെ ആധുനികമാക്കുന്നത്. നടനാകട്ടെ ഇതിൽനിന്നും വ്യത്യസ്തമായി ആധുനികവും പരിപൂർണ്ണവുമായ വസ്ത്രമായിരിക്കും ധരിച്ചിട്ടുണ്ടാവുക. നടനും നടിയും പോസ് ചെയ്യുന്നുവെന്നാണല്ലോ തലക്കെട്ട്. അനുവദിച്ചുകിട്ടിയ ഗോത്രവസ്ത്രം തന്നെ വെള്ളത്താൽ നനഞ്ഞ് അംഗീകാരം വെളിപ്പെടുത്തി നിൽക്കുന്ന നടിയെ വിചിത്രമായി വളച്ചും ചരിച്ചുമൊക്കെയാവും ഈ പോസ് ചെയ്യൽ.

ചലച്ചിത്ര വാരികകൾക്ക് വിപുലമായി മാർക്കററ് നേടിക്കൊടുക്കുന്ന അമൂല്യ ഘടകമാണ് അവയിലെ നടുപുറ ചിത്രങ്ങൾ. ഈ നടുപുറ ചിത്രങ്ങൾ മികച്ച കൈയടക്കത്തോടെ വെട്ടിസൂക്ഷിക്കുന്ന ആളുകളുടെ എണ്ണം കുറവല്ല. മർദ്ദിതമായ ലൈംഗിക ബോധത്തെ ചൂഷണം ചെയ്തുകൊണ്ട് മനുഷ്യരെ അരാജക ലൈംഗിക വാസനകളിലേക്കെത്തിക്കുന്ന ഈ കച്ചവട സൂത്രവാക്യം ഇന്ന് ചലച്ചിത്ര വാരികകളിൽ മാത്രമായി ഒതുങ്ങിനിൽക്കുന്നില്ല.

(തുടരും)







ദാസ് ഭാർഗവിനിലയം

# മാണിമാധവീയം

പത്ത്

## തോരണയുദ്ധാങ്കത്തിലെ വിഭീഷണൻ

കോട്ടയം കോവിലകത്ത് അശോക വനികാങ്കം നടത്തണമെന്ന് തമ്പുരാൻ അഞ്ചാറുവർഷം മുമ്പ് നീലകണ്ഠ ചാക്യാരോട് ആവശ്യപ്പെട്ടിരുന്നു. ചിത്രയോധിയുടെ വേഷംകെട്ടാൻ പററിയ ഒരാളെ കണ്ടെത്താനുള്ള അന്വേഷണത്തിലായിരുന്നു അദ്ദേഹം. അരങ്ങത്ത് അപ്പുണ്ണി ശോഭിക്കുമെന്ന് ഇതിനകം പൂർണ്ണമായും മനസ്സിലാക്കിയിരുന്ന ചാക്യാർ ചിത്രയോധിയുടെ വേഷം നിഷ്ക്കർഷിച്ച് പഠിപ്പിക്കാൻ തുടങ്ങി. അശോക വനികാങ്കത്തിൽ ആറു ദിവസമാണ് ചിത്രയോധിക്ക് വേഷമുള്ളത്. അമൃതമഥനം തുടങ്ങിയ വിശേഷ ആട്ടങ്ങളും ഇതിലുണ്ട്. പഠിപ്പിനിടയിലെ ഒരു സന്ദർഭം–

''ഉന്മര്യാദമുപേക്ഷ്യ രാവണമഹം
രാമാദ്വിന ശ്യാനിനു
വ്യാഹൃത്യാ പ്രിയ മാഖ്നുയാന്നുവിപദം
ചണ്ഡാദുത സ്വാമിന
പക്ഷൗദ്വാവപിമേ ന പത്ഥ്യമനയോ
ശ്രേയാതയം രാവണാ–
ന്നാശോമേ പതനാവസാനമചിരാ–
ന്നേ ക്ഷേയത സ്വാമിന:''

(സദാചാര പരിധിയിൽനിന്ന് വ്യതിചലിച്ചു നിൽക്കുന്ന രാവണനെ ഉപേക്ഷിച്ച് രാമനിൽനിന്ന് മരണം സ്വീകരിക്കുകയാണോ വേണ്ടത്? അതോ അപ്രിയം പറഞ്ഞ് സ്വാമിയുടെ കൈകൊണ്ടുതന്നെ മരിക്കുകയാണോ വേണ്ടത്? ഈ രണ്ടു വഴികളും എന്നെ സംബന്ധിച്ച് ശ്രേയസ്ക്കരമല്ല. ഒരർത്ഥത്തിൽ രാവണങ്കൽ നിന്നുള്ള മരണമാണ് അഭികാമ്യമായിട്ടുള്ളത്. എന്നാൽ അദ്ദേഹത്തിന്റെ മരണം കാണാതിരിക്കാൻ കഴിയുമല്ലോ.)

''ചണ്ഡാദുത സ്വാമിന...''–രാവണനിൽ നിന്നുള്ള മരണമാണ് അഭികാമ്യമെന്ന് ചിത്രയോധി ചിന്തിച്ചുറപ്പിക്കുന്നു.

അപ്പുണ്ണി ചോദിച്ചു: '' 'ഉതസ്വാമിന' എന്നാണോ 'ഉതസ്വാമിന' എന്നാണോ ശരി?''

''സംശയല്ല്യ. 'ഉതസ്വാമിന' എന്നാണ് ശരി'' നീലകണ്ഠ ചാക്യാർ പറഞ്ഞു.

''ഉത: എന്നാലെന്താണ് അർത്ഥം?''

'' 'ഉ' എന്നാൽ ശിവൻ. 'ക' ബ്രഹ്മാവ്. 'അ' വിഷ്ണു. 'ഇ' കാമദേവൻ. ശിവനേക്കാൾ ക്രൂരനായ സ്വാമിയിൽ നിന്നുള്ള മരണമാണ് അഭികാമ്യം എന്നർത്ഥം.''

സംശയം തോന്നുമ്പോഴൊക്കെ ചോദിച്ചു മനസ്സിലാക്കി തിരുത്തി ആറുമാസംകൊണ്ടാണ് ചിത്രയോധിയുടെ പഠനമവസാനിപ്പിച്ചത്. വൈകാതെ മഠത്തിൽ വച്ച് റിഹേഴ്സൽ നടത്തി പഠിച്ചത് ഉറപ്പിക്കുകയും ചെയ്തു.

മരുമകനേയും കൂട്ടി അമ്മാമൻ കോട്ടയം കോവിലകത്തെത്തി. അശോക വനികാങ്കത്തിന്റെ ദിവസം നിശ്ചയിക്കാമെന്ന് തമ്പുരാനെ അറിയിച്ചു.

''നന്നായി. ദിവസം നിശ്ചയിച്ച് വിവരത്തിന് ഞാനെഴുതാം. ചാക്യാരുകുട്ടിക്ക് ഒക്കെ വശായ്യോ?''

അപ്പുണ്ണി തലകുലുക്കി.

''എന്നാൽ വാസുക്യേ പിടിച്ചു കടയുന്നത് ഒന്നു കാണിക്കൂ.''

അമൃതമഥനം വിസ്തരിച്ച് ചൊല്ലിയാടി. തമ്പുരാന് തൃപ്തിയായി. തമ്പുരാട്ടി അപ്പുണ്ണിയെ അകത്തേക്കു വിളിപ്പിച്ചു.

''ഇനി അശോക വനികാങ്കം അടുത്തുതന്നെ കാണാലോ. അപ്പുണ്ണി നാലുദിവസം മുമ്പു തന്നെ ഇങ്ങോട്ടു പോരുന്നോളൂ. അരങ്ങത്ത് കാണിക്കുന്നതൊക്കെ ആദ്യം വിസ്തരിച്ച് എനിക്ക് കാണിച്ചുതരണം.''



ശാന്തരസം—മാധവ ചാക്യാർ

രണ്ടുദിവസം കോവിലകത്ത് താമസിച്ചു.

കോവിലകത്തുനിന്ന് തിരപ്പുറപ്പാടു നടത്തിയ കഥകളിയുടെ ചരിത്രത്തെക്കുറിച്ച് നീലകണ്ഠചാക്യാർ അപ്പുണ്ണിക്ക് വിശദീകരിച്ചു കൊടുത്തു.

കോട്ടയത്തു തമ്പുരാൻ കഥകളിയുണ്ടാക്കാനുള്ള തീവ്രസാധനയിൽ മുഴുകിയിരുന്ന കാലം. ഗുരുവായ ഗോവിന്ദൻ 'നാട്ടുകാർ ചീത്തപ്പേരു പറയുമല്ലോ' എന്നു വ്യസനിച്ച് ഗുരുസ്ഥാനമൊഴിഞ്ഞ് തീർത്ഥാടനത്തിനിറങ്ങി.

തമ്പുരാന്റെ തപസ്സിന് ഫലപ്രാപ്തിയുണ്ടായി. കഥകളി ജന്മമെടുത്തു. അരങ്ങേററത്തിനു ക്ഷണിച്ച് തമ്പുരാൻ ഗുരുഗോവിന്ദന് ചാർത്തയച്ചു. ആകാംക്ഷയും ശിഷ്യവാത്സല്യവുംമൂലം അദ്ദേഹം വേഷംമാറി ആരുമറിയാതെ കോവിലകത്തു വന്നുകൂടി. കേളിക്കൊട്ടും തോടയവും കഴിഞ്ഞപ്പോൾ സംഗതി കുഴപ്പമില്ലെന്ന് തോന്നി. ആദ്യ ശ്ളോകത്തിൽ ത്തന്നെ 'ഗോവിന്ദമാദ്യം ഗുരും' എന്ന് ശിഷ്യൻ തന്നെ സ്മരിച്ചതു കേട്ടപ്പോൾ 'ഗുരുഭക്തിയുണ്ട്. നേരെയാവും' എന്ന് മനസ്സിലനുഗ്രഹിച്ചു. പരദേവതയായ ശ്രീ പോർക്കലിയുടെ വന്ദനം കൂടി കേട്ടപ്പോൾ ''അല്ലാതെ എപ്പടി കെടയ്ക്കും?'' (ഭഗവതിയുടെ അനുഗ്രഹമില്ലെങ്കിൽ എങ്ങനെ ഇത് അരങ്ങേററാനാകും?) എന്നുചോദിച്ച് അദ്ദേഹം അരങ്ങിലേക്ക് ചെന്നുവത്രെ!

കോവിലകത്തിന് പതിനാറു നാഴിക തെക്കുമാറി മൃദംഗശൈലം എന്നൊരു മലയുണ്ട്. ദേവവാദ്യമായ മൃദംഗം അവിടെ പൊങ്ങിവന്നു എന്നാണ് സങ്കല്പം.

കഠിനമായ പ്രബന്ധങ്ങൾ, കൈസാധകം, കാൽസാധകം, കേശാദിപാദം, കൈലാസോദ്ധാരണം, ക്രീഡ, കോപ്പണിയിക്കൽ തുടങ്ങിയ വിശേഷ ആട്ടങ്ങൾ, മുദ്രകൾ–കൂത്തിലും കൂടിയാട്ടത്തിലും വശമാകാത്തതെന്തൊക്കെയാണോ അതു മുഴുവനും അപ്പുണ്ണി വിസ്തരിച്ച് പഠിക്കാൻ തുടങ്ങി. രാപകലന്യേ വിശ്രമമില്ലാത്ത അഭ്യാസം. രാത്രി കിടക്കുമ്പോൾ നീലകണ്ഠമ്മാമൻ കിഴക്കോട്ടും അപ്പുണ്ണി തെക്കോട്ടും തലവച്ച് അടുത്തടുത്തു കിടക്കും. അമ്മാമൻ ചൊല്ലിക്കൊടുക്കുന്ന ശ്ളോകങ്ങൾ

ഹൃദിസ്ഥമാക്കും. അമരകോശത്തിലെ 'യസ്യജ്ഞാനദയാസിന്ധോ' എന്ന ആദ്യ ശ്ളോകം മുഡ്ഢൻ മുതൽ മുരളീന്ദളം വരെയുള്ള എല്ലാ രാഗങ്ങളിലും ചൊല്ലും. ഉറക്കം വരുന്നതുവരെയാണ് അഭ്യാസം.

മകരമാസത്തിലെ തിരുവാതിരനാൾ പരദേവതയ്ക്കുള്ള പാട്ടുവഴിപാട് ഗംഭീരമായി കൊണ്ടാടി. മഠത്തിന്റെ മുററത്തുതന്നെയാണ് അമ്പലവും പാട്ടുപുരയും.

പയ്യോളിക്കടുത്ത് പൊന്മേനിയിൽ കടത്തനാട്ട് രാമവർമ്മ തമ്പുരാന്റെ വക 'തോരണയുദ്ധാങ്കം' കൂടിയാട്ടത്തിന് ക്ഷണം കിട്ടിയതനുസരിച്ച് അപ്പുണ്ണിയും അമ്മാമന്മാരുടെ കൂടെ പോയി.

ഭാസന്റെ അഭിഷേക നാടകത്തിലെ മൂന്നാമങ്കമാണ് തോരണയുദ്ധാങ്കം എന്ന പേരിലറിയപ്പെടുന്നത്. വാല്മീകിരാമായണം സുന്ദരകാണ്ഡത്തിൽ 41-ാമദ്ധ്യായം മുതൽ പന്ത്രണ്ടാമദ്ധ്യായം കൊണ്ട് വർണ്ണിച്ചിരിക്കുന്ന കഥാഭാഗം ഇരുപത്തിയേഴു പദ്യത്തിലും ഏതാനും ഗദ്യത്തിലും പ്രതിപാദിക്കുകയാണിതിൽ ചെയ്യുന്നത്. തോരണപ്രദേശത്തുവച്ച് ഹനുമാൻ നടത്തുന്ന യുദ്ധമാണ് തോരണയുദ്ധം. ലങ്കയിലെ അശോക വനിക നശിപ്പിക്കാൻ തുടങ്ങിയ ഹനുമാൻ, തന്നെ ബന്ധിക്കാൻ വന്ന ഉദ്യാനപാലകരെ അട്ടഹാസംകൊണ്ട് ബോധശൂന്യരാക്കുകയും തുടർന്ന് യുദ്ധത്തിനു വന്ന കിങ്കരന്മാരേയും സേനാപതികളേയും രാവണപുത്രനായ അക്ഷകുമാരനേയും വധിക്കുകയും ഒടുവിൽ ഇന്ദ്രജിത്തിന്റെ ബ്രഹ്മാസ്ത്രത്താൽ ബന്ധിതനായി ലങ്കേശന്റെ മുന്നിലെത്തുകയും രാവണനെ തന്റെ നിയോഗമറിയിക്കുകയും രാവണന്റെ യുദ്ധക്ഷണം രാമനുവേണ്ടി സ്വീകരിക്കുകയും ചെയ്ത് പിരിയുന്നതുവരെയുള്ള പരാക്രമമാണ് തോരണയുദ്ധാങ്കത്തിലെ പ്രതിപാദ്യം. അതോടുകൂടി വിഭീഷണന്റെ സ്വഭാവഗുണവും വിശദമാക്കുന്നുണ്ട്. രാവണൻ, വിഭീഷണൻ, ഹനുമാൻ എന്നീ പ്രധാന കഥാപാത്രങ്ങൾക്കു പുറമെ ഉദ്യാനപാലകനായ ശങ്കുകർണ്ണനും, അപ്രധാന കഥാപാത്രങ്ങളായ രാക്ഷസന്മാരും ഇതിൽ രംഗപ്രവേശം നടത്തുന്നുണ്ട്. ആറുദിവസം കൊണ്ടാണിത് അഭിനയിച്ചുതീർക്കുന്നത്.

നാന്ദീസൂത്രധാരൻ ശ്ളോകം ചൊല്ലി അരങ്ങു തെളിയിച്ചു:

കാലാനലേ തുലലവം വിതന്വൻ
ബാലാനലേ രാക്ഷസ രാജധാനീം
ഹാലാഹലഗ്രീവ സമീര ജന്മാ
മാലാംവിപത്തേർദ്ദഹതാൽ കപിർവ്വഃ

(സംഹാരാഗ്നിയാൽ പഞ്ഞി ഭസ്മമാക്കുന്നതുപോലെ, തന്റെ ലാംഗുലാഗ്നിയാൽ ലങ്കാരാജധാനി മുഴുവൻ ഭസ്മമാക്കിയ, പരമശിവന്റേയും വായുദേവന്റേയും പുത്രനായ ശ്രീഹനുമാൻ നിങ്ങളുടെ ആപത്തുകളെയെല്ലാം ദഹിപ്പിക്കട്ടെ.)

നീലകണ്ഠമ്മാമന്റെ രാവണവേഷം ആറാംദിവസം അരങ്ങിലെത്തി.

''ജിത്വാ ത്രൈലോക്യമാജൌ സസുരദനു



മാണി മാധവ ചാക്യാർ

സുതാം യന്മയാ ഗർവ്വിതേന
ക്രാന്ത്വാ കൈലാസമീശം സ്വഗണപരിവൃതം
സാകമാകസ്യ ദേവ്യാ
ലബ്ധാതസ്മാൽ പ്രസാദം പുനരഗ സുതയാ
നന്ദിനാ£ നാറുതത്വാൽ
ദത്തം ശപ്തം ചതാഭ്യാം യദികപിവികൃതി
ച്ചരത്മനാ തന്മ മസ്യാൽ''

(ഗർവ്വിഷ്ഠനായ ഞാൻ ദേവാസുരന്മാരോടു കൂടിയ ത്രൈലോക്യത്തെ ആസകലം യുദ്ധത്തിൽ ജയിച്ച് പാർവ്വതീപരമേശ്വരന്മാരോടും ഭൂതഗണങ്ങളോടും കൂടിയ കൈലാസ പർവതത്തെ എടുത്തെറിഞ്ഞ് അമ്മാനമാടിയ സമയത്ത് പ്രസന്നനായ പരമശിവന്റെ അനുഗ്രഹത്തെ സ്വീകരിച്ചു. എന്റെ അനാദരവുകൊണ്ട് പാർവ്വതിയും നന്ദികേശ്വരനും ശപിച്ചു. ആ ശാപം ഇപ്പോൾ വാനര സ്വരൂപമായി വന്നതാണോ?)

നീലകണ്ഠചാക്യാർ ലങ്കാവർണ്ണനം, ജൈത്രയാത്ര, യുദ്ധം, കൈലാസോദ്ധാരണം, പാർവതീവിരഹം തുടങ്ങിയ രമണീയ ദൃശ്യങ്ങളെല്ലാം വിസ്തരിച്ച് അഞ്ചുദിവസം കൊണ്ട് ആടിക്കഴിഞ്ഞപ്പോൾ വിഭീഷണപ്രവേശമായി. വലതുകൈകൊണ്ട് വസ്ത്രാഞ്ചലം വിടർത്തിപ്പിടിച്ച് ജ്യേഷ്ഠനെ കാണാൻ പോകുന്നതിലുള്ള സന്തോഷത്താൽ പ്രസന്നവദനനായി അപ്പുണ്ണിയുടെ വിഭീഷണൻ അരങ്ങിലെത്തി.

''അഹോ മഹാരാജസ്യ വിപരീതാ ഖലു
ബുദ്ധിഃ സംവൃത്താ
മയോക്താ മൈഥിലീ തസ്മൈ ബഹുശോ
ദീയതാമിതി
ന മേ ശൃണോതി വചനം സുഹൃദാം ശോക
കാരണാൽ''

(കഷ്ടം. മഹാരാജാവിന്റെ ബുദ്ധി വിപരീതമായി ഭവിച്ചിരിക്കുന്നു. ഞാൻ പലതവണ പറഞ്ഞുനോക്കി, സീതയെ രാമനു കൊടുത്തേക്കൂ എന്ന്. എന്റെ വാക്കു കേൾക്കുന്നില്ല. സുഹൃത്തുക്കളുടെ ശോകമായിരിക്കും ഫലം.)

രാവണ വിഭീഷണന്മാരുടെ കുശലത്തിനുശേഷം ഹനുമാൻ പ്രവേശിച്ചു. ഹനുമാൻ രാമന്റെ നിയോഗമറിയിക്കുകയും രാവണന്റെ യുദ്ധക്ഷണം സ്വീകരിക്കുകയും ചെയ്തു. ഹിതമുപദേശിക്കുന്ന വിഭീഷണനെ രാവണൻ ഭർത്സിച്ചു.

രാവണൻ: ''ശത്രുപക്ഷമുപാശ്രിത്യമാമയം
രാക്ഷസാധമഃ
ക്രോധമാഹാര യംസ്തീ വ്രമ ഭീരു രഭി
ഭാഷതേ
കോത്ര
മമാനപേക്ഷ്യ സൌഭാത്രം ശത്രുപക്ഷ
മുപാശ്രിതം
നോത്സഹേ പുരതോദ്രഷ്ടും തസ്മാ
ദേഷ നിരസ്യതാം''

(ഈ രാക്ഷസാധമൻ ശത്രുവിന്റെ ഭാഗം പിടിച്ച് എന്നെ വല്ലാതെ ചൊടിപ്പിച്ചുകൊണ്ടു പേടി കൂടാതെ എന്നോടു സംസാരിക്കുന്നു. ആരവിടെ? ഞാൻ സഹോദരനാണെന്നു കരുതാതെ ശത്രുപക്ഷത്തിൽ ചേർന്ന ഇവനെ എനിക്കു മുമ്പിൽ കാണേണ്ട. ഇവനെ പിടിച്ചുമാററട്ടെ.)

രാക്ഷസവംശത്തെ പുനരുദ്ധരിക്കുമെന്ന് പ്രതിജ്ഞയെടുത്താണ് വിഭീഷണൻ വിരമിക്കുന്നത്.

''അയമിദാനീം
അദ്വൈവതം കമലലോചനമുഗ്ര ചാപം
രാമം ഹി രാവണവധായ കൃത പ്രതിജ്ഞം
സംശ്രിത്യ സംശ്രീത ഹിത വ്രഥിതം
നൃദേവം
നഷ്ടം നിശാചരകുലം പുനരുദ്ധരിഷ്യേ''

ഞാനിനി ഇന്നുതന്നെ കമലേക്ഷണനും വില്ലാളിവീരനും ആശ്രിതവത്സലനുമായ ശ്രീരാമനെ ശരണം പ്രാപിക്കുകയാണ്. രാവണവധത്തിന് പ്രതിജ്ഞ ചെയ്തിരിക്കുകയാണ് അദ്ദേഹം. നശിച്ച ഈ രാക്ഷസവംശത്തെ ഞാൻ പുരുദ്ധരിക്കും.)

രാമായണമനുസരിച്ച് വിഭീഷണനെ രാവണൻ പുറംതള്ളുന്നത് യുദ്ധകാണ്ഡത്തിലാണ്. നാടകത്തിൽ അത് സുന്ദരകാണ്ഡത്തിലേക്ക് കൊണ്ടുവന്നിരിക്കുന്നു. രാവണന്റെ ക്രോധനസ്വഭാവത്തിനും വിഭീഷണന്റെ സാത്വിക സ്വഭാവത്തിനും അത് കൂടുതൽ മിഴിവു നൽകുന്നു. അതു നാടകമര്യാദയാണ്.

ഭ്രാതൃസ്നേഹവും ശ്രീരാമഭക്തിയും തമ്മിലുള്ള അന്തഃസംഘർഷവും നിശ്ചയദാർഢ്യവും ആടിഫലിപ്പിച്ച, അഭിനയത്തിന്റെ മർമ്മമറിഞ്ഞ 'ചാക്യാരുകുട്ടി'യെ സദസ്യർ കരഘോഷത്തോടെയാണ് അണിയറയിലേക്ക് യാത്രയാക്കിയത്. വേഷമഴിക്കുന്നതിനുമുമ്പ് കടത്തനാട്ടുതമ്പുരാൻ അഭിനന്ദിച്ചു:

''ആടി ഫലിപ്പിക്കുന്നതിൽ ചാക്യാരുകുട്ടി കേമനാണ്. നന്നായിവരും.''

ചെറിയൊരിടവേളയ്ക്കുശേഷം കുഞ്ഞല്ലൂരിലും തോരണയുദ്ധാങ്കം വിശേഷാൽ കൂത്തായി അവതരിപ്പിച്ചു.

(തുടരും)

## സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ



# പുതുമയുള്ള ഒന്നും ചെയ്യാൻ കോപ്പില്ല

### 1982 ഇനുവരി

ഇനുവരി 1, വെള്ളി.

4 മണിക്കു പുറപ്പെട്ട് 7 നു മഞ്ചേരിയിൽ എത്തി. അമ്മിണി, മീന, രാമൻകുട്ടി ഉണ്ടായിരുന്നു. പാർട്ടിസമ്മേളനത്തിന്റെ പ്രകടനം നന്നായി. 5000 പേർ ഉണ്ടായിരിക്കും. 20 മിനിട്ട് എടുത്തു. 8 മണിക്കു യോഗം തുടങ്ങി. ഞാൻ ആദ്യം പ്രസംഗിച്ചു. ബാലചന്ദ്രമേനോന്റെ സഹോദരിയുടെ വീട്ടിൽനിന്നു ആഹാരം കഴിച്ചു. കാറിൽ കോഴിക്കോട്ടെത്തിയപ്പോൾ മണി 11 ആയി. മീനയും രാമൻകുട്ടിയും ഗോവിന്ദന്റെ വീട്ടിൽ. ഞങ്ങൾ അളകാപുരിയിൽ. 11.30 ആയി ഉറങ്ങാൻ കിടന്നപ്പോൾ. കൊതു ധാരാളം.

ഇനുവരി 2, ശനി.

കാലത്തു മുറിയിൽ കാത്തിരുന്നു. 12 മണിയായി പന്നിയങ്കരയ്ക്കു പോയപ്പോൾ. വേണാട്ടു ശിവൻകുട്ടിയുടെ 'വന്ധ്യമേഘങ്ങൾ' എന്ന നാടകം വായിച്ചു. നന്നായിട്ടില്ല. അഭിപ്രായം അയാൾക്കെഴുതി അയച്ചുകൊടുക്കാം.

ഉച്ചതിരിഞ്ഞു ശശാങ്കൻ വന്നു. കേരളീയന്റെ വീട്ടിൽ കൂട്ടിക്കൊണ്ടു പോയി. കേരളീയന്റെ മൂന്നു മക്കളും ഉണ്ടായിരുന്നു. അതുകൊണ്ടു വലിയ സന്തോഷമായി. കല്യാണത്തിനു പോയി.

കല്യാണത്തിനു പോയി. CSI Cathedral Hall ൽ അരവിന്ദന്റെ. AKK നമ്പ്യാരുടെ മകൾ. ഒരുപാടു പരിചയക്കാരെ കണ്ടു. യേശുദാസൻ സ്റ്റേജിൽനിന്നു എന്നെ അഭിവാദനം ചെയ്തു. അതു വലിയ ഒരു ബഹുമതിതന്നെ. ഞാൻ ആദ്യം കണ്ടില്ല. പിന്നെ പ്രത്യഭിവാദനം ചെയ്തു.

ഇനുവരി 3, ഞായർ.

Day Express നു കോഴിക്കോട്ടുനിന്നു തൃശൂർ എത്തി. ഗിരിജൻ മേനോനും കൂടെ ഉണ്ടായിരുന്നു. ഉച്ചതിരിഞ്ഞു ബിഷപ്സ് ഹൗസിൽവച്ചു പണപ്പിരിവ് ഉദ്ഘാടനം മെഡിക്കൽ കോളേജിനുവേണ്ടി. മന്ത്രി സുന്ദരേശ്വരൻനായരും ഉണ്ടാവും എന്നതിനാൽ ഞാൻ പോയില്ല. വിവരം ദിവാകരനോടു പറഞ്ഞു.

സന്തോഷ് ട്രോഫിക്കു കോംപ്ളിമെന്ററി പാസ് കിട്ടി. എങ്കിലും പോയില്ല. സൗകര്യമുള്ള ദിവസം പോകണം.

തുഞ്ചനെപ്പററിയുള്ള തുറവൂർ രാമചന്ദ്രന്റെ—കഥാപ്രസംഗത്തെ അധികരിച്ച് ലേഖനമെഴുതി. വെട്ടും തിരുത്തുമായി കുറെയധികം സമയമെടുത്തു. എന്നിട്ടും നല്ല തൃപ്തിയായില്ല—ഏതു പത്രത്തിനു കൊടുക്കണമെന്നത് പിന്നെയും അവശേഷിക്കുന്ന പ്രശ്നം.

ഇനുവരി 4, തിങ്കൾ.

ജലദോഷത്തിനു Incidal കഴിച്ച കാരണം ഉറക്കം തൂങ്ങി. എഴുത്തൊന്നും ശരിക്കു നടന്നില്ല. ഇന്നത്തെ ദിവസവും വെറുതെ പോയി. തുറവൂർ രാമചന്ദ്രന്റെ തുഞ്ചൻ ദിന കഥാപ്രസംഗത്തെ അധികരിച്ചു ഒരു ലേഖനമെഴുതി. അതു സ്വല്പം നീണ്ടുപോയി എന്നു തോന്നി. ദാമോദരന്റെ ഭാരതീയ ചിന്ത, താരാചന്ദിന്റെ History of the Freedom Movement in India മുതലായ പുസ്തകങ്ങളെ refer ചെയ്തതാണു കാരണം. പിന്നീട് അത് വെട്ടിക്കുറച്ച് 3½ പേജാക്കി ചുരുക്കിയെഴുതി. വെറുതെ അങ്ങനെ ഒരുപാടു സമയം പോയി.

'ജനയുഗ'ത്തിൽ എന്നെ ഒരു ഫുട്ബാൾ താരമായി ചിത്രീകരിച്ചിരുന്നു. അതിനെതിരെ ഒരു ചെറുലേഖനം എഴുതിക്കൊടുത്തു.

കൃഷ്ണവാരിയരും വാസുദേവനുംകൂടി വന്ന് 'കലാലയ'ത്തിന്റെ ഉദ്ഘാടനത്തിനു ക്ഷണിച്ചു; കൊല്ലത്തേക്ക്. ഞാൻ അതു സ്വീകരിച്ചു.

ഉച്ചതിരിഞ്ഞ് RSS പബ്ളിസിററി ആഫീസർ ചന്ദ്രശേഖരനും വേറൊരാളുംകൂടി വന്നു സംസാരിച്ചു കുറെ സമയം പോയി. എന്താണവരുടെ ഉദ്ദേശം? ഞാൻ soft ആയി സംസാരിച്ചുവോ? കുറെക്കൂടെ കടുത്ത മട്ടിൽ സംസാരിക്കേണ്ടിയിരുന്നില്ലേ?

ഇനുവരി 5, ചൊവ്വ.

ഒരുവിധത്തിൽ 'നവയുഗ'ത്തിനു ലേഖനമെഴുതിക്കൊടുത്തു. 'ഇന്ദിരാഗാന്ധിയുടെ കേരള സന്ദർശന'ത്തെക്കുറിച്ച്. കേശവൻനായർ വന്നു മകൻ സുരേന്ദ്രന്റെ വിവാഹത്തിനു ക്ഷണിച്ചു. രാമൻമേനോനും ഭാര്യയും മകളുംകൂടി വന്നു. വാടകയ്ക്കു താമസിക്കാൻ കുററിപ്പുഴ നഗറിലെ സ്ഥലം ചെന്നു നോക്കി. സ്ഥലം തരക്കേടില്ല. Bedroom ഒന്നേയുള്ളു. അതിൽത്തന്നെ closet ഇല്ല. പക്ഷെ ധാരാളം സ്ഥലം പെരുമാറാനും മററും ഉണ്ടുതാനും. 500 ക വാടക. മററു conditions ഒന്നും കുഴപ്പമുള്ളതല്ല. അതെടുക്കാൻ തീരുമാനിച്ചു.

ഉച്ചതിരിഞ്ഞു 5 മണിക്കുമുമ്പായിത്തന്നെ പുറപ്പെട്ടു. സന്തോഷ് ട്രോഫി കാണാൻ. അപ്പുവിന്റെ കൂടെ. അവിടെ ചെന്നപ്പോൾ കുട്ടിനു കെ.ടി. ആന്റണിയെയും ടി.ഒ. പൊറിഞ്ചുവിനേയും ഒക്കെ കിട്ടി. പഴയ കഥകൾ പലതും പറഞ്ഞിരുന്നു. അപ്പോൾ എന്റെ ചില ഓർമ്മകൾ ശരിയാണെന്നു തെളിഞ്ഞു.

ആന്ധ്രയും തമിഴ്നാടും തമ്മിലുള്ള കളി. രണ്ടു ടീമും ഏകദേശം ഒന്നുപോലെ. തമിഴ്നാടു ഗോളി അതിസമർത്ഥൻ. ഒരുപാടു പന്തു സേവു ചെയ്തു. അവസാനം ഒരു ഗോളിനു തമിഴ്നാടു തോററു. മണി 7 ആയതിനാൽ പിന്നത്തെ കളി കാണാൻ നിന്നില്ല. മഞ്ഞു തുടങ്ങി. അതു 7 മുതൽ 8.45 വരെയാണ് ഗോവയും ഹരിയാനയും കൂടി. ആ കളിയാണു നന്നായതെന്നു തോന്നുന്നു. ആർപ്പുവിളി ഒരുപാടു കേട്ടിരുന്നു ഗ്രൗണ്ടിൽനിന്ന്.

ഇനുവരി 6, ബുധൻ.

എൻ.വി. കൃഷ്ണവാരിയരുടേയും തായാട്ടു ശങ്കരന്റേയും സി. മത്തായി പ്രഭാഷണങ്ങൾ വായിച്ചു. അതുമാതിരി ഒന്ന് ഞാനും ചെയ്തിട്ടെന്താണു കാര്യം? എന്നാൽ പുതുമയുള്ള ഒന്നു ചെയ്യുവാൻ എന്റെ കയ്യിൽ കോപ്പുമില്ല. തിയ്യതി ഒന്നു മാററിക്കിട്ടണം. എന്നാലേ പ്രസംഗം തയ്യാറാക്കാൻ സമയം കിട്ടൂ. തിരുവനന്തപുരത്തു വിളിച്ചു പറയാൻ ശ്രമിച്ചു. ഫോൺ പ്രവർത്തിക്കുന്നില്ല. നേരെയാക്കിയപ്പോൾ വൈകീട്ടു അഞ്ചു മണിയായി. അപ്പോഴേക്കും സന്തോഷ് ട്രോഫിക്കു പോകേണ്ടി വന്നു.

10.30 നു സ്വപ്ന തിയ്യറ്ററിൽ വിശ്വനാഥന്റേയും മററും ഡോക്യുമെന്ററി കണ്ടു. 8 മിനിററ്. വളരെ നന്നായി എന്നു പറഞ്ഞുകൂടാ.

ഇംഗ്ളണ്ടിലെ വിദ്യാഭ്യാസരീതിയെപ്പററി ഒരു Penguin Book വായിച്ചു തുടങ്ങി. നല്ല പുസ്തകം. 50 പേജേ വായിച്ചുള്ളു.

ഇനുവരി 7, വ്യാഴം.

W.O. Lester Smith ന്റെ Education എന്ന പുസ്തകം ഇന്നലെയും ഇന്നുമായി 116 പേജ് വായിച്ചു. ഇക്കണക്കിനു രണ്ടു ദിവസം വേണം ഈ പുസ്തകം വായിക്കാൻ. എങ്ങനെ 17, 18 തിയ്യതികളിൽ പ്രസംഗിക്കും? ഒന്നു നീട്ടിവെക്കണമെന്ന് MRG കുറുപ്പിനോടു പറയാൻ ബാലരാമനെ ഏല്പിച്ചു.

കാലത്ത് രാധാകൃഷ്ണൻ (V) വന്നിരുന്നു. അയാളുടെ വീട്ടിൽവച്ചെടുത്ത ഫോട്ടോകൾ കൊണ്ടുവന്നു തന്നു. ഒന്നാംതരമായിട്ടുണ്ട്. രാത്രി ചന്ദ്രഹാസനും കണ്ണേമ്പിള്ളിയും മററും വന്നിരുന്നു. ഒന്ന് ഒന്നര മണിക്കൂർ പോയി വർത്തമാനം കൊണ്ട്. ഏതായാലും ISCUS സമ്മേളനം 24 ൽ നിന്നു മാററി February6-നു ആക്കാമെന്നു പറഞ്ഞു.

ഇനുവരി 8, വെള്ളി.

ഇന്നു കളി കാണാൻ പോയില്ല. തൃശൂരിലെ പഴയകാലത്തെ ഫുട്ബാളിനെപ്പററിയുള്ള ലേഖനം എഴുതിത്തീർത്തു. 10 പേജ് വന്നു. എന്നുവെച്ചാൽ രണ്ടു ലേഖനങ്ങൾ എന്നർത്ഥം. കുറെ വായിക്കാനുമുണ്ടായിരുന്നു. മത്തായിപ്രഭാഷണം വലിയ തലവേദനയായി. എഴുതിത്തീർക്കാൻ കഴിയില്ല. വാചാപ്രസംഗം ചെയ്യുക. പിന്നീട് എഴുതിക്കൊടുക്കാം. അതേ പററൂ.

ഇനുവരി 9, ശനി.

W.O. Lester Smithന്റെ Education എന്ന പുസ്തകം വായിച്ചവസാനിപ്പിച്ചു. എന്തു ഗുണമുണ്ടായി? ഒന്നും വായിക്കാതെ മുമ്പു തലയിലുണ്ടായിരുന്നതുവെച്ചു പ്രബന്ധം എഴുതുകയായിരുന്നു ഭേദം എന്ന് ഇപ്പോൾ തോന്നുന്നു. ഏതായാലും ഇനി എഴുതുന്ന പ്രശ്നമില്ല. വാചാപ്രസംഗമേ പററൂ.

ഫുട്ബാളിനെപ്പററി എഴുതിയ ലേഖനം പകുതി ഭാഗം എടുത്തുമാററി. ആദ്യത്തെ പകുതിയിൽ വേറെ ചിലതു കൂട്ടിച്ചേർത്തു. ഇപ്പോൾ തൃപ്തികരമായി.

വൈകീട്ടു സന്തോഷ് ട്രോഫി രണ്ടാംകളി കണ്ടു. മണിപ്പൂരും സർവ്വീസസും തമ്മിൽ. സർവ്വീസസ് ടീമാണു കൂടുതൽ നല്ലത്. കളിയുടെ മർമ്മങ്ങൾ അവർക്കു കൂടുതൽ അറിയാം. പക്ഷെ മണിപ്പൂർകാർ ചുണയന്മാരാണ്. ഗോൾ അടിക്കാനുമറിയാം. അങ്ങനെ കളി ഡ്രാ ആയി. മടങ്ങിവന്നപ്പോൾ രാത്രി 9 മണിയായി.

ഇനുവരി 10, ഞായർ.

ഇരിങ്ങാലക്കുട—ചാച്ചു ചാക്യാർ ജന്മശതാബ്ദി.

ജലദോഷം സഹിക്കവയ്യാഞ്ഞു Incidal കഴിച്ചു. മയങ്ങി. അതുകൊണ്ട് കാലത്ത് ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ഉച്ചതിരിഞ്ഞു ഇരിങ്ങാലക്കുട പോയി. വൈലോപ്പിള്ളിയും ജി. ശങ്കരപ്പിള്ളയും കൂടെ ഉണ്ടായിരുന്നു. ജന്മശതാബ്ദി ഗംഭീരമായി. നല്ല സദസ്സ്. വൈലോപ്പിള്ളിയുടെ പ്രസംഗം അസ്സലായി. തൊണ്ടയുടെ വിഷമം നിമിത്തം എന്റെ പ്രസംഗം അത്ര നന്നായില്ല. എന്നാൽ നല്ല ചില ideas ഉണ്ടായിരുന്നു. ശങ്കരപ്പിള്ളയുടെ പ്രസംഗം നന്നായി. ഒരു മാസ്ററർ തന്റെ വിഷയം കൈകാര്യം ചെയ്യുന്ന ലാഘവത്തോടെ അദ്ദേഹം അതു നിർവഹിച്ചു. മാമ്പുഴ കുമാരന്റേത് ഒരു പാണ്ഡിത്യ പ്രകടനമായിരുന്നു. ഭാഷാഗദ്യപോഷണത്തിന് കൂത്ത് എങ്ങനെ പ്രയോജനപ്പെട്ടു എന്നു ഒതുക്കി നിർത്തി സംസാരിച്ചില്ല. മാധവചാക്യാരുടെ കൂത്തു നന്നായി എന്നു പറയാം. പക്ഷെ അതിവിസ്താരം എന്ന ദോഷം. പഴഞ്ചൻ ഫലിതങ്ങൾ—ഗോഷ്ടികൾ ഇതൊക്കെ ഒഴിവാക്കണമെന്നു തോന്നി.

ഇനുവരി 11, തിങ്കൾ

പാലക്കാടു പാർട്ടി സമ്മേളനം.

'നവയുഗ'ത്തിനു ഒരു ലേഖനമെഴുതി. പിന്നെ എഴുതാൻ തോന്നിയില്ല. Soviet Education എന്ന പുസ്തകം ഒരദ്ധ്യായം വായിച്ചു. ഉച്ചതിരിഞ്ഞു പാലക്കാട്ടു പോയി. പഴയ സഖാക്കളെയെല്ലാം കണ്ടു. ബാലചന്ദ്രമേനോൻ, രാമൻകുട്ടി, ഇ.പി., കുഞ്ഞുണ്ണിനായർ etc. കാവൂട്ടിച്ചേച്ചിക്കു അസുഖമായിരുന്നു. ഇപ്പോൾ ഭേദമുണ്ട്. വിനോദനെ കണ്ടില്ല. കുറച്ചു ദുഃഖം തോന്നി. അവനു കൃത്യമായി ജോലി ഇല്ലല്ലോ. കുററിപ്പുറത്തേക്കു പോയിരിക്കുകയാണെന്നു അറിഞ്ഞു.

യോഗം ഉദ്ഘാടനം. പ്രസംഗം മോശമായി. ഇത്ര ബുദ്ധിമുട്ടി എന്തിനു വന്നു എന്നു തോന്നി. മടക്കത്തിൽ വഴിയിൽ കാർ കുഴപ്പമായി. കുറച്ചു കിടന്നു. ഭാഗ്യത്തിനു ഒരു ലോറിയിൽ വന്ന സഖാക്കളും തൃശൂരിലേക്കു പോയിരുന്ന മറെറാരു കാറുകാരനും സഹായിച്ചു. അങ്ങനെ കേടുതീർത്തു യാത്ര തുടർന്നു. സി.വി. മാധവനെ വടക്കാഞ്ചേരിയിൽ ഇറക്കി. 11 മണിയായി വീട്ടിൽ എത്തിയപ്പോൾ. കോട്ടപ്പുറത്ത് അമ്പലത്തിൽ ഗാനമേള. വലിയൊരു ജനക്കൂട്ടം. ഇനി പ്രസംഗങ്ങൾക്കു പോകുന്നതു നിർത്തണം എന്നു തോന്നി.

ഇനുവരി 12, ചൊവ്വ.

'അന്റാർട്ടിക്ക' expeditionനെപ്പററി 'നവയുഗ'ത്തിന് ഒരു ലേഖനം എഴുതിക്കൊടുത്തു. ടി.കെ. വേലായുധൻ നായരെപ്പററി ഒരു കുറിപ്പും. പിന്നെ കാര്യമായി ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ഒരുപാടു കത്തുകൾക്കു മറുപടി അയയ്ക്കാനുണ്ടായിരുന്നു.

ഉച്ചതിരിഞ്ഞു പോസ്ററാഫീസിലും അവിടെനിന്നു ജനാർദ്ദനന്റെ വീട്ടിലും പോയി. അപ്പോൾ ഈശ്വരൻകുട്ടി വാരിയർക്കു സുഖമില്ലെന്നു പറഞ്ഞു ജനാർദ്ദനനെ വിളിച്ചുകൊണ്ടുപോയി. പഴയ ടി.ബിയുടെ recurrence ആണത്രെ. ഞാൻ പോയില്ല. എന്റെ കാലിൽ ചെരിപ്പിന്റെ ആണി തറച്ചു ചോര പോയി. ചെരിപ്പു മാററിയിട്ടു കാറിൽത്തന്നെ വീട്ടിൽ പോയി. പഴുക്കാതിരുന്നാൽ മതി. കരുണനും പ്രഭാകരനും പിന്നീടു വീട്ടിൽ വന്നു. കലക്ടർ വിളിച്ചുകൂട്ടിയ കോൺഫറൻസിൽ നടന്ന കാര്യങ്ങൾ പറഞ്ഞു. 8 മന്ത്രിമാരും കോളേജ് ഉദ്ഘാടനത്തിനു വരുന്നുണ്ടത്രെ. അപ്പോൾ നമുക്കാർക്കും പോകണ്ട.

രാത്രിവണ്ടിക്കു തിരുവനന്തപുരത്തേക്കു കയറി.

ഇനുവരി 13, ബുധൻ.

State Executive, 6.30. Film Show. Alexander Nevinky.

എക്സിക്യൂട്ടീവിൽ സംസ്ഥാന സമ്മേളനത്തിനുള്ള രാഷ്ട്രീയ റിപ്പോർട്ടും സംഘടനാറിപ്പോർട്ടും ചർച്ചചെയ്തു. കാന്തലോട്ടു കുഞ്ഞമ്പു ഉന്നയിച്ച ഒരു point 1969 മുതൽ നമ്മൾ കോൺഗ്രസ്സുമായി ഐക്യമുന്നണിയുണ്ടാക്കിയതു തെററായില്ലേ, അതുകൊണ്ടല്ലേ തൊഴിലാളികളിൽനിന്നു അകന്നുപോയതെന്നു പരിശോധിക്കണമെന്നായിരുന്നു. ചന്ദ്രശേഖരൻനായർ പറഞ്ഞ് വർഗ്ഗീയവാദികളെ പ്രോത്സാഹിപ്പിക്കാൻ നമ്മൾ നിർബ്ബന്ധിതരായിത്തീർന്നുവെന്നും. ഇതു രണ്ടിനെപ്പററിയും എന്റെ പ്രതികരണം ഞാൻ സംസാരിച്ചു. രണ്ടിനോടും ഞാൻ യോജിച്ചില്ല. പക്ഷെ കൂടുതൽ പരിശോധന വേണമെന്നേ പറഞ്ഞുള്ളു. 1968–ലെ കോൺഗ്രസ്സല്ല ഇന്നത്തെ കോൺഗ്രസ്സ് എന്നു ചൂണ്ടിക്കാണിച്ചു. ന്യൂനപക്ഷ സംരക്ഷണവും നമ്മുടെ തത്വാധിഷ്ഠിതമായ ഒരു നിലപാടാണെന്നു ചൂണ്ടിക്കാണിച്ചു. ചർച്ചകൾക്കു ശേഷം രേഖകൾ രണ്ടും വലിയ ഭേദഗതികൂടാതെ അംഗീകരിച്ചു.

എൻ.വി.കൃഷ്ണവാരിയരുടേയും തായാട്ടു ശങ്കരന്റേയും സി.മത്തായി പ്രഭാഷണങ്ങൾ വായിച്ചു. അതുമാതിരി ഒന്ന് ഞാനും ചെയ്തിട്ടെന്താണു കാര്യം? എന്നാൽ പുതുമയുള്ള ഒന്നു ചെയ്യുവാൻ എന്റെ കൈയിൽ കോപ്പുമില്ല. തീയതി ഒന്നു മാററിക്കിട്ടണം. എന്നാലേ പ്രസംഗം തയാറാക്കാൻ സമയം കിട്ടൂ. തിരുവനന്തപുരത്തു വിളിച്ചു പറയാൻ ശ്രമിച്ചു. ഫോൺ പ്രവർത്തിക്കുന്നില്ല. നേരെ മടങ്ങിയപ്പോൾ വൈകിട്ടു അഞ്ചുമണിയായി. അപ്പോഴേക്കും സന്തോഷ് ട്രോഫിക്കു പോകേണ്ടിവന്നു.

രാത്രി ബാലരാമന്റെ വീട്ടിൽ പോയി. എം.എൻ. ഗോവിന്ദൻനായർ താൻ രാഷ്ട്രീയത്തിൽനിന്നു റിട്ടയർ ചെയ്യുകയാണെന്നു പറഞ്ഞു എഴുതിയ കത്തിനെപ്പററി ചർച്ചചെയ്തു. എന്തിനു formal ആയ രാജി? കഴിയുന്നതു ചെയ്തു എന്നെപ്പോലെ കൂടിയാൽ പോരേ?

ഇനുവരി 14, വ്യാഴം.

State Executive.

7.30 നു എം.എന്റെ വീട്ടിലേക്കു പുറപ്പെട്ടു. 10 നു അവിടെയെത്തി സഞ്ചയനത്തിൽ പങ്കുകൊണ്ടു. ആനന്ദൻ, എസ്സ്, കണിയാപുരം എന്നിവരുണ്ടായിരുന്നു. 11 മണിക്കു മടങ്ങി. വഴിക്കു മന്ദം ആസ്പത്രിയിൽ കയറി രവിവർമ്മയെ കണ്ടു. വളരെ ഗുരുതരമായി മൂത്രം പോകാതെ കിടക്കുന്നു. പിന്നെ കായംകുളത്തു കെ.പി.ഏ.സിയിൽ കയറി. 3 മണിയായി മടങ്ങിയപ്പോൾ. ആകെ തകർന്നു. ഉച്ചയ്ക്ക് ഒന്നും കഴിച്ചില്ല. പക്ഷെ കാലത്തു 3 തവണ കാപ്പി കുടിച്ച കാരണം വിശപ്പുണ്ടായിരുന്നില്ല.

5 മണിക്കു എക്സിക്യൂട്ടീവ് യോഗത്തിൽ പോയി. മൂക്കൊലിപ്പും തുമ്മലും കാരണം അവസാനംവരെ ഇരിക്കാൻ കഴിഞ്ഞില്ല. 8 മണിക്കു പോന്നു.

ഇനുവരി 15, വെള്ളി.

Soviet Education എന്ന പുസ്തകം വായിച്ചു തീർത്തു. Not a well-written book. എങ്കിലും കുറച്ചു വിവരമൊക്കെ കിട്ടി. വൈകീട്ടു 'മലയാളനാടു' വാരികയ്ക്കുവേണ്ടി സോമൻ ഒരു ഇന്റർവ്യൂ നടത്തി. ചിലതൊക്കെ പറഞ്ഞു. അയാൾ എന്തെഴുതുമെന്നു കണ്ടറിയണം. അപകടമൊന്നുമുണ്ടാവില്ലെന്നു വിശ്വസിക്കുക.

കുഞ്ഞനന്തന്റെ flat പോയി കണ്ടു. മൂന്നു bedroom. പക്ഷെ ഒരു റൂം മറെറല്ലാ സൗകര്യങ്ങളും ഉണ്ട്. പക്ഷെ ground ന്റെ നിലവാരത്തിന്റെ താഴെയാണ് ആദ്യത്തെ നില. അതിലാണു മുന്നാമത്തേത്. മുകളിൽ ഒരു bedroom, ഒരു sitting room ഇത്രയേയുള്ളു. Car Porch മുകളിലാണ്. Flat നു ഒരു ഭംഗിയുമില്ല. 13 സെന്റ് സ്ഥലമുണ്ട്. compound wall കെട്ടണം.

Institute of Marxist Studies ന്റെ എക്സിക്യൂട്ടീവ് കമ്മിററി യോഗത്തിൽ പങ്കെടുത്തു. പുതിയ കമ്മിററിയെ തിരഞ്ഞെടുത്തു. 200 പുതിയ മെമ്പർമാരെ ചേർക്കാൻ തീരുമാനിച്ചു. സെമിനാറുകളും മററും നടത്തണം. കേരളത്തിന്റെ ഇന്നത്തെ സമ്പദ്വ്യവസ്ഥയെപ്പററി നല്ലൊരു പഠനം നടത്താൻ തീരുമാനിച്ചു.

ഇനുവരി 16, ശനി.

ജി. രാമനാഥന്റെയും എൻ.പി. പിള്ളയുടേയും മത്തായി പ്രഭാഷണങ്ങൾ വായിച്ചു. പിള്ളയുടെ തീരെ ഗുണമില്ല. രാമനാഥന്റെ വളരെ സാങ്കേതികം. ഇനി മറെറാന്നും വായിക്കാൻ സമയമില്ല. എന്തെങ്കിലും പ്രസംഗിക്കണ്ടെ? അതു കുത്തിക്കുറിക്കണം. എന്തു പ്രസംഗിക്കണമെന്നു ഇപ്പോഴും വ്യക്തമായില്ല. ചിലതൊക്കെ തോന്നുന്നുണ്ട്. പക്ഷെ ഒക്കെക്കൂടി കുഴഞ്ഞു കിടക്കുന്നു.

3.30 നു കൊല്ലത്തേക്കു പുറപ്പെട്ടു. രാമുവിനേയും മീനയേയും കൂട്ടി. അവരെ മീനയുടെ വീട്ടിൽ വിട്ടു ഞാൻ യോഗത്തിനു പോയി. ചെറിയ ഒരദ്ധ്യക്ഷ പ്രസംഗം മാത്രം ചെയ്തു. ഡാ. ശ്രീനിവാസൻ, ഫാത്തിമാകോളേജ് പ്രിൻസിപ്പൽ, ജനാർദ്ദന ക്കുറുപ്പ് എന്നിവർ പ്രസംഗിച്ചു. സുബ്രഹ്മണ്യൻ പോററി പ്രകാശനം നടത്തി.

യോഗം കഴിഞ്ഞു ഒട്ടും നിന്നില്ല. മീനയുടെ വീട്ടിൽനിന്നു ഊണുകഴിച്ചു. ആര്യാടു ഗോപിയുമായി 'ജനയുഗം' വാരികയെപ്പററി സംസാരിച്ചു. തൃശൂർ ഇപ്പോൾ ഏജൻസി ഇല്ല. ഒന്നുണ്ടാക്കാൻ ശ്രമിക്കണം. രാത്രിതന്നെ മടങ്ങിവന്നു. 11 മണിയായി എത്തുമ്പോൾ.

എസ്.കെ. നായർ അയാൾ എഴുതിക്കൊണ്ടുവന്ന ലേഖനം വായിച്ചു കേൾപ്പിച്ചു. കുറെ anti-Sovietism വും anti-Communism വും ഛർദ്ദിച്ചിട്ടുണ്ട്. ഞാൻ മുഖത്തുനോക്കി ചീത്ത പറഞ്ഞു.

ഇനുവരി 17, ഞായർ.

സി. മത്തായി പ്രഭാഷണത്തിനുവേണ്ടിയുള്ള പ്രസംഗം എഴുതി തയ്യാറാക്കുകയായിരുന്നു ഇന്നു മുഴുവൻ ജോലി. എന്നിട്ടും തീർന്നില്ല. കുറച്ചു ബാക്കിയായി.

ജനുവരി 18, തിങ്കൾ.

മത്തായി പ്രഭാഷണം.

ജനാർദ്ദനൻെറ ഭാര്യയുടെ അച്ഛൻ വെളുപ്പിനു 6.30 നു മരിച്ച വിവരമറിഞ്ഞു മെഡിക്കൽ കോളേജ് ആശുപത്രിയിൽ പോയി.

11 മണിക്കു പ്രഭാഷണം നടത്തി. എല്ലാവർക്കും വലിയ പ്രതീക്ഷയായിരുന്നു. പക്ഷെ അതിനു തക്കവണ്ണമൊന്നും പ്രസംഗത്തിൽ ഇല്ലായിരുന്നു. ഏകദേശം ഒരുമണിക്കൂർ വേണ്ടിവന്നു വായിച്ചു തീർക്കാൻ. Manuscript പി.കെ. നമ്പ്യാർ മേടിച്ചു. ടൈപ്പുചെയ്തു കോപ്പി തരാമെന്നു പറഞ്ഞു. കിട്ടിയില്ല.

ഉച്ചതിരിഞ്ഞുള്ള ചർച്ച കേൾക്കാൻ കുറുപ്പു കാർ കൊണ്ടുവരാമെന്നു പറഞ്ഞിരുന്നെങ്കിലും വന്നില്ല. അതുകൊണ്ട് അതു കേട്ടുമില്ല.

വൈകിട്ടു 6½ മണിക്കു ശർമ്മാജിയുടെ വീട്ടിൽ പോയി. കുറെ വർത്തമാനം പറഞ്ഞിരുന്നു. കാറിൽ മടങ്ങിപ്പോന്നു.

പ്രസംഗത്തിൻെറ രണ്ടാം ഭാഗം എങ്ങനെ എഴുതണമെന്നാലോചിച്ചു.

ജനുവരി 19, ചൊവ്വ.

ടി.കെ. ദിവാകരൻ അനുസ്മരണ സമ്മേളനം.

മത്തായി പ്രഭാഷണം എഴുതിത്തീർത്തു. തരക്കേടില്ല. ചില കാലിക വിദ്യാഭ്യാസ പ്രശ്നങ്ങളെ സ്പർശിച്ചു. തുറന്ന് അഭിപ്രായങ്ങൾ പറഞ്ഞിട്ടുണ്ട്. എങ്കിലും മിതസ്വരത്തിലും പ്രായോഗികത നോക്കിയും.

വൈകിട്ടു 7 മണിക്ക് വി.ജെ.ടി ഹാളിൽ ടി.കെ. ദിവാകരൻെറ അനുസ്മരണ യോഗത്തിനു പോയി. ചെറിയ ഒരു പ്രസംഗം ചെയ്തു. പങ്കജാക്ഷൻ അദ്ധ്യക്ഷൻ. പങ്കൻേറയും എം.കെ. കുമാരൻെറയും പ്രസംഗങ്ങൾ കേട്ടു. ഇനി കാട്ടായിക്കോണം ശ്രീധറും ഇസുദ്ദീനും പ്രസംഗിക്കും. അതു കേൾക്കാൻ നിന്നില്ല. ഞാൻ പോന്നു. നാളെ ശ്രീചിത്രയിൽ routine ചെക്കപ്പിനു ഡോ. വലിയത്താനുമായി ബന്ധപ്പെട്ടു ഏർപ്പാടു ചെയ്തു.

ജനുവരി 20, ബുധൻ.

യുവജനോത്സവം ഉദ്ഘാടനം.

ശ്രീചിത്രാ സെൻററിൽ പോയി ചെക്കപ്പു കഴിച്ചു. വർഗ്ഗീസു വൈദ്യനെ കണ്ടു. ഹൃദ്രോഗമായി ആസ്പത്രിയിൽ ആയിരുന്നു.

ഉച്ചയ്ക്കു 2.30 നു പ്രഭാഷണം ബാക്കിഭാഗം നടത്തി. പ്രസംഗം ആകെക്കൂടി തരക്കേടില്ലെന്നു തോന്നുന്നു. 500 ക അവർ പ്രതിഫലം തന്നു. വളരെ സ്വാഗതാർഹം.

6 മണിക്കു യുവജനോത്സവത്തിനു പോയി. വിലാസിനിയും (എം.കെ. മേനോൻ) ഉണ്ടായിരുന്നു. എൻെറ പ്രസംഗം തരക്കേടില്ലായിരുന്നു. യൂണിവേഴ്സിററി യൂണിയൻകാർ യാത്രപ്പടിപോലും തന്നില്ല. ഞാൻ ചോദിച്ചുമില്ല.

രാത്രിവണ്ടിക്കു വന്നു. വണ്ടിയിൽ D.H.S ഡോ. ജയലക്ഷ്മിയും ഉണ്ടായിരുന്നു.

എൻെറ മുറിയിൽ പട്ടാമ്പിക്കാരൻ മൊയ്തുട്ടിയും ഉണ്ടായിരുന്നു. അബുദാബിയിൽ Oil Drilling ലാണു പണി. 56 ദിവസം കപ്പലിൽ കഴിയണം. പിന്നെ 28 ദിവസം ഒഴിവ്. നാട്ടിലേക്കു പോരും. യാത്രച്ചെലവു കമ്പനി വഹിക്കും. ചെലവു കഴിച്ചു 16,000—17,000 ക വീട്ടിലേക്കയയ്ക്കാൻ സാധിക്കു മത്രെ. നല്ല ചെറുപ്പക്കാരൻ. Ex CM ആണെന്നറിഞ്ഞപ്പോൾ വലിയ സന്തോഷമായി.

ജനുവരി 21, വ്യാഴം.

6 മണിക്കു തൃശൂരെത്തി. ഒരുപാടു കത്തുകൾ ഉണ്ടായിരുന്നു. അധികവും കല്യാണക്കത്തുകൾ. എല്ലാററിനും മറുപടി അയച്ചു. പോസ്ററാപ്പീസിൽ പോയി സ്ററാമ്പും ഇൻലൻറും വാങ്ങി. വൈകുന്നേരം സന്തോഷ് ട്രോഫി കാണാൻ പോയി. ബംഗാളും മഹാരാഷ്ട്രയും തമ്മിൽ കളി. ഒരു ഗോളിനു ബംഗാൾ ജയിച്ചു. ബംഗാൾ ടീമിൻെറ കളി അത്ര കേമമായില്ല. മഹാരാഷ്ട്ര നല്ലപോലെ ചെറുത്തുനിന്നു. രണ്ടാംകളി കാണാൻ നിന്നില്ല. ഗവർണ്ണർ കളി കാണാൻ വന്നിരുന്നു.

ജനുവരി 22, വെള്ളി.

State Council.

പി. കേശവൻനായരുടെ മകൻെറ കല്യാണം. 10 നും 11 നും ഇടയ്ക്ക്.

10 മണിക്ക് Footwear Centre വരെ നടന്നുപോയി ഒരു ചെരിപ്പു വാങ്ങി 23 ക. കോട്ടയുടെ അവിടെ വന്ന് ഒരു ടാക്സി വിളിച്ചു വീട്ടിൽ എത്തി. ഭാര്യയെയുംകൊണ്ടു കല്യാണത്തിനു പോയി സ്വല്പനേരം വൈകി. കല്യാണം കഴിഞ്ഞിരുന്നു. ഒരു ചായകുടിച്ചു. ഉണ്ണാൻ നിന്നില്ല. മടക്കത്തിൽ ടി.കെ.എൻ. നമ്പൂതിരിയേയും ആർ.വി. രാമൻകുട്ടി വാരിയരേയും കൂടെ കൊണ്ടുപോന്നു. 'ഫുട്ബാൾ സ്മരണകൾ' എന്ന ലേഖനം അവിടവിടെ മാററിയെഴുതി നന്നാക്കി 'മാമാങ്ക'ത്തിനു അയച്ചു കൊടുത്തു. അവരോട് ഒരു കടപ്പാടുണ്ട്. ഒരു പീറ ലേഖനം മുമ്പ് അയച്ചിട്ടും അവർ 100 രൂപ തന്നതാണല്ലോ. സ്വീകരിക്കില്ല എന്നുപോലും ഞാൻ വിചാരിച്ചതാണ്. രജിസ്ററർ ചെയ്തയച്ചു. മടക്കുകയാണെങ്കിൽ സ്ററാമ്പും വെച്ചു.

സന്തോഷ് ട്രോഫിയിൽ കേരളം മഹാരാഷ്ട്രയെ തോല്പിച്ചു. 2 ഗോളിനു. ഇതേവരെ കണ്ടതിൽവെച്ചു ഏററവും നല്ല കളിയാണ്.

രാത്രി മദ്രാസിൽനിന്നു പത്മിനി വിളിച്ചു. ചേട്ടനു പ്രഷർ കുറെ കൂടുതലായ കാരണം ആസ്പത്രിയിൽ പ്രവേശിപ്പിച്ചു എന്നാണു വാർത്ത. ഉടനെ ഒന്നു പോകണമെന്നു ഞാൻ നിർദ്ദേശിച്ചു.

ജനുവരി 23, ശനി.

State Council. പോയില്ല.

മദ്രാസിൽ രാഘവേട്ടനു സുഖമില്ലെന്നു അറിയിച്ചു. പോയി കാണാൻ തീരുമാനിച്ചു. കുട്ടപ്പനോടു പറഞ്ഞു രണ്ടു രണ്ടാം ക്ളാസ് സ്ളീപ്പർ ബുക്കു ചെയ്യിച്ചു. വടക്കാഞ്ചേരിയിൽനിന്നേ കിട്ടിയുള്ളൂ. അതുപയോഗിച്ചു 7.30 നു തൃശൂർനിന്നും വണ്ടിക്കു കയറി.

ഫോൺ ബിൽ 4000 ൽ ചില്വാനം രൂപ വന്നിരിക്കുന്നു. ഒരിക്കലും അത്ര വരാൻ നിവൃത്തിയില്ല. ഒരു പരാതി എഴുതിക്കൊടുത്തു.

കാലത്തു ഈശ്വരൻകുട്ടി വാരിയരെ ചെന്നു കണ്ടു. കീരൻെറ ഭാര്യയേയും. ടാക്സിക്കൂലി 20 കയായി. ലേഖനമെഴുതാൻ കഴിഞ്ഞില്ല. 'വന്ധ്യമേഘ'ത്തെപ്പററി ശിവൻകുട്ടിക്കും 'അന്ധഹൃദയ'ത്തെപ്പററി പയ്യന്നൂർ കുഞ്ഞിരാമനും എഴുതി അയച്ചു. രണ്ടും മോശംതന്നെ.

ജനുവരി 24, ഞായർ.

State Council.

8 മണിക്കു മദ്രാസിൽ. വാവയും ബാലനും സ്റേറഷനിൽ വന്നിരുന്നു. ജ്യേഷ്ഠനും വളരെ ക്ഷീണമുണ്ട്. നടക്കുമ്പോൾ കാൽ ഉറയ്ക്കുന്നില്ല. ശബ്ദത്തിനും വളരെ ക്ഷീണം.

പാർട്ടിയാപ്പീസിൽ വിളിച്ചു. 26-നു മടങ്ങാൻ ടിക്കററു ഏർപ്പാടു ചെയ്തു. കല്യാണസുന്ദരം ഇല്ല. ദെൽഹിയിലാണ്. ഏ.കെ. ഗോപാലനെ ഫോണിൽ വിളിക്കാൻ ശ്രമിച്ചു. കിട്ടിയില്ല. വീട്ടിൽ പറഞ്ഞേല്പിച്ചിരുന്നെങ്കിലും അയാൾ ഇങ്ങോട്ടു വിളിച്ചില്ല. എന്നാൽ പോകട്ടെ, ഇനി അങ്ങോട്ടു വിളിക്കണ്ട. ദേവരാജനെ ഒന്നു കണ്ടുകിട്ടിയാൽ നന്നായിരുന്നു. നാളെ ശ്രമിക്കാം. കെ.പി. നാരായണപ്പിഷാരടിയുടെ 'കൂത്തമ്പലങ്ങളിൽ' കുറെ വായിച്ചു.

ജനുവരി 25, തിങ്കൾ.

മാണിക്കവുമായി സംസാരിച്ചു. ടിക്കററു മേടിച്ചു വെച്ചു. നാളെ കൊടുത്തയയ്ക്കാമെന്നു പറഞ്ഞു. ഐ.എസ്. നമ്പൂതിരിയെ വിളിച്ചു. നാളെ വരാമെന്നു പറഞ്ഞു.

എങ്ങും പോകേണ്ടി വന്നില്ല. കെ.പി. നാരായണ പിഷാരടിയുടെ 'കൂത്തമ്പലങ്ങളിൽ' എന്ന പുസ്തകം വായിച്ചു. നന്നായിട്ടുണ്ട്. കൂടിയാട്ടത്തെപ്പററി ഒരു വിവരമൊക്കെ കിട്ടും. എന്നാൽ അതു വായിച്ചുതീർന്നപ്പോൾ കൂടിയാട്ടത്തെപ്പററിയുള്ള ബഹുമാനം വർദ്ധിക്കുകയല്ല, കുറയുകയാണു ചെയ്തത്. നമ്മുടെ കാലത്തിനു തീരെ പററിയതല്ല എന്ന അഭിപ്രായമാണുണ്ടായത്.

ചേട്ടൻ ഡോക്ടറുടെ അടുത്തു പോയി വന്നു. കുഴപ്പമില്ലെന്നു ഡോക്ടർ പറയുന്നു. എന്നാൽ രക്തസമ്മർദ്ദം കുറച്ചു കൂടുതലാണ്. 106-180 ഉണ്ട്. ECG യിൽ പ്രതിഫലിച്ചില്ലെങ്കിലും ഹൃദയത്തിനും എന്തോ സ്വല്പം കുഴപ്പമുണ്ടെന്നാണ് വാവ പറഞ്ഞത്. സേതുവിൻെറ ഭാര്യ മിനി വന്നിരുന്നു.

പ്രസിഡൻറിൻെറ സ്വാതന്ത്ര്യദിന പ്രസംഗം ടെലിവിഷനിൽ കാണുകയും കേൾക്കുകയും ചെയ്തു. നല്ല പ്രസംഗം. തൻെറ അവസാനത്തെ റിപ്പബ്ളിക് ദിന പ്രസംഗമാണിതെന്ന് അദ്ദേഹം പറഞ്ഞു. ഇനിയൊരു term അദ്ദേഹത്തിനില്ലെന്നു സ്പഷ്ടമായി. opposition ൻെറ പ്രാധാന്യം അദ്ദേഹം ഊന്നിപ്പറഞ്ഞിരുന്നു. അതും അർത്ഥവത്തായി തോന്നി. കൃഷിക്കാരുടേയും കർഷകത്തൊഴിലാളികളുടേയും ദയനീയ സ്ഥിതിയാണ് ഊന്നിപ്പറഞ്ഞ മറെറാരു കാര്യം.

ജനുവരി 26, ചൊവ്വ.

സർദാർ ദിനം—എടമുട്ടം.

തങ്കപ്പൻ, ഐ.എസ്. നമ്പ്യാർ, നീനി മുതലായവർ വന്നു. ഒരുപാടു നേരം സംസാരിച്ചിരുന്നു. നമ്പ്യാർ CPM നെപ്പററിയും നമ്മുടെ പാർട്ടിയെ സംബന്ധിച്ചും വളരെ critical ആണ്. ഭാരതിയെപ്പററി തങ്കപ്പൻ ധാരാളം വായിച്ചിരിക്കുന്നു. K. ശിവതമ്പി എന്ന ശ്രീലങ്കക്കാരൻെറ Drama in Ancient Tamil Society എന്ന ഒരു പുസ്തകം വായിക്കാൻ തന്നു.

വൈകുന്നേരം 6 മണിക്കു പുറപ്പെട്ടു. സേതു ഞങ്ങളെ യാത്രയാക്കി. 7.20 നു Cochin Expreess നു പോന്നു. ടിക്കററ് രണ്ടാംക്ളാസിനു എടുക്കാൻ പറഞ്ഞിരുന്നത് 1—ാം ക്ളാസിനാണെടുത്തത്. 304 രൂപ കൊടുത്തു. 200 ഓളം രൂപ കൂടുതൽ ചെലവായി. ഒരാവശ്യവുമില്ലാതെ. എന്തു ചെയ്യാം?

ജനുവരി 27, ബുധൻ.

8 മണിക്കുമുമ്പായി വീട്ടിലെത്തി. വണ്ടി മുളങ്കുന്നത്തുകാവിനും തൃശൂരിനും മദ്ധ്യേ ഒരാളുടെമേൽ കയറി. അയാൾ മരിച്ചു. ആത്മഹത്യയോ അപകടമരണമോ എന്നറിയില്ല. അതുകൊണ്ടു അല്പം വൈകി. സ്റേറഷനിൽനിന്നു ഓട്ടോറിക്ഷയിലാണ് വീട്ടിലെത്തിയത്. വാടക 3 രൂപ മാത്രമേ കൊടുക്കേണ്ടി വന്നുള്ളൂ.

ഇന്നു പത്രങ്ങളൊന്നും ഉണ്ടായിരുന്നില്ല. 'നവയുഗ'ത്തിനു സാമാന്യം നീണ്ട രണ്ടു കുറിപ്പുകൾ എഴുതിക്കൊടുത്തു. ഇന്ദിരാഗാന്ധിയുടെ പുതിയ 20 ഇന പരിപാടിയെപ്പററിയും കേരളത്തിൻെറ 82-83 ലെ പദ്ധതിയെപ്പററിയും.

ഉച്ചതിരിഞ്ഞ് എം.എസ്സ്. മാസ്ററുടെ മകൻ വിജയൻ (ബാംഗ്ളൂർ സയൻസ് ഇൻസ്ററിററ്യൂട്ട്) വന്നിരുന്നു.

സന്തോഷ് ട്രോഫി കാണാൻ പോയി. കേരളവും റെയിൽവേസും തമ്മിൽ കളി. റെയിൽവേസ് ഒരു ഗോളടിച്ചു. കേരളത്തിൻെറ കളിയിൽ ന്യൂനത പന്തു പാസുചെയ്യാൻ അറിഞ്ഞുകൂടാ എന്നതാണ്. വെറുതെ സമയം കളയുന്നു. നീട്ടിയടിക്കേണ്ടപ്പോൾ നീട്ടിയടിക്കുന്നുമില്ല.

Garlic Globules 100 എണ്ണം 21ൽ ചില്വാനം രൂപാ കൊടുത്തു വാങ്ങിച്ചു.

ജനുവരി 28, വ്യാഴം.

കെ.ആർ. വിശ്വംഭരൻെറ ജീവചരിത്രം കെ.ആർ. ഭാസ്കരൻ എഴുതിയതു വായിച്ചുതീർത്തു. നന്നായിട്ടില്ല. ഭാസ്കരനു അതെപ്പററി ഒരു കത്തെഴുതി വെച്ചു. നവയുഗത്തിലേക്കു ഒരു ചെറിയ റിവ്യൂവും. മണിയൂർ ഇ. ബാലൻെറ 'എത്രയും പ്രിയപ്പെട്ടവർ' എന്ന നോവലും വായിച്ചുതീർത്തു. കുറെ raw material ഉണ്ടു നോവലിൽ. എന്നാൽ നോവൽ നന്നായിട്ടില്ല. എങ്ങനെ റിവ്യൂ ചെയ്യണം? അതോ, അയാൾക്കെഴുതി അയച്ചാൽ മതിയോ?

ശേഷം 65–ാം പേജിൽ





**എം. കൃഷ്ണൻനായർ**



# സാഹിത്യവാരഫലം

"ഏകാന്തത അതിൻെറ രൂപത്തിൽത്തന്നെ എനിക്കും രൂപം നല്കി. വേറൊരാളിൻെറ സാന്നിദ്ധ്യം—ആരായാലും വേണ്ടില്ല ആ ഒരാളിൻെറ സാന്നിദ്ധ്യം—എൻെറ വിചാരപ്രക്രിയയെ പൊടുന്നനെ മന്ദഗതിയിലാക്കും. നിയതസ്വഭാവമുള്ള വേറൊരാളിന് അതേ അടുപ്പം ആവിഷ്കാരത്തിനും സംസാരിക്കലിനും പ്രചോദനം നല്കുമ്പോൾ എനിക്കത് പ്രചോദനവിരുദ്ധമായി ഭവിക്കും...... ഞാൻ തനിച്ചിരിക്കുമ്പോൾ ബുദ്ധിശക്തിയെ സൂചിപ്പിക്കുന്ന അസംഖ്യം പ്രസ്താവങ്ങൾ വിചാരിച്ചെടുക്കാൻ എനിക്കുകഴിയും. മറ്റാരും പറഞ്ഞിട്ടില്ലാത്ത 'ഉരുളയ്ക്കുപ്പേരി' എന്നരീതിയിൽ പെട്ടെന്ന് മറുപടികൾ എനിക്കുതോന്നും. -----എന്നാൽ ഇതെല്ലാം വേറൊരാളിൻെറ ഭൗതികസാന്നിദ്ധ്യത്തിൽ അപ്രത്യക്ഷങ്ങളാവും. എനിക്ക് അപ്പോൾ ബുദ്ധിയില്ലാതാവുന്നു, സംഭാഷണത്തിനു കഴിവില്ലാതെയാവുന്നു. ----കൂടാതെ മറ്റൊരാളുമായുള്ള നിർബ്ബന്ധിത വേഴ്ച എന്ന ആശയം തന്നെ എന്നെ വിഷമിപ്പിക്കുന്നു. ഒരു സ്നേഹിതൻെറകൂടെ ഭക്ഷണം കഴിക്കാനുള്ള ക്ഷണമുണ്ടായാൽ നിർവചിക്കാനാവാത്ത യാതന എനിക്കുണ്ടാകും. സമൂഹത്തെസ്സംബന്ധിച്ച കടപ്പാടുകൾ—ശവമടക്കലിനുപോകുക, ആരോടെങ്കിലും നേരിട്ടു ഓഫീസ് കാര്യങ്ങൾ സംസാരിക്കുക, എനിക്ക് അറിയാവുന്നതോ അറിയാൻ പാടില്ലാത്തതോ ആയ ആളിനെ കാത്തുനില്ക്കാനായി തീവണ്ടിയാപ്പീസിലേക്കു പോകുക—ഇവയെസ്സംബന്ധിച്ച വിചാരങ്ങൾ പോലും എനിക്ക് അസ്വസ്ഥത ഉളവാക്കുന്നു. ---- 'എൻെറ ശീലങ്ങൾ ഏകാന്തതയുടേതാണ്; മനുഷ്യരുമായുള്ള കൂട്ടുകെട്ടിൻേറതല്ല' എന്നു പറഞ്ഞതു റൂസ്സോയാണോ? അതോ സെനൻകോറോ? അറിഞ്ഞുകൂടാ.----"

(ഫെർനാൻഡൂ പെസ്സോ ആ
എന്ന മഹാകവിയുടെ
The Book of Disquiet
എന്ന ഗ്രന്ഥത്തിൽനിന്ന്.)

സർഗ്ഗശക്തി മാന്ത്രികശക്തിയാണ്. അത് അതിൻേറതായരീതിയിൽ രൂപംകൊള്ളട്ടെ. ഇന്നരീതിയിൽ രൂപംകൊള്ളണമെന്നു നിരൂപകൻ പറഞ്ഞാൽ അയാൾ പനിനീർച്ചെടിയെ നോക്കി 'നീയെന്തേ അഗ്രഭാഗത്തു നിശാഗന്ധിപ്പൂ വിടർത്തിയില്ല' എന്നു ചോദിക്കുന്നതിനു തുല്യമാവും.

## ചോദ്യം, ഉത്തരം

"ഞാൻ അടുത്തകാലത്ത് നിങ്ങളുടെ പട്ടണത്തിൽ വന്നു. ഞങ്ങളുടെ നാട്ടിൽ പ്രയോഗമില്ലാത്ത എച്ചിത്തരം എന്നൊരു വാക്കു ചിലർ പറയുന്നതുകേട്ടു. എന്താണ് അതിൻെറ അർത്ഥം?"

"അല്പത്വം എന്ന് അല്പം സംസ്കൃതം കലർത്തിപ്പറയാം. ഒരു സംഭവം ഇതിൻെറ സ്വഭാവം താങ്കൾക്കു വ്യക്തമാക്കിത്തരും. തിരുവനന്തപുരത്ത് ആദ്യമായി റഷ്യൻ ഫുട്ബോൾ റ്റീം വന്ന കാലം. ഗ്ളാലെറിക്കു രണ്ടുരൂപ. കസേരറ്റിക്കറ്റ് അഞ്ചുരൂപ. അക്കാലത്ത് അഞ്ചുരൂപ ചെലവാക്കാനില്ലാത്ത ഞാൻ രണ്ടുരൂപറ്റിക്കറ്റ് വാങ്ങി ഗ്ളാലെറിയിൽ ഇരിക്കുകയാണ്. തിരുവനന്തപുരത്തെ വലിയ ധനികന്മാരിൽ ഒരാളായ ഒരു പ്രിൻസിപ്പൽ വീട്ടിലെ കസേരയിലെ കുഷനുമെടുത്തുകൊണ്ടു ഗ്ളാലെറിയിലേക്കു പ്രവേശിച്ചു. ചന്തിയിൽ കല്ലുകൊള്ളാതിരിക്കാനായുള്ള മുൻകരുതലായിരുന്നു അത്. അദ്ദേഹത്തെ അറിയാവുന്നവരും അറിയാത്തവരും നല്ലപോലെ കൂവി. 'സാറേ വീട്ടിൽനിന്നു കസേരകൂടി കൊണ്ടു പോരാത്തത് എന്ത്' എന്ന് പലരും ഉറക്കെ ചോദിച്ചു. അതൊന്നും കേട്ടില്ലെന്നു ഭാവിച്ച് പ്രിൻസിപ്പൽ കുഷൻ താഴെയിട്ടു. അതിലിരുന്നു ഫുട്ബോൾ മത്സരം കണ്ടു. കളി തീർന്നപ്പോൾ കുഷൻ തൂക്കിപ്പിടിച്ചുകൊണ്ട് വീട്ടിലേക്കു നടന്നുപോയി. മൂന്നുരൂപകൂടി ചെലവാക്കാൻ വയ്യാത്ത ആ മനുഷ്യൻെറ പ്രവൃത്തിയെ നിങ്ങൾ പറഞ്ഞ വാക്കുകൊണ്ടു വിശേഷിപ്പിക്കാം."

"എറ്റേണിറ്റി എന്നുപറഞ്ഞാൽ എന്താണു സാറേ?"

"ഇറ്റേണിറ്റി എന്നാവണം ഉച്ചാരണം. നിത്യത എന്ന് അർത്ഥം. മനസ്സിലായില്ലെങ്കിൽ ഉദാഹരണം നല്കാം. ബാങ്കിൽ നിന്നു കടമെടുത്താൽ നിങ്ങൾ പലിശകൊടുത്തുകൊണ്ടിരിക്കും. കടത്തുകയിൽ ഒരിക്കലും കുറവുവരികയുമില്ല. അതുതന്നെയാണ് ഇറ്റേണിറ്റി."

"ചിലർ അപവാദം നടത്തുന്നത് എന്തുകൊണ്ട്?"

"അവർ കുട്ടികളായിരിക്കുമ്പോൾ അച്ഛനമ്മമാരുടെ കൊള്ളരുതായ്മകൾ കാണും. അച്ഛൻ വ്യഭിചാരിയാണെങ്കിൽ, അമ്മ വ്യഭിചാരിണിയാണെങ്കിൽ മക്കൾക്ക് അതുകണ്ടുവെന്നു ഭാവിക്കാനാവില്ല. എങ്കിലും അതു കണ്ടുകണ്ട് ഒരു negative state of mind— നിഷേധാത്മകമായ മാനസികനില ജനിക്കും. ഈ അവസ്ഥാവിശേഷം അവർ മരിക്കുന്നതുവരെ മാറില്ല. ആരു ഉപദേശിച്ചാലും, അപവാദവ്യവസായത്തിന്റെപേരിൽ ആപത്തിൽപെട്ടാലും മാറില്ല. അതിനാലാണ് അവർ മറ്റുള്ളവരെ ദുഷിക്കുന്നത്."

"തെങ്ങിൻപാലത്തിൽക്കൂടി നടന്നിട്ടുണ്ടോ നിങ്ങൾ. നടന്നുവെങ്കിൽ എന്തുതോന്നി?"

"നല്ല കവികളുടെ ഹാസ്യചിത്രങ്ങളായി (കാരിക്കേച്ചർ) മാറ്റൊലിക്കവികൾ ഉള്ളതുപോലെ വലിയ പാലങ്ങളുടെ ഹാസ്യചിത്രങ്ങളായി തെങ്ങിൻപാലങ്ങൾ ധാരാളമുണ്ട്. വലിയ പാലത്തിൽക്കൂടി നടന്നാൽ സന്തോഷം. തെങ്ങിൻപാലത്തിലൂടെ നടന്നാൽ പേടി."

"എനിക്കു പതിനേഴുവയസ്സായി. എന്റെ ജീവിതം എങ്ങനെയാവും? എന്റെ വീട്ടിലെ അസ്വസ്ഥതകളും ശകാരങ്ങളും കേട്ടിട്ടാണ് ഞാൻ സാറിനോട് അഭിപ്രായം ചോദിക്കുന്നത്."

"കാലത്തു കിഴക്കുദിക്കിലേക്കു നോക്കൂ. സൂര്യൻ അരുണാഭചിന്നി ഉദിച്ചുയരുന്നതു കാണുന്നില്ലേ? അതുപോലെയാവട്ടെ കുട്ടിയുടെ ജീവിതം. ചരമഗിരിയിലെത്തിയ ചന്ദ്രനെ നോക്കി ഇരിക്കുന്ന എനിക്കു ഇതുമാത്രമേ പറയാനുള്ളു."

"മഴയും വെയിലും ഒരേ സമയത്തുണ്ടാകുമ്പോൾ എന്തു തോന്നും?"

"ഞാൻ തിരുവനന്തപുരത്തെ ഒരു കാപ്പിക്കടയിലിരുന്നു കാപ്പികുടിക്കുകയായിരുന്നു. മനോഹരമായ സ്ത്രീശബ്ദം. അതിമനോഹരമായ ഇംഗ്ലീഷ് ഭാഷയുടെ പ്രയോഗം. അതുകേട്ടു ഞാൻ ആ വശത്തേക്കു നോക്കി. സൗന്ദര്യമുള്ള ഒരു തരുണി എന്നെ നോക്കി ചിരിച്ചുകൊണ്ട് കൈകൂപ്പി. അവർ അടുത്തക്ഷണത്തിൽ എന്റെ സമീപത്തെത്തി പറഞ്ഞു:- 'ഞാൻ സാറിന്റെ അടുത്തടുത്തുള്ള ആറു പ്രസംഗങ്ങൾ---- എന്ന സ്ഥലത്തുവച്ചു കേട്ടു. എന്നെ മനസ്സിലായില്ല അല്ലേ?' ഞാൻ 'your name please?' എന്നു ചോദിച്ചു. ഭാവവ്യത്യാസത്തോടെ ഷീല എന്നു ആ ചെറുപ്പക്കാരി പറഞ്ഞു. പേരുമാറ്റിപ്പറയുകയാണ് അവർ എന്ന് എനിക്കു മനസ്സിലായി. പിന്നെ ഞാനൊന്നും മിണ്ടിയില്ല. ഒരാഴ്ചകഴിഞ്ഞപ്പോൾ ഒരാൾ അവരുടെ ശരിയായ പേരു എനിക്കുപറഞ്ഞുതന്നു. മഞ്ജുഭാർഗ്ഗവിയെപ്പോലെ നൃത്തം ചെയ്യുന്ന അനുഗൃഹീതയാണ് അവർ എന്നും അദ്ദേഹം എന്നെ അറിയിച്ചു. അവരുടെ സുന്ദരമായ ഇംഗ്ലീഷും മര്യാദകലർന്ന വർത്തമാനവും വെയിൽ. പേരുമാറ്റിപ്പറഞ്ഞ് എന്നെ ആകുലാവസ്ഥയിലാക്കിയത് മഴ."

ചെക്കോവ്

## ഒ.എൻ.വി. കുറുപ്പ്

ബോധമണ്ഡലം കൊണ്ടാണു നമ്മൾ ഓരോന്നു പ്രവർത്തിക്കുന്നത്. ചിലപ്പോൾ ആവേഗത്താലും—impulseകൊണ്ടും—പ്രവർത്തിക്കും. പ്രവൃത്തിക്കു ബോധമണ്ഡലത്തോടോ ഇച്ഛാശക്തിയോടോ ബന്ധം കാണില്ല. മറാഠിഭാഷ സംസാരിക്കുന്ന സ്ഥലത്തുവച്ച്, ചന്ദ്രപ്പൂർ ട്രെയിനിങ് കോളേജിൽ പഠിച്ചിരുന്ന പുഷ്പ എന്ന പെൺകുട്ടി 'സാറിവിടെ എങ്ങനെ വന്നു?' എന്നു ചോദിച്ചപ്പോൾ എനിക്കുണ്ടായ ആഹ്ലാദം എന്റെ ബോധമണ്ഡലത്തോടുബന്ധപ്പെട്ടതായിരുന്നില്ല. അത് ഇംപൾസിനോടു ചേർന്നതത്രേ. ശ്രീ. ഒ.എൻ.വി.കുറുപ്പ്—അല്ലെങ്കിൽ 'മുക്കുറ്റികൾ' എന്ന കാവ്യത്തിലെ വിവരണകർത്താവ് (narrator)—വിദേശത്തുചെന്നപ്പോൾ ഒരു മലയാളിസ്ത്രീയെ കണ്ടതും അങ്ങനെ കവിക്കും കൂട്ടുകാർക്കും ആഹ്ലാദമുണ്ടായതും ഇംപൾസ് തന്നെയാണ്. ആ സ്ത്രീക്ക് മലയാളഭാഷ കൈകാര്യം ചെയ്യുന്നവരെ കണ്ടപ്പോൾ ഉണ്ടായ ആഹ്ലാദവും ഇംപൾസിനോടുചേർന്നിരിക്കുന്നു. രണ്ടുകൂട്ടരുടെയും ആഹ്ലാദാതിശയത്തെ ആവിഷ്കരിച്ച് കേരള സംസ്കാരത്തിന്റെയും സാഹിത്യത്തിന്റെയും രാമണീയകം വ്യക്തമാക്കുന്നതാണ് ഈ കാവ്യം. കവിക്ക് അല്ലെങ്കിൽ വിവരണകർത്താവിന് ആ സംസ്കാരത്തിൽ അഭിമാനമുണ്ട്. കേരള സംസ്കാരം അതിന്റെ സാഹിത്യസംസ്കാരം ബൃഹദാകാരമാർന്നത്. അത് മഹാവിശ്വംപോലെ. (macrocosm) വിദേശത്തെ സ്ത്രീക്കു ഹ്രസ്വാകാരം. അണുവിശ്വം പോലെയാണത്. മഹാവിശ്വത്തെ കവി അണുവിശ്വത്തിലേക്കു സംക്രമിപ്പിച്ചിരിക്കുന്നു. വിലാസിനിയുടെ (എം.കെ. മേനോന്റെ) മരണം ജനിപ്പിച്ച വിഷാദത്തെ ഹൃദയസ്പർശകമായി സ്ഫുടീകരിച്ച് ആ ചരമം കേരളീയ സാഹിത്യത്തിന് എന്തൊരു നഷ്ടമാണ് എന്നത് കവി ധ്വനിപ്പിക്കുന്നു. നല്ലകാവ്യം.

എഴുത്തച്ഛൻ തൊട്ടു കേരളവർമ്മവരെയുള്ള സാഹിത്യം ഉരുളുന്ന കല്ലായിരുന്നു. കേരളവർമ്മയിൽ വന്ന് അതു തട്ടിത്തടഞ്ഞുനിന്നു. അപ്പോൾ നല്ലപോലെ പായൽപിടിച്ചു കല്ലിൽ. കുമാരനാശാനാണ് ആ പായൽനീക്കി വീണ്ടും കല്ലു ഉരുട്ടിയത്. ഇപ്പോൾ അതു നവീനതയുടെ പായൽ പിടിച്ചു അനങ്ങാതെ നില്ക്കുന്നു. ഈ പായൽ നീക്കാൻ ഒരു പ്രതിഭാശാലി വരേണ്ടിയിരിക്കുന്നു.

## അന്തരീക്ഷസൃഷ്ടി

സ്വപ്നങ്ങളെന്നപോലെ മിത്തുകളും മനുഷ്യഭാവനയുടെ സന്തതികളാണെന്നു മഹാനായ ക്യാംബെൽ പറഞ്ഞത് എന്റെ ഓർമ്മയിലെത്തുന്നു. അവ മനുഷ്യന്റെ അഗാധങ്ങളായ അഭിലാഷങ്ങളെയും ഭയങ്ങളെയും പ്രകാശിപ്പിക്കുന്നു. സാഹിത്യമേന്മയുള്ള ശൈലീവിശേഷത്തിലൂടെ മിത്തിനുസദൃശമായ ഒരു കഥ നിർമ്മിച്ച് മുകളിൽപ്പറഞ്ഞ ആശകളെയും പേടികളെയും ചിത്രീകരിക്കുന്നു ശ്രീ. കെ.പി.രാമനുണ്ണി 'പുരുഷവിലാപം' എന്ന ചെറുകഥയിലൂടെ. (മാതൃഭൂമി ആഴ്ചപ്പതിപ്പ്) രണ്ടു മദ്യപന്മാർ, അവരിലൊരുത്തന്റെ ഭാര്യ, കഥയിൽ പ്രവേശിക്കാത്ത മന്ത്രവാദിയായ ഒരമ്മാവൻ ഇവരെക്കൊണ്ട് അധികമാരും പ്രവേശിച്ചിട്ടില്ലാത്ത ഒരു മണ്ഡലം അനാവരണം ചെയ്യുന്നു കഥാകാരൻ. യക്ഷിയെക്കണ്ടാൽ മന്ത്രക്കോൽ വിലങ്ങനെ പിടിച്ചുകൊണ്ട് അമ്മാവൻ അവളെ സമീപിക്കും. പനങ്കുലപോലുള്ള തലമുടി, ഭീതിദമായ മുഖം, ബൃഹദാകാരം ഇവയുള്ളയക്ഷി. ആരും പേടിക്കും. പക്ഷേ അമ്മാവനുമാത്രം പേടിയില്ല. അയാൾ മന്ത്രക്കോലുകൊണ്ട് അവളെ നശിപ്പിക്കും. മദ്യപരിൽ ഒരാൾ സോഡാക്കുപ്പികൾ മന്ത്രക്കോലുപോലാക്കി നടക്കുന്നു. ഫലമോ? കഥയിലെ സ്ത്രീയക്ഷി ഇല്ലാതാവുന്നു. ഇത്തരം കഥകൾ കലാപരമായ വിശ്വാസ്യത ഉളവാക്കുന്നുണ്ടോ എന്നു നോക്കേണ്ടതില്ല. വിശ്വാസങ്ങളിലൂടെ അന്ധവിശ്വാസങ്ങളിലൂടെ, ഭയാശങ്കകളിലൂടെ വായനക്കാരെ കൊണ്ടുപോകുകയാണ് കഥാകാരൻ. വാക്കുകളുടെ ചെപ്പടിവിദ്യകൊണ്ട് അദ്ദേഹം ഒരന്തരീക്ഷം സൃഷ്ടിക്കുന്നു. ആ അന്തരീക്ഷ സൃഷ്ടിയിലുള്ള വൈദഗ്ദ്ധ്യത്തെ ഞാൻ മാനിക്കുന്നു.

## സ്ഥൂലീകരിക്കുമ്പോൾ

എന്റെ സുദീർഘമായ ഈ ജീവിതത്തിൽ ഏതാണ്ട് ഒരുവർഷം ഒരു രാക്ഷസനോട് ഒരുമിച്ചു താമസിക്കേണ്ടതായിവന്നു. ഒരു വീട്ടിലല്ല. വീട്ടിന്റെ പകുതിഭാഗം ഞാൻ വാടകയ്ക്ക് എടുത്തു. മറ്റേപ്പായിൽ അയാൾ. അയാളെ മറവനെന്നു വിളിക്കുന്നത് മറവവർഗ്ഗത്തിൽപെട്ടവർക്ക് ആക്ഷേപമായിവരുമെന്നതുകൊണ്ട് അങ്ങനെ വിളിക്കുന്നില്ല. എന്നും സന്ധ്യക്കു മൂക്കറ്റം കുടിച്ചുകൊണ്ടുവരും അയാൾ. എന്നിട്ടു ഭാര്യയെ മർദ്ദിക്കും. സ്ത്രീയോ? അവരെപ്പോലെ മറ്റൊരു സുന്ദരിയെ ഞാൻ കണ്ടിട്ടില്ല. കുടിച്ചെത്തുന്ന കാർക്കോടകൻ—രൂപത്തിലും ഭാവത്തിലും കാർക്കോടകൻ തന്നെ—ആ പാവപ്പെട്ട സ്ത്രീയുടെ തലയിൽ കൈയിൽ കിട്ടുന്നതെന്തും എടുത്ത് അടിക്കും. അവരുടെ ദയനീയങ്ങളായ നിലവിളികൾ ദിഗന്തങ്ങൾ പിളർന്നുചെല്ലും. ഈ മർദ്ദനം കഴിഞ്ഞാൽ നിശ്ശബ്ദതയാണ്. ആ നിശ്ശബ്ദതയാണ് എന്നെയും എന്റെ കുടുംബത്തെയും കൂടുതൽ പേടിപ്പിച്ചത്. ആ പാവപ്പെട്ട സ്ത്രീ മരിച്ചുവെന്നും ശവത്തെ അയാളെടുത്തു കെട്ടിത്തൂക്കിയെന്നും ഞങ്ങൾ വിചാരിക്കും. അടുത്തദിവസം പൊലീസ് വരുമ്പോൾ രക്ഷപ്പെടാൻ വേണ്ടി ഞാനാണ് അവരെ കൊന്നതെന്ന് അയാൾ പറയുമെന്നും ഞാൻ പേടിച്ചു. ഇങ്ങനെ പലദിവസങ്ങൾ കഴിഞ്ഞു. അവിടെ താമസിക്കുന്നത് ആപത്താണെന്നു കണ്ട് ഞാൻ വേറെ വീട് അന്വേഷിച്ചു. കണ്ടുപിടിച്ചു. മാറുകയും ചെയ്തു. ഒടുവിൽ, അതിസുന്ദരിയായിരുന്ന ആ സ്ത്രീ ഭ്രാന്തിയായി. എങ്ങനെ ഭ്രാന്തുവരാതിരിക്കും? തലയിൽ ആഘാതമേല്ക്കുന്നതു കൊണ്ടു മാത്രമല്ല ഉന്മാദം വന്നത്. ഒരുദിവസം തിളയ്ക്കുന്ന സാമ്പാർ കൽച്ചട്ടിയോടെ എടുത്ത് അയാൾ അവരുടെ തലയിൽ ഒഴിച്ചുകൊടുത്തു. കണ്ണും കവിളുകളും വെന്ത് ആ പാവം പിടഞ്ഞടിയുന്നത് ഞാൻ 'എന്റെ കണ്ണുകൾ കൊണ്ടു' തന്നെ കണ്ടു. ഇതു എനിക്കു നേരിട്ടറിയാവുന്ന സംഭവം. ഈ സംഭവത്തെ അവലംബിച്ചുകൊണ്ട് എല്ലാ ഭർത്താക്കന്മാരും ക്രൂരന്മാരാണെന്നു പറയാമോ? ആ സാമാന്യകരണം തെറ്റാവുകയില്ലേ?

തങ്ങളെ ജീവനുതുല്യം സ്നേഹിക്കുന്ന ഭർത്താക്കന്മാരെ ഉപേക്ഷിച്ചു സ്ത്രീകൾ അന്യപുരുഷന്മാരോടു കൂടി ഓടിപ്പോകുന്നില്ലേ? ഏറെ വർഷങ്ങൾക്കുമുൻപ് ഞാൻ ജയിൽ കാണാൻ പോയി. കാരാഗൃഹത്തിൽ കിടക്കുന്ന പലസ്ത്രീകളോടും ഞാൻ ചോദിച്ചു അവർ ചെയ്തതെറ്റ് എന്താണെന്ന്. ഭർത്താക്കന്മാർക്കു വിഷം കൊടുത്തുകൊന്നു എന്നാണ് എല്ലാവരും സമ്മതിച്ചത്. ഒരു സ്ത്രീ ഇങ്ങനെയും പറഞ്ഞു:-

റ്റോമസ് മൻ

'അവൻ ഞാൻ കൊടുത്ത [illegible] കൊണ്ടു ചത്തു. അവൻ ചത്തില്ലായി[illegible] ഞാൻ ജയിലിൽ നിന്നിറങ്ങി വീണ്ടും [illegible] കൊടുക്കും.' ഇതുകേട്ടിട്ട് സ്ത്രീകളാകെ ഭർത്താക്കന്മാരെ വിഷംകൊടുത്തുകൊല്ലുന്നവരാണെന്ന് സാമാന്യകരണം നടത്താൻ എനിക്കു സാധിക്കുമോ? നടത്തിയാൽ ഞാൻ വിഡ്ഢിയാവുകയില്ലേ?

ഈ ലോകത്ത് സ്ത്രീകളും പുരുഷന്മാരും ജീവിക്കുന്നു. സ്ത്രീകൾക്കു [illegible]ങ്ങളുണ്ട്. ശക്തിവിശേഷങ്ങളുണ്ട്. [illegible]ന്മാർക്കും ദൗർബ്ബല്യങ്ങളും ശക്തിവി[illegible]ങ്ങളുമുണ്ട്. അവരങ്ങനെ കഴിഞ്ഞുകൂടു[illegible]ൾക്കും സുഖങ്ങളും ദുഃഖങ്ങളുമുണ്ട്. [illegible] സ്ത്രീകളുടെ ദുഃഖങ്ങളെ പെരുപ്പിച്ചു [illegible]ണ് സ്ത്രീസമത്വവാദവുമായി നടക്കുന്ന [illegible]ളുകൾ. ചില കാര്യങ്ങളിൽ സ്ത്രീകൾ അധിത്യകകളിൽ എത്തിയിട്ടുണ്ട്. അവിടെ പുരുഷനുചെല്ലാൻ സാധിക്കില്ല. മറ്റു ചില കാര്യങ്ങളിൽ പുരുഷന്മാരാണ് അധിത്യകകളിൽ എത്തിയത്. അവിടെ ഉപത്യകകളിൽ നില്ക്കാനേ സ്ത്രീകൾക്കു കഴിഞ്ഞിട്ടുള്ളു. അപവാദങ്ങളെ (exceptions എന്ന അർത്ഥത്തിൽ) സാമാന്യാവസ്ഥയായി ചിത്രീകരിക്കുകയാണ് ദേശാഭിമാനി വാരികയിൽ ഈ വിഷയത്തെക്കുറിച്ചു ലേഖനമെഴുതിയ ശ്രീമതി ബി.എം. സുഹറവരെയുള്ളവർ. എല്ലാം അത്യുക്തികൾ, സ്ഥൂലീകരണങ്ങൾ. ഇവർക്കു Book of Proverbs-ലെ, താഴെച്ചേർക്കുന്ന വരികൾ മാർഗ്ഗദർശകങ്ങളാവട്ടെ.

"There be three [illegible] which are too wonderful for me, ye[illegible] which I know not.

The way of an eagle in the air; the way of a serpent upon a rock; the way of a ship in the midst of the sea; and [illegible] of a man with a maid.

Such is the way of an adulterous woman, she eateth, and wipeth her mouth and saith, I have done no wickedness." (സുഹറയുടെ

നല്ല കവികളുടെ ഹാസ്യചിത്രങ്ങളായി(കാരിക്കേച്ചർ) മാറ്റൊലിക്കവികൾ ഉള്ളതുപോലെ വലിയ പാലങ്ങളുടെ ഹാസ്യചിത്രങ്ങളായി തെങ്ങിൻപാലങ്ങൾ ധാരാളമുണ്ട്. വലിയ പാലത്തിൽക്കൂടി നടന്നാൽ സന്തോഷം. തെങ്ങിൻപാലത്തിലൂടെ നടന്നാൽ പേടി.

ലേഖനത്തിൽ Kate Chopin എന്ന അമേരിക്കൻ എഴുത്തുകാരിയെ ചോപ്പിൻ എന്നാക്കിയിരിക്കുന്നതു കണ്ടു. ഷോപൻ എന്നാണ് എഴുതേണ്ടത്.)

## മുണ്ടൂർ കൃഷ്ണൻകുട്ടി

മഹാകവി ജി. ശങ്കരക്കുറുപ്പു നിമിഷങ്ങളെ ചിത്രശലഭങ്ങളാക്കി. അദ്ദേഹത്തിന്റെ പ്രതിഭയുടെ ആയിരത്തിലൊരംശം പോലുമില്ലാത്ത ഞാൻ വാക്കുകളെയാണ് ചിത്രശലഭങ്ങളായി മാറ്റുന്നത്. ചിത്രശലഭങ്ങൾ എന്റെ കൊച്ചു പൂന്തോട്ടത്തിൽ ലക്ഷ്യമില്ലാതെ പാറിപ്പറക്കുന്നതു കാണുമ്പോൾ എനിക്കു വിശേഷിച്ചൊന്നും തോന്നാറില്ല. എന്നാൽ അവയിൽ ഒന്ന് പിനിനീർപ്പൂവിൽ ചെന്ന് ഇരിക്കുന്നതു ദർശിക്കുമ്പോൾ ആ ചിത്രശലഭത്തിന് അർത്ഥമുണ്ടെന്നു തോന്നുന്നു. മാത്രമല്ല രണ്ടിന്റെയും സൗന്ദര്യം കൂടുന്നു. പനിനീർപ്പൂ സുന്ദരം; ചിത്രശലഭം സുന്ദരം. എന്നാൽ അവ രണ്ടും ചേരുമ്പോൾ വെറും സൗന്ദര്യമല്ല, സൗന്ദര്യത്തിന്റെ പരകോടിയാണ് ഉണ്ടാവുക. ശ്രീ. മുണ്ടൂർ കൃഷ്ണൻകുട്ടി 'ഇന്ത്യാറ്റുഡേ'യിൽ എഴുതിയ "ആശ്വാസത്തിന്റെ മന്ത്രച്ചരട്" എന്ന കഥയിൽ ഞാൻ കണ്ടതും ഇതുതന്നെ. അദ്ദേഹത്തിന്റെ വാക്കുകളാകുന്ന ചിത്രശലഭങ്ങൾ സംഭവങ്ങളുടെ റോസാപ്പൂക്കളിൽ ചെന്ന് ഇരിക്കുന്നു. അതോടെ രണ്ടിന്റെയും സ്വാഭാവിക സൗന്ദര്യം വർദ്ധിക്കുന്നു. രണ്ടും സാർത്ഥകങ്ങളായിത്തീരുന്നു.

വർഷങ്ങൾക്കു മുൻപ് അമ്മുക്കുട്ടി എന്ന ഭാര്യ നഷ്ടപ്പെട്ടുപോയ അച്ചുതൻകുട്ടി ആലീസിനെ പരിചയപ്പെടുന്നു. അവർ ലോഡ്ജ്മുറികൾ തേടി പല പട്ടണങ്ങളിലും അലയുകയാണ്. ബസ്സിൽ ഒരുമിച്ചുയാത്ര ചെയ്യുമ്പോൾ അച്ചുതൻ കുട്ടിക്കു അമ്മുക്കുട്ടിയുടെ സ്മരണ. ആലീസുമായി ശയനം നിർവഹിക്കുമ്പോഴും ചാരിത്രശാലിനിയായ അമ്മുക്കുട്ടി അയാളുടെ മുൻപിൽ നില്ക്കുന്നു. കാമത്തിന്റെ അതിപ്രസരത്തിലൂടെ നിഷ്കളങ്ക സ്നേഹത്തിന്റെ മിന്നൽപ്പിണർ കുറച്ചുനേരം പ്രവഹിക്കുന്നത് എത്ര കലാസുന്ദരമായിട്ടാണ് ഈ കഥാകാരൻ അനുവാചകർക്കു കാണിച്ചുകൊടുക്കുന്നത്! വർഷാപാതം ഉണ്ടാകുമ്പോഴും മിന്നൽ പ്രവാഹം വല്ലപ്പോഴുമല്ലേ ഉണ്ടാവൂ. കാമാവേഗത്തിന്റെ കൊടുംമഴയിൽ സ്നേഹത്തിന്റെ മിന്നലൊളി ഉണ്ടാകുമ്പോൾ എല്ലാം താൽകാലികമായിട്ടെങ്കിലും തിളങ്ങും. അതുപോലുള്ള ഒന്നുരണ്ടു രംഗങ്ങൾ മനോഹരമായ ഇക്കഥയിലുണ്ട്. ആലീസിനെ പരിചയപ്പെടുന്നതിനുമുൻപ് അച്ചുതൻകുട്ടിയും അമ്മുക്കുട്ടിയും ഒരുമിച്ചു ബൈക്കിൽ പോയി. അയാളെ ഉരുമ്മിക്കൊണ്ട് അവൾ പിറകെ ഇരുന്നു. അതോർമ്മിച്ചുകൊണ്ട് അയാൾ ആലീസിനോടു ചോദിക്കുന്നു:- "അതേ ആലീസ്, സോമനാഥപുരിയിലേക്കു ബൈക്ക് ഓടിച്ചുകൊണ്ടിരുന്ന എന്നിലേക്ക് ആവശ്യത്തിലേറെ ഇറുകിക്കൊണ്ട് പിന്നിലുണ്ടായിരുന്നത് നീയായിരുന്നു. നല്ലപോലെ ഓർമ്മിച്ചു നോക്ക്." അമ്മുക്കുട്ടിയാവാൻ ആഗ്രഹിക്കുന്ന ആലീസ് അതുശരിയാണെന്നു സമ്മതിച്ചു. കലാകാരനു മാത്രമേ ഇത്തരം ധ്വന്യാത്മകസംഭവങ്ങൾ ആവിഷ്കരിക്കാനാവൂ. ഭാവഗീതം പോലെ രമണീയമായ ചെറുകഥയാണിത്.

ചിന്തയിൽ നിന്ന് അനുഭൂതി ഉണ്ടാവും. ഇന്ദിയജ്ഞാനത്തിൽ നിന്നും അനുഭൂതി ജനിക്കും. ഇന്ദിയജ്ഞാനത്തിൽ നിന്നുണ്ടാവുന്ന അനുഭൂതികളെയാണ് ചെക്കോവും മോപസാങ്ങും കഥകളിൽ കൊണ്ടുവന്നത്. ചിന്തജനിപ്പിക്കുന്ന അനുഭൂതികളാണ് റ്റോമസ്മന്നിന്റെ ചെറുകഥകളിൽ. ഈറ്റാലോകാൽവിനോയുടെ ചെറുകഥകളിലും നോവലുകളിലും ചിന്തകൾ ഉളവാക്കുന്ന അനുഭൂതികളേയുള്ളു. ഇന്ദ്രിയജ്ഞാനം നല്കുന്ന അനുഭൂതികൾക്കാണ് ശ്രേഷ്ഠത. കാരണം അവ ജീവിതത്തോടു നേരിട്ടു ബന്ധപ്പെട്ടിരിക്കുന്നു എന്നതു തന്നെ. മുണ്ടൂർ കൃഷ്ണൻകുട്ടിയുടെ ഇക്കഥയിൽ ഇന്ദിയജ്ഞാനാനുഭൂതിക്കാണ് പ്രാധാന്യം.


ഈറ്റാലോ കാൽവീനോ

ഈ ലോകത്ത് സ്ത്രീകളും പുരുഷന്മാരും ജീവിക്കുന്നു. സ്ത്രീകൾക്കു ദൗർബ്ബല്യങ്ങളുണ്ട്. ശക്തിവിശേഷങ്ങളുണ്ട്. പുരുഷന്മാർക്കും ദൗർബ്ബല്യങ്ങളും ശക്തിവിശേഷങ്ങളുമുണ്ട്. അവരങ്ങനെ കഴിഞ്ഞുകൂടുന്നു. രണ്ടുകൂട്ടർക്കും സുഖങ്ങളും ദുഃഖങ്ങളുമുണ്ട്. അവയിൽ സ്ത്രീകളുടെ ദുഃഖങ്ങളെ പെരുപ്പിച്ചുകാണിക്കുകയാണ് സ്ത്രീ സമത്വവാദവുമായി നടക്കുന്ന ആളുകൾ.

## നിരീക്ഷണങ്ങൾ

മാന്യന്മാർ ഇപ്പോൾ പ്രസംഗിക്കാൻ പോകാറില്ല. അതുകൊണ്ട് എനിക്കു പല സമ്മേളനങ്ങൾക്കും പോകേണ്ടതായിവരുന്നു. വേദിയിലിരിക്കുമ്പോൾ വരുന്നു സ്വാഗതപ്രഭാഷണം. തൊലിപൊള്ളിപ്പോകുന്നവിധത്തിൽ പ്രഭാഷകനെവാഴ്ത്തിയിട്ട് അദ്ദേഹം മൊഴിയാടും. "ക്ളിൻറന്റെ സാമ്പത്തികനയം അയ്യപ്പന്റെ കവിതയെ എങ്ങനെ ബാധിച്ചിരിക്കുന്നു എന്ന വിഷയത്തെക്കുറിച്ച് ശ്രീ. കൃഷ്ണൻനായർ പ്രസംഗിക്കണമെന്നാണ് എന്റെ അഭ്യർത്ഥന." ഇതുകേൾക്കുന്ന കൃഷ്ണൻനായർക്ക് അമ്പരപ്പ്. അയാൾക്ക് ക്ളിൻറന്റെ സാമ്പത്തികനയത്തെക്കുറിച്ച് ഒന്നുമറിഞ്ഞുകൂടാ. അയ്യപ്പന്റെ കാവ്യങ്ങൾ അയാൾ വായിച്ചിട്ടില്ല. സ്വാഗതപ്രഭാഷകൻ സദസ്സിന്റെ പ്രതിനിധി ആയതുകൊണ്ട് അദ്ദേഹം നിർദ്ദേശിച്ച വിഷയത്തെക്കുറിച്ചു പ്രസംഗിച്ചില്ലെങ്കിൽ സദസ്സിനെ അപമാനിക്കലാവും. അതുകൊണ്ട് തനിക്കറിയാൻ പാടില്ലാത്ത കാര്യങ്ങളെക്കുറിച്ച് കൃഷ്ണൻനായർ അതുമിതും പറയുന്നു. പ്രഭാഷണം പരാജയപ്പെടുന്നു. സമ്മേളനങ്ങളിൽ ഇത്തരം നിർദ്ദേശങ്ങൾ നല്കുന്നതുതെറ്റാണ്. അതുപോലെ രചനകളെ വിമർശിക്കുന്ന എന്നോട് എങ്ങനെ എഴുതണമെന്നു ചൂണ്ടിക്കാണിക്കാൻ ചിലർ ആവശ്യപ്പെടാറുണ്ട്. അത് എന്റെ ജോലിയല്ല. അങ്ങനെ ഞാൻ കഥാകാരനായ ശ്രീ. എൻ.പ്രഭാകരനോടു പറഞ്ഞാൽ അദ്ദേഹത്തിന്റെ വ്യക്തിത്വത്തെ നിഷേധിക്കുകയാവും' ഫലം. നിർദ്ദേശങ്ങൾ നല്കുന്ന ഞാൻ വേറൊരു കഥാകാരനായിമാറും. സർഗ്ഗശക്തി മാന്ത്രികശക്തിയാണ്. അത് അതിന്റേതായ രീതിയിൽ രൂപം കൊള്ളട്ടെ. ഇന്നരീതിയിൽ രൂപം കൊള്ളണമെന്നു നിരൂപകർ പറഞ്ഞാൽ അയാൾ പനിനീർച്ചെടിയെ നോക്കി 'നീയെന്തേ അഗ്രഭാഗത്തു നിശാഗന്ധിപ്പൂ' വിടർത്തിയില്ല എന്നു ചോദിക്കുന്നതിനു തുല്യമാവും.

2. ഉരുളുന്ന കല്ലുകളിൽ പായൽ പിടിക്കില്ല. ശരി. പക്ഷേ ഒരു നിമിഷം അവ എവിടെയെങ്കിലും നിന്നാൽ പായൽ പൊതിയും. എഴുത്തച്ഛന്റെ തൊട്ടു കേരളവർമ്മവരെയുള്ള സാഹിത്യം ഉരുളുന്ന കല്ലായിരുന്നു. കേരളവർമ്മയിൽ വന്ന് അതു തട്ടിത്തടഞ്ഞുനിന്നു. അപ്പോൾ നല്ലപോലെ പായൽ പിടിച്ചു കല്ലിൽ. കുമാരനാശാനാണ് ആ പായൽ നീക്കിവീണ്ടും കല്ലുരുട്ടിയത്. ഇപ്പോൾ അതു നവീനതയുടെ പായൽ പിടിച്ചു അനങ്ങാതെ നില്ക്കുന്നു. ഈ പായൽ നീക്കാൻ ഒരു പ്രതിഭാശാലി വരേണ്ടിയിരിക്കുന്നു. ആ ആഗമനം ഉണ്ടാകുമെന്നു കരുതാം.

ബ്ാങ്കിൽ നിന്നു കടമെടുത്താൽ നിങ്ങൾ പലിശ കൊടുത്തുകൊണ്ടിരിക്കും. കടത്തുകയിൽ ഒരിക്കലും കുറവുവരികയുമില്ല. അതുതന്നെയാണ് ഇറ്റേണിറ്റി.



46-ാം പേജിൽനിന്നും തുടർച്ച

അടിമത്തൊഴിലാളികൾ—ഇവരുടെയെല്ലാം രക്തവും വിയർപ്പുമാണ് ആധുനിക മുതലാളിത്ത, സാമ്പത്തികവളർച്ചയുടെ അടിസ്ഥാന സ്രോതസ്സ്; അല്ലാതെ, ലോക ജനസംഖ്യയിൽ ഒരു ചെറിയ ന്യൂനപക്ഷത്തിന്റെ വിജ്ഞാനസമ്പത്തല്ല.

മുതലാളിത്താനന്തര സമൂഹം ഒരു വിജ്ഞാന സമൂഹം (knowledge society) ആയിരിക്കുമെന്ന ഡ്രൂക്കറുടെ നിഗമനത്തിൽ അന്തർലീനമായിട്ടുള്ള തത്ത്വശാസ്ത്രവും (മെറിറ്റോക്രസി), വരേണ്യതയും നിരാകരിക്കുന്നൊരു സാമൂഹ്യവീക്ഷണം, നിരക്ഷരരും നിർദ്ധനരും വളർത്തിക്കൊണ്ടിരിക്കുന്നൊരു കാലഘട്ടമാണിത്. ലോകചരിത്രമെന്നാൽ പാശ്ചാത്യചരിത്രമെന്നു വിശ്വസിച്ചവർ, പ്രചരിപ്പിച്ചവർ, പാശ്ചാത്യ വരേണ്യവർഗ്ഗത്തിന്റെ ആവശ്യാനുസൃതം സാമൂഹ്യ പരിവർത്തന പ്രക്രിയയിലെ ഓരോ ഘട്ടത്തിലും ഓരോ പ്രത്യേക ഘടകത്തിന് പ്രാധാന്യം കൊടുത്തു. ഇപ്പോൾ, ലോക സമ്പദ്വ്യവസ്ഥയെ നിയന്ത്രിക്കുന്ന അമേരിക്കയ്ക്ക് ചരക്കുകളുടെ (commodities) വില-ഗുണനിലവാര കാര്യങ്ങളിൽ ആധിപത്യം നഷ്ടപ്പെട്ടിരിക്കുന്നു (അതിപ്പോൾ ജർമ്മനിക്കും ജപ്പാനുമാണ്). ഇപ്പോളത് വിജ്ഞാനത്തിന്റെയും സേവനത്തിന്റെയും (services sector) മേഖലകളിലാണ് ആധിപത്യം സ്ഥാപിക്കുന്നത്. ഇത് യാദൃച്ഛികമല്ല. അമേരിക്കയുടെ ദേശീയ വരുമാനത്തിന്റെ 60 ശതമാനം സേവന മേഖലയിൽനിന്നാണ്. അവിടത്തെ തൊഴിലാളികളിൽ 72 ശതമാനം ഈ മേഖലയിലാണ്. തീർച്ചയായും, ബൗദ്ധിക സ്വത്തിന്റെ കുത്തക, നിലനിർത്തേണ്ടത് ആ രാജ്യത്തിന്റെ ആവശ്യമാണ്. അതിനത് ശ്രമിക്കുകയും ചെയ്യുന്നു. (ഡങ്കൽ നിർദ്ദേശങ്ങൾ ഓർമ്മിക്കുക.) ഇത് കണ്ണടച്ചു വിശ്വസിക്കുന്ന ജനങ്ങളല്ല മൂന്നാം ലോകത്തുള്ളതെന്ന് വ്യക്തമായിക്കൊണ്ടിരിക്കുകയാണ്. ബഹുരാഷ്ട്ര വിത്തു കമ്പനിയായ കാർഗിൽ സീഡ് കോർപ്പറേഷന്റെ ബാംഗ്ളൂരിലുള്ള ഓഫീസ് കർണ്ണാടക കർഷകർ അടുത്തകാലത്ത് ആക്രമിച്ചതാണ് ഇതിന്റെ ഏററവും പ്രത്യക്ഷ ഉദാഹരണം.

വിജ്ഞാന സമൂഹാപദാനങ്ങൾ പ്രകീർത്തിക്കുന്നതിലുള്ള ഏകപക്ഷീയതയും ശ്രദ്ധാർഹമാണ്. ചൈനീസ് വൻകരയിലെ സമുദ്രതീര പ്രദേശങ്ങളിലുള്ള അതിദ്രുത വികസനത്തിനുള്ള അനന്തസാദ്ധ്യതകളിലൊന്നായി ഡ്രൂക്കർ കാണുന്നത് "അറിവിനെ ആദരിക്കുന്ന ഉയർന്ന വിദ്യാഭ്യാസ യോഗ്യതയുള്ള ജനങ്ങളെ"യാണ്. അറിവിനെ ആദരിക്കുക; അതായത് പാശ്ചാത്യരുടെ അറിവിനെ ആദരിക്കുക. അതിനു കഴിവുള്ള ആളുകൾ ചൈനയിൽ മാത്രമല്ല, ഇതര മൂന്നാംലോക രാഷ്ട്രങ്ങളിലുമുണ്ട്; പ്രത്യേകിച്ചും ഇന്ത്യയിൽ. പാശ്ചാത്യർ അറിവു തരുന്നവരും, മററുള്ളവർ വാങ്ങിക്കുന്നവരുമാണ്. മറിച്ചാകാൻ തരമില്ലല്ലോ?

മുതലാളിത്താനന്തര സമൂഹത്തിന്റെ വികസന സങ്കല്പംതന്നെ മൗലികമായി വ്യത്യസ്തമാണ്. മുടക്കുമുതൽ സ്വരൂപീകരണത്തിൽ കേന്ദ്രീകരിച്ചുകൊണ്ടുള്ള ക്ളാസ്സിക്കൽ ധനശാസ്ത്ര വീക്ഷണവും, ഉല്പാദനക്ഷമതയിൽ (അതായത് സാങ്കേതികവിദ്യയുടെ അപ്രമാദിത്വത്തിൽ) ഊന്നിക്കൊണ്ടുള്ള ന്യൂയോ ക്ളാസ്സിക്കൽ വീക്ഷണവും നിരാകരിക്കുകയും, "നിലനില്ക്കുന്ന വികസന"ത്തിന്റെ (സസ്റ്റെയിനബിൾ ഡെവലപ്മെൻറ്) ആവശ്യകതയും അനിവാര്യതയും ഊന്നിപ്പറയുകയും ചെയ്യുന്നു—പുരോഗമനാശയങ്ങൾക്കാണ് ചിന്താലോകത്ത് നിലനില്ക്കാവുന്ന അംഗീകാരം ലഭിച്ചുകൊണ്ടിരിക്കുന്നത്. വികസനം വേണോ, പ്രകൃതി വേണോ എന്ന വികലസങ്കല്പനം ഉപേക്ഷിച്ച്, വികസനവും, പ്രകൃതിയും വേണം; അഥവാ പ്രകൃതിയെ നിലനിർത്തിക്കൊണ്ടുള്ള വികസനം (അജണ്ട-21 (എർത്ത് സമ്മിററ്) ഓർക്കുക) വേണം എന്നതാണ് ദീർഘവീക്ഷണമുള്ളവരുടെ നിലപാട്. അത്തരമൊരു വികസനതന്ത്രമാകട്ടെ (സ്ട്രാററജി) ഒരു വ്യത്യസ്ത മൂല്യബോധം ആവശ്യപ്പെടുന്നു. ആ മൂല്യബോധത്തിന്റെ അടിസ്ഥാന ഘടകങ്ങൾ മൂന്നാണ്. ഒന്ന്, പ്രകൃതിവിഭവങ്ങളുടെ ഉപയോഗത്തിലുള്ള മിതത്വം (വിഭവങ്ങളുടെ ചൂഷണമല്ല, നിയന്ത്രണത്തോടെയുള്ള ഉപയോഗം); രണ്ട്, ചൂഷണമില്ലാത്ത ഉല്പാദനക്രമം; മൂന്ന്, കൂട്ടായ്മയിലുള്ള (collectivity) വിശ്വാസം. ആഫ്രിക്ക, ലാററിനമേരിക്ക, ഏഷ്യ തുടങ്ങിയ പ്രദേശങ്ങളിലെ അടിസ്ഥാന വർഗ്ഗങ്ങൾ സഹസ്രാബ്ദങ്ങളിലൂടെ പ്രയോഗക്ഷമമാക്കിക്കൊണ്ടിരുന്ന ഈ മൂല്യബോധങ്ങളാണ് പുരോഗമനശക്തികൾ വിഭാവനം ചെയ്യുന്ന, മനുഷ്യരാശി ആവശ്യപ്പെടുന്ന പുതിയ, മുതലാളിത്താനന്തര, സാമൂഹ്യക്രമത്തിന്റെ അടിത്തറ.

60-ാം പേജിൽനിന്നും തുടർച്ച

ഡോ. വി.കെ. നാരായണമേനോന്റെ ഭാര്യ മരിച്ചതറിഞ്ഞു അദ്ദേഹത്തെച്ചെന്നു കണ്ടു. ഈശ്വരൻകുട്ടിവാരിയരുടെ വീട്ടിലും കയറി.

വൈകിട്ടു ബംഗാളും കർണ്ണാടകവും തമ്മിലുള്ള കളി കണ്ടു. ബംഗാൾ 3 ഗോളിനു ജയിച്ചു. പക്ഷെ കർണ്ണാടകം നന്നായി കളിച്ചു. ബംഗാൾ ടീമിൽ എല്ലാം ഇന്റർനാഷനൽ കളിക്കാരാണ്.

ജനുവരി 29, വെള്ളി.

നഴ്സറി വിദ്യാഭ്യാസത്തെപ്പററി ഒരു ലേഖനം കണിമംഗലം ഹൈസ്ക്കൂൾ സോവനീറിനുവേണ്ടി എഴുതി. കാലത്തു പോയി സ്ററാമ്പും കാർഡും മററും വാങ്ങിച്ചുകൊണ്ടുവന്നു. കത്തുകൾ എഴുതി അയച്ചു.

വൈകിട്ടു സന്തോഷ് ട്രോഫി. കേരളവും റെയിൽവേസും തമ്മിലുള്ള കളി. നല്ല ചൂടുപിടിച്ച കളി. കേരളത്തിന്റെ കളി തലേന്നാളത്തേതിൽ നിന്നു വളരെ മെച്ചപ്പെട്ടു. പന്തു വെറുതെ ഇട്ടു വട്ടം തിരിക്കാതെ വേഗം വേഗം പാസു ചെയ്തു കളിച്ചു. സമനിലയിൽ 1-1 ഗോളിനു പിരിഞ്ഞു. പക്ഷേ തലേന്നാൾ റെയിൽവേ 1 ഗോളിനു മുന്നിട്ടു നിന്നിരുന്നതിനാൽ അവർ വിജയികളായി. ഇന്നത്തെ കളിയിൽ കേരളമാണു മുന്നിട്ടു നിന്നത്.

ജയചന്ദ്രനും ശാന്തയും കളി കാണാൻ ഉണ്ടായിരുന്നു. അവർ എന്നെ വീട്ടിൽ കൊണ്ടാക്കി പോയി.

ഈശ്വരൻകുട്ടിയുടെ ഭാര്യയുടെ ഓപ്പറേഷൻ കഴിഞ്ഞു. വിജയപ്രദമായിരുന്നു. കുഴപ്പമൊന്നുമില്ലെന്നാണു പറഞ്ഞത്. നന്നായി.

ജനുവരി 30, ശനി.

'പ്രവൃത്തി പരിചയം' (Work Experience) എന്നതിനെപ്പററി ഒരു ലേഖനമെഴുതിവെച്ചു. ആർക്കു കൊടുക്കണമെന്നു തീരുമാനിച്ചില്ല. എം. വിജയനും ഒരു വർമ്മയും കൂടി വന്നു. വർമ്മയ്ക്കു അവരുടെ സ്കൂൾ സോവനീറിനു ഒരു ലേഖനം വേണം. ONV ക്കു സ്വീകരണം നല്കുന്നതിനെപ്പററി വിജയനുമായി സംസാരിച്ചു. Dt. കമ്മിററി വിളിച്ചുകൂട്ടാൻ പറഞ്ഞു.

രാത്രി ദേവരാജനും കൂട്ടരും വന്നു. രാമു കാര്യാട്ടിന്റെ സ്മരണദിനം കൊണ്ടാടുന്നതിനും അവാർഡു നല്കുന്നതിനും തീരുമാനിച്ചു.

ജനുവരി 31, ഞായർ.

വി.എസ്. കേരളീയന്റെ സപ്തതി.

ഉറക്കക്ഷീണത്തിന്റെ വിഷമം കാരണം incidal കഴിച്ചു കാലത്തു മുഴുവൻ കിടന്നുറങ്ങി. ഉച്ചതിരിഞ്ഞു ചില നുറുങ്ങുകൾ എഴുതിവെച്ചു. 7.30 നാണു വാടാനപ്പിള്ളിക്കു പോകാൻ ആളുകൾ വന്നത്. കുറച്ചു വൈകിയെങ്കിലും പോയി. കേരളീയനെ പൊന്നാട ചാർത്തിച്ചു. ചെറുതായൊരു പ്രസംഗം ചെയ്തു. ഒട്ടുപാടാളുകൾ പ്രസംഗിക്കാനുണ്ടായിരുന്നു. ഞാൻ വേഗം പോന്നു. 9.30 നു വീട്ടിലെത്തി.

(തുടരും)



വലതുമുന്നണിഭരണം കേരളത്തെ വൈദ്യുതിക്ഷാമത്തിലേക്കും വ്യവസായത്തകർച്ചയിലേക്കുമാണ് തള്ളിവിട്ടിരിക്കുന്നത്.

ഇ.കെ. നായനാർ

*ട്രേഡ് യൂണിയൻ പ്രവർത്തനങ്ങൾ സജീവമാക്കാൻ പററിയ അവസരമാണിതെന്നു നായനാർ ഓർക്കണം.*

★ ★ ★

ഇരുപത്തിയൊന്നു ബോഗികളും രണ്ട് എഞ്ചിനുമായി കേരള എക്സ്പ്രസ്സ് വ്യാഴാഴ്ച മുതൽ ഓടിത്തുടങ്ങി.

വാർത്ത

*ഈ എക്സ്പ്രസ്സിലെങ്കിലും കയറാൻ ജി. കാർത്തികേയനെ ഒന്നനുവദിച്ചിരുന്നെങ്കിൽ...*

★ ★ ★

മെഡിക്കൽ കോളേജുകളിലും ഗവൺമെൻറ് ആശുപത്രികളിലും ആധുനികോപകരണങ്ങൾ സ്ഥാപിക്കുന്നതോടെ രോഗികളിൽനിന്നു ഫീസ് ഈടാക്കേണ്ടി വരും.

ആരോഗ്യമന്ത്രി
ആർ. രാമചന്ദ്രൻനായർ

*മെഡിക്കൽ കോളേജുകളും ഗവൺമെൻറ് ആശുപത്രികളുമൊക്കെ മൻമോഹൻസിംഗുമായാലോചിച്ച് വല്ല ടാററയ്ക്കോ ബിർളയ്ക്കോ വില്ക്കുന്നതല്ലേ നല്ലത്?*

★ ★ ★

സേവന മനോഭാവം വളർത്താൻ യുവാ



ക്കൾക്ക് പരിശീലനം നല്കണം.

ഗവർണ്ണർ ബി. രാച്ചയ്യ

*എന്നിട്ടവരെ നടുറോഡിലിട്ട് തല്ലിച്ചതയ്ക്കണം.*

★ ★ ★

ആശയപരമായ കാഴ്ചപ്പാടുകൾ സിനിമയിൽ പ്രതിഫലിക്കുന്നത് ബോധപൂർവ്വമല്ല.

ലെനിൻ രാജേന്ദ്രൻ

*മാക്സ്ഡോവൽ വിസ്കിയുടെ സ്വാധീനം കൊണ്ടായിരിക്കും.*

★ ★ ★

രാഷ്ട്രീയ പരിഗണനകൾ മറന്ന് അടിയന്തരമായി വികസന രംഗത്ത് ശ്രദ്ധിക്കുന്നില്ലെങ്കിൽ കേരളം പിന്തള്ളപ്പെടും.

കേന്ദ്രമന്ത്രി എം.കെ. ആൻറണി

*ആൻറണി മഹാൻതന്നെ, സംശയമില്ല.*

★ ★ ★

കോഴിക്കോട് സർവകലാശാലയുടെ പരീക്ഷാ നടത്തിപ്പിലുണ്ടായ ക്രമക്കേടിനെക്കുറിച്ച് വിദ്യാഭ്യാസമന്ത്രിയുമായാലോചിച്ച് കർശന നടപടി സ്വീകരിക്കും.

മുഖ്യമന്ത്രി കെ. കരുണാകരൻ

*എം.വി.രാഘവനെ ഏല്പിക്കുന്നതാണ് നന്ന്.*

★ ★ ★

ഹർഷദ് മേത്തയുടെ ആരോപണത്തെത്തുടർന്ന് നരസിംഹ റാവുവിൻെറ രാജിക്കായി ശക്തമായ സമ്മർദ്ദം ചെലുത്താൻ ആലോചിച്ചിരുന്ന സി.പി.എം. തല്ക്കാലം അതിൽനിന്നു മാറി നില്ക്കാൻ തയ്യാറായിരിക്കുകയാണ്.

വാർത്ത

*സന്ദർഭത്തിനൊത്തുയരുന്ന ഇന്ത്യയിലെ ഏക പാർട്ടി സി.പി.എം തന്നെ.*

★ ★ ★

കേരളീയർ തൊഴിൽതെണ്ടികളുടെയും പരാന്നഭോജികളുടെയും സമൂഹമായിത്തീർന്ന സാഹചര്യത്തിൽ രാഷ്ട്രീയ നേതൃത്വത്തിൻെറയും ജനങ്ങളുടെയും സജീവ പരിഗണനയ്ക്കായി ഒരു വികസന കാഴ്ചപ്പാട് അവതരിപ്പിക്കാനുള്ള മലയാള മനോരമയുടെ യത്നം ശ്ളാഘനീയമാണ്.

ചെറിയാൻ ഫിലിപ്പ്

*ദേശീയവേദിയുടെ ആസ്ഥാനം കോട്ടയത്തേക്കു മാററ് ചെറിയാനേ.*

★ ★ ★

പ്രതിച്ഛായ മെച്ചപ്പെടുത്താൻ ഒരവസരംകൂടി മന്ത്രിമാർക്കു നല്കുമെന്ന് മുഖ്യമന്ത്രി പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും ആത്യന്തികമായി പുനഃസംഘടനതന്നെയാണ് അദ്ദേഹത്തിൻെറ മനസ്സിൽ.

വാർത്ത

*പുനഃസംഘടിപ്പിക്കുന്നത് ബഷീർ പിച്ചയെയും മധുസൂദനനെയുമൊക്കെ മന്ത്രിമാരാക്കാനാണോ?*

★ ★ ★

പൊതുജനങ്ങളുടെ വിശ്വാസമാണ് രാഷ്ട്രീയ പ്രവർത്തകരുടെയും പ്രസ്ഥാനങ്ങളു



ടെയും ഏററവും വിലപിടിച്ച സ്വത്ത്.

വി.എം. സുധീരൻ

*നാട്ടിലുള്ള പത്രങ്ങളാണെന്നു പറ സുധീരാ.*

★ ★ ★

ആഭ്യന്തരനയം മാററാൻ സർക്കാർ തയ്യാറാകാത്തപക്ഷം നേരിടാൻ ഞങ്ങൾ നിർബ്ബന്ധിതരാകും.

വി.എസ്. അച്യുതാനന്ദൻ

*സി.പി.എമ്മിനകത്തെ ആഭ്യന്തരനയം ആദ്യം മാററ്.*

★ ★ ★

മലപ്പുറം ജില്ല ലീഗിൻെറ നേട്ടമല്ല.

ഇ.എം.എസ്

*ഇ.എം.എസ്സിൻെറ നേട്ടംതന്നെ.*

★ ★ ★

ഭാരതത്തിൻെറ പൗരാണിക കലകളും ഒരു ജനതയുടെ വർണ്ണവും താളവും നമുക്ക് നഷ്ടപ്പെടുകയാണ്.

പ്രൊ. എം.എൻ. വിജയൻ

*സ്റ്റാലിനിസത്തിൻെറ കാലിഡോ സ്കോപ്പിലൂടെ വിജയൻ മാഷ് എന്തെന്തു രഹസ്യങ്ങളാണ് കണ്ടെത്തുന്നത്!*

★ ★ ★

യു.ഡി.എഫിൽ പിണങ്ങി നില്ക്കുന്നവരുമായി കൂട്ടുകെട്ടുണ്ടാക്കുകയില്ല.

ഇ.എം.എസ്

*എങ്ങനെയെങ്കിലും അച്യുതാനന്ദനൊരു ചാൻസ് കൊടുക്കണം, സഖാവെ.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.